## ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്

എറണാകുളം ജില്ലയിൽ മുളന്തുരുത്തിയിൽ
ചാത്തുരുത്തി മത്തായിയുടെയും മറിയാമ്മയുടെയും
ഇളയപുത്രനായി 1848 ജൂൺ 15-ന് ജനിച്ചു.

1857 സെപ്റ്റംബർ 26-ന് കോറൂയോ ആയി. 1865-ൽ കശീശായും
കോറെപ്പിസ്ക്കോപ്പായും. 1872 ഏപ്രിൽ 7-ന് റമ്പാൻ.
1876 ഡിസംബർ 10-ന് മെത്രാപ്പോലീത്തായായി.

നിരണം, തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളുടെ
മെത്രാപ്പോലീത്താ.

1895-ൽ ഊർശ്ലേമിലേക്ക് തീർത്ഥാടനം
(1895 ജനുവരി 28-ന് തിങ്കളാഴ്ച യാത്ര തിരിച്ച്
ജൂൺ 6-ന് പരുമലയിൽ തിരിച്ചെത്തി).

ഊർശ്ലേം തീർത്ഥാടനത്തെക്കുറിച്ച്
*ഊർശ്ലേം യാത്രാവിവരണം* രചിച്ച് 1895 ജൂലൈയിൽ
പ്രസിദ്ധീകരിച്ചു.

1902 നവംബർ 2-ന് ഞായറാഴ്ച രാത്രി ഒരു മണിക്ക് കാലം ചെയ്തു.
1902 നവംബർ 4-ന് ചൊവ്വാഴ്ച പരുമല സെമിനാരിയിൽ കബറടക്കി.

സാമൂഹ്യ പരിഷ്ക്കർത്താവ്, ആധുനിക വിദ്യാഭ്യാസത്തിന്റെ
പ്രചാരകൻ, ദളിത് വിഭാഗങ്ങളുടെ വിമോചകൻ,
അനുഗൃഹീത പ്രഭാഷകൻ, അജപാലകൻ
എന്നീ നിലകളിൽ തിളക്കമാർന്ന വ്യക്തിത്വം.

1947 നവംബർ 2-ന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
പരിശുദ്ധനായി പ്രഖ്യാപിച്ചു.

കൃതികൾ: *ഊർശ്ലേം യാത്രാവിവരണം, പവിത്രരചനകൾ,
എഴുത്തുകൾ*

# ഉള്ളടക്കം

# വാങ്മുഖം

ഇതൊരു ദൈവ നിയോഗമായിരുന്നു. അത് പൂർത്തീകരിക്കുവാനുള്ള ഭാഗ്യം തന്ന സർവ്വേശ്വരന്റെ തിരുനാമത്തിന് ആദ്യമെ മഹത്വം കരേറ്റട്ടെ. പരുമല തിരുമേനിയെപ്പോലുള്ള ഒരു വിശുദ്ധന്റെ ലിഖിതങ്ങൾ കണ്ടെത്താനും പകർത്തിയെഴുതുവാനും ലഭിച്ച ദൈവകൃപയെ എങ്ങനെയാണ് വാക്കുകളിൽ വിവരിക്കുക എന്നറിയില്ല. ദൈവം തന്ന അനേകം നിയോഗങ്ങളിൽ പ്രധാനപ്പെട്ട ഒന്നായിരുന്നു ഇത്. ഭാരതമണ്ണിൽ വിശുദ്ധിയുടെ പരിമളം പരത്തിയ പരിശുദ്ധ പരുമല തിരുമേനിയുടെ ഇടയലേഖനങ്ങളുടെയും സ്വകാര്യ കല്പനകളുടെയും, കല്പന ബുക്കുകളുടെയും സമാഹാരമാണ് 'എഴുത്തുകൾ' എന്ന ഈ ഗ്രന്ഥം.

പ. പരുമല തിരുമേനിയുടെ രചനകൾ സമാഹരിച്ച് പ്രസിദ്ധീകരിക്കുവാനുള്ള ശ്രമം ആദ്യമായി നടത്തിയത് സാഹിത്യകാരനും ഭാഷാ ഗവേഷകനുമായ ഡോ. സാമുവൽ ചന്ദനപ്പള്ളിയായിരുന്നു. മലയാളത്തിലെ ലക്ഷണമൊത്ത ആദ്യ യാത്രാവിവരണഗ്രന്ഥമായ 'ഊർശ്ലേം യാത്രാവിവരണ'വും, ഇടയലേഖനങ്ങളും സ്വകാര്യ കത്തുകളും സമാഹരിച്ച് 'പവിത്ര രചനകൾ' എന്ന പേരിലും, തിരുമേനിയുടെ സൂക്തങ്ങൾ സമാഹരിച്ച് 'വചനസുധ' എന്ന പേരിലും അദ്ദേഹം പ്രസിദ്ധപ്പെടുത്തി. ഒരു ഒറ്റയാൻ സംരംഭമായി സ്വന്തം പണം മുടക്കി അദ്ദേഹം ചെയ്ത ഈ പ്രസിദ്ധീകരണങ്ങൾക്ക് മലയാളഭാഷയും മലങ്കരസഭയും എന്നും അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു.

ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ പരിശ്രമങ്ങളിൽ നിന്ന് പ്രചോദനമുൾക്കൊണ്ടാണ് മലങ്കരസഭാപിതാക്കന്മാരുടെ രചനകൾ സമാഹരിക്കുക എന്ന ലക്ഷ്യവുമായി ഞാൻ ഇറങ്ങിത്തിരിച്ചത്. സഭാചരിത്ര ഗവേഷണ പരിശ്രമങ്ങൾക്കിടയിൽ ഇതിനും സമയം കണ്ടെത്താൻ ശ്രമിച്ചതിന്റെ ഫലമായി ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെയും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെയും രചനകൾ സമാഹരിച്ചു കൊടുക്കുവാൻ സാധിച്ചു. കൂടാതെ കാലം ചെയ്ത സഭാപിതാക്കന്മാരുടെ ഒട്ടനേകം രചനകൾ കണ്ടെത്താനും കഴിഞ്ഞു.

മലങ്കരസഭയിലെ പുരാതനരേഖകളും ഗ്രന്ഥങ്ങളും മൈക്രോഫിലിമിലാക്കുവാൻ ഓർത്തഡോക്സ് വൈദിക സെമിനാരി നടത്തിയ സംരംഭത്തിന്റെ ചുമതലക്കാരനായി ദേവലോകം കാതോലിക്കേറ്റ് അരമന ലൈബ്രറി പരിശോധിച്ചുകൊണ്ടിരുന്നപ്പോളാണ് പഴയൊരു പെട്ടിയിൽ പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കുറെയധികം ഡയറികളുടെ മുകളിലായി ഒരു നോട്ട്ബുക്ക് ശ്രദ്ധയിൽപെട്ടത്. ആ നോട്ട്ബുക്ക് എടുത്ത് പരിശോധിച്ചപ്പോൾ, അത് പ. പരുമല തിരുമേനിയുടേതാണെന്ന് മനസ്സിലായി. അങ്ങനെയാണ് പ. പരുമല തിരുമേനിയുടെ കല്പന ബുക്കുകളിലൊന്ന് ആദ്യമായി കണ്ടെടുത്തത്. പേജുകളൊക്കെ വിട്ടുതുടങ്ങിയ പൊടിയാറായ ഈ ഗ്രന്ഥം പകർത്തിയെഴുതുക എന്ന ശ്രമകരമായ ദൗത്യം ഞാൻ ഏറ്റെടുത്തു. ദൈവകാരുണ്യത്താൽ അത്

സാധ്യമാവുകയും ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ 'പവിത്ര രചനകൾ' എന്ന ഗ്രന്ഥത്തിന്റെ രണ്ടാംപതിപ്പ് അദ്ദേഹത്തിന്റെ നിര്യാണത്തെ തുടർന്ന് പോൾ മണലിൽ 'പരുമല തിരുമേനിയുടെ കല്പനകൾ' എന്ന പേരിൽ പ്രസിദ്ധീകരിച്ചപ്പോൾ അതിൽ ഈ കല്പനബുക്ക് ഉൾപ്പെടുത്തുകയും ചെയ്തു.

ഇതിനെ തുടർന്നാണ് (2001) പരുമല തിരുമേനിയുടെ മറ്റൊരു കല്പനബുക്ക് തുമ്പമൺ പള്ളിയിലിരിക്കുന്നു എന്ന വിവരം അറിയുന്നത്. അതിന്റെ ഫോട്ടോസ്റ്റാറ്റ് ഡോ. സാമുവൽ ചന്ദനപ്പള്ളി ഏതാനും വർഷങ്ങൾക്കു മുമ്പു തന്നെ എടുപ്പിച്ചിരുന്നുവെങ്കിലും അത് എഴുതിയെടുക്കുന്നതിലോ പ്രസിദ്ധീകരിക്കുന്നതിലോ എന്തുകൊണ്ടോ അദ്ദേഹം താല്പര്യം കാണിച്ചിരുന്നില്ല. ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ ഭവനത്തിൽ നിന്നും ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ആ ഫോട്ടോസ്റ്റാറ്റിന്റെ പകർപ്പ് എടുത്തു. അതിൽ നിന്നും എഴുതിയെടുക്കുക ശ്രമകരമായി തോന്നിയതിനാൽ ഒറിജിനൽ ബുക്കിൽ നിന്നു തന്നെ പകർത്തിയെഴുതുവാൻ അനുവാദം കിട്ടുവാനായി ശ്രമിച്ചു. ദൈവകൃപയാൽ അത് സാധിച്ചു. തുമ്പമൺ പള്ളിയിലെ വികാരിയും ട്രസ്റ്റിയും അതിന് അനുമതി നൽകി. അനുവാദം വാങ്ങുന്നതിലും മറ്റും എന്റെ സ്നേഹിതരായ ഷിബു കെ. ഏബ്രഹാമും പ്രീത് ചന്ദനപ്പള്ളിയും ലജു പി. തോമസും ചെയ്ത ശ്രമങ്ങളെ നന്ദിയോടെ ഓർക്കുന്നു.

തുമ്പമൺ പള്ളിയിൽ ഒരു വിശുദ്ധ വസ്തുവായി പ്രദർശിപ്പിക്കുന്ന ഈ ബുക്ക്, ഒരു ചില്ലിട്ട പെട്ടിയിലാണ് സൂക്ഷിച്ചിരിക്കുന്നത്. പരുമലയിൽ തലേദിവസമേ പോയി പ. പരുമല തിരുമേനിയുടെ അനുഗ്രഹവും വാങ്ങി പിറ്റേന്ന് തുമ്പമണ്ണിലെത്തിയപ്പോൾ പെട്ടിയുടെ താക്കോൽ ഏതാണെന്ന് ബന്ധപ്പെട്ടവർക്കാർക്കും നിശ്ചയമില്ലാത്ത അവസ്ഥയായിരുന്നു അവിടെ. പള്ളിയോടു ബന്ധപ്പെട്ട എല്ലാ താക്കോലുകളും ഉപയോഗിച്ച് തുറക്കാൻ ശ്രമിച്ചെങ്കിലും സാധിച്ചില്ല. നിരാശനായി മടങ്ങിയെങ്കിലും ഒരു അത്ഭുതം ഞാൻ പ്രതീക്ഷിച്ചിരുന്നു. അതു സംഭവിക്കുകയും ചെയ്തു. ഏതാനും ദിവസങ്ങൾക്കകം താക്കോൽ കണ്ടെത്തിയെന്നും പകർത്തിയെഴുതൽ ആരംഭിക്കണമെന്നും ബന്ധപ്പെട്ടവർ അറിയിച്ചു. അങ്ങനെ ഒരാഴ്ചത്തെ നിരന്തരമായ ശ്രമത്തിനൊടുവിൽ ആ ഗ്രന്ഥവും പകർത്തിയെഴുതപ്പെട്ടു.

ഈ കാലഘട്ടത്തിൽ തന്നെയാണ് പ. പരുമല തിരുമേനിയുടെ 'ഊർശ്ലേം യാത്രാവിവരണ'ത്തിന്റെ വില്പനയിലുള്ള കോപ്പികളിലെ ഭാഷയെക്കുറിച്ച് എനിക്ക് സംശയമുദിച്ചത്. ആ അന്വേഷണം ചെന്നു നിന്നത് 'ഊർശ്ലേം യാത്രാവിവരണ'ത്തിന്റെ ആദ്യപതിപ്പ് കണ്ടെത്തുന്നതിലും, അത് അതേപടി കുറിപ്പുകളോടും പഠനത്തോടും കൂടി പുനഃപ്രസിദ്ധീകരിക്കുന്നതിലുമായിരുന്നു (2002).

ഈ ഗവേഷണ പ്രസിദ്ധീകരണ സംരംഭങ്ങളിലെല്ലാം എന്നോടൊപ്പമുണ്ടായിരുന്ന ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഡോ. എം. കുര്യൻ തോമസ്, വർഗീസ് ജോൺ തോട്ടപ്പുഴ, ലജു പി. തോമസ് എന്നിവരോടുള്ള നന്ദി വാക്കുകളിൽ ഒതുക്കുന്നില്ല. അത് ഹൃദയത്തിൽ തന്നെ

സൂക്ഷിക്കുന്നു. 2003-ൽ 'മലങ്കരസഭ മാസിക' പ്രസിദ്ധീകരിച്ച 'പരുമല സ്മൃതി' എന്ന ബൃഹദ്ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിൽ ഞങ്ങളുടെ സേവനം ആവശ്യപ്പെടുകയും, ഏറ്റവും ആധികാരികമായ രീതിയിൽ അത് ചെയ്തുകൊടുക്കുകയും ചെയ്തു.

പ. പരുമല തിരുമേനിയുടെ രചനകളെക്കുറിച്ചുള്ള ഞങ്ങളുടെ അന്വേഷണത്തിന്റെ അവസാനമല്ല 'എഴുത്തുകൾ' എന്ന ഈ ഗ്രന്ഥം. അന്വേഷണം തുടർന്നുകൊണ്ടേയിരിക്കുകയാണ്. പരുമല തിരുമേനി എഴുതിയ എല്ലാ കല്പനകളും കല്പനബുക്കുകളും കണ്ടെത്തുകയാണ് ലക്ഷ്യം.

പരുമല തിരുമേനി എന്ന വിശുദ്ധന്റെ ജീവിതത്തിലെ ഏതാനും വർഷങ്ങളേ ഈ കല്പന ബുക്കുകളിലുള്ളു (1895-1899). പക്ഷേ, ആ വ്യക്തിത്വത്തെ മനസ്സിലാക്കാനും മലങ്കരസഭയിൽ അങ്ങോളമിങ്ങോളമുള്ള അദ്ദേഹത്തിന്റെ യാത്രകളെയും പ്രവർത്തനങ്ങളും വ്യക്തമാകുവാനും ഈ ഗ്രന്ഥം സഹായകമാകും. മലങ്കരസഭയിലെ പഴയ പള്ളികളുടെയും പ്രമുഖരായ വൈദികരുടെയും കുടുംബങ്ങളുടെയും ചരിത്രം അന്വേഷിക്കുന്നവർക്ക് ഈ ഗ്രന്ഥത്തിൽ നിന്നും പല വിവരങ്ങളും ലഭ്യമാകും എന്നത് ചരിത്രപരമായി ഈ രചനകൾക്കുള്ള പ്രാധാന്യമാണ് വെളിപ്പെടുത്തുന്നത്.

പരുമല തിരുമേനിയുടെ എഴുത്തുകൾക്ക് പ്രൗഢമായ അവതാരിക എഴുതിയത് ഞങ്ങളുടെ ഗവേഷണ സംരംഭങ്ങളെ എപ്പോഴും പ്രോത്സാഹിപ്പിക്കുന്ന പ്രിയപ്പെട്ട പുലിക്കോട്ടിൽ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായാണ്. ഭാഷയെയും സാഹിത്യത്തെയും സ്നേഹിക്കുന്ന അഭിവന്ദ്യ മെത്രാപ്പോലീത്തായോട് ഞങ്ങൾ കടപ്പെട്ടിരിക്കുന്നു.

ഈ ഗ്രന്ഥത്തിന് പ്രൗഢമായ ആമുഖ പഠനം എഴുതിയത് ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകൻ ഫാ. ജോൺ തോമസ് കരിങ്ങാട്ടിലാണ്. പഠനക്കുറിപ്പുകൾ തയ്യാറാക്കിയത് പുരാരേഖാ സംശോധനത്തിൽ പ്രാഗൽഭ്യം തെളിയിച്ച സഭാചരിത്രകാരനായ ഡോ. എം. കുര്യൻ തോമസാണ്. ഫാ. സഖറിയ നൈനാൻ ചിറത്തലാട്ട്, വർഗീസ് ജോൺ തോട്ടപ്പുഴ എന്നിവരുടെ സഹായം അദ്ദേഹത്തിനു ലഭിച്ചു. ഈ ഗ്രന്ഥത്തിന്റെ പ്രകാശനത്തിന് ഹൃദയപൂർവ്വം സഹകരിച്ചത് മസ്ക്കറ്റ് സെന്റ് ഗ്രീഗോറിയോസ് ഇടവകയിലെ ബോബൻ തോമസ് (നിരണം) ആണ്. സഭയെ സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുന്ന ബോബനോട് സോഫിയാ ബുക്സ് കടപ്പെട്ടിരിക്കുന്നു. ഈ ഗ്രന്ഥപ്രസിദ്ധീകരണം ദൈവതിരുനാമ മഹത്വത്തിനും സർവ്വ സൃഷ്ടികളുടെയും നന്മയിലേക്കുള്ള നിറവിനും ഉതകിയാൽ ഞങ്ങൾ ധന്യരായി.

**ജോയ്സ് തോട്ടയ്ക്കാട്**

വാങ്ങിപ്പോയ സകല
ആചാര്യന്മാരുടെയും ഓർമ്മ
ജനുവരി 30, 2010

## അവതാരിക

# ആത്മിക അനുഭവത്തിന്റെ ഹൃദ്യമായ എഴുത്തുകൾ

**ഡോ. ഗീവറുഗീസ് യൂലിയോസ് പുലിക്കോട്ടിൽ**

പരിശുദ്ധ പരുമല തിരുമേനിയുടെ 'എഴുത്തുകൾ' 'വലിയ ഒരു ആത്മിക അനുഭവമാണ്.' തിരുമനസ്സിലെ ജന്മദിനമായ ജൂൺ 15-നോടനുബന്ധിച്ച് ഈ ശ്രേഷ്ഠ എഴുത്തുകൾ പ്രസിദ്ധീകരിക്കുന്നതിൽ സന്തോഷിക്കുന്നു.

കേവലം ഒമ്പതാം വയസ്സിൽ ശെമ്മാശനും 17-ാം വയസ്സിൽ കശീശ്ശായും താമസിയാതെ കോറെപ്പിസ്ക്കോപ്പായും 24-ാം വയസ്സിൽ പൂർണ്ണ സന്യാസത്തിന്റെ 'റമ്പത്ത'വും 28-ാം വയസ്സിൽ മെത്രാപ്പോലീത്തായുമായി, കാൽ നൂറ്റാണ്ട് മലങ്കരയുടെ ആത്മിക നഭോമണ്ഡലത്തെ തന്റെ കാർമ്മിക ജീവിതത്താൽ പ്രകാശിപ്പിച്ചതിനുശേഷം കഴിഞ്ഞ ഒരു നൂറ്റാണ്ടിലധികമായി മലങ്കരയിലെ ആത്മഗോപുരമായി പരിലസിക്കുന്ന പ. പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ എഴുത്തുകളിൽ ഇനിയും വെളിച്ചം കണ്ടിട്ടില്ലാത്ത, അത്യാവശ്യമായും വിശ്വാസികൾ വായിച്ചിരിക്കേണ്ടതുമായ കുറെയേറെ സൂക്തങ്ങൾ, സ്വകാര്യ കത്തുകൾ, ഇടയലേഖനങ്ങൾ, പ്രഭാഷണങ്ങൾ, കല്പനകൾ എന്നിവയാണ് ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

മലങ്കരസഭാ ചരിത്ര ഗവേഷണ രംഗത്ത് ഏറ്റവും ശ്രദ്ധേയമായ സംഭാവനകൾ നൽകിയിട്ടുള്ളവരും നൽകിക്കൊണ്ടിരിക്കുന്നവരുമായ ഇസ്സഡ്. എം. പാറേട്ട്, ഡോ. സാമുവൽ ചന്ദനപ്പള്ളി, ഫാ. ഡോ. ജോസഫ് ചീരൻ, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, കെ. വി. മാമ്മൻ, പോൾ മണലിൽ, ഡോ. എം. കുര്യൻ തോമസ്, വർഗീസ് ജോൺ തോട്ടപ്പുഴ, ജോയ്സ് തോട്ടയ്ക്കാട്ട് തുടങ്ങി അനേകരുടെ അക്ഷീണ പ്രയത്ന ഫലമായാണ് മലങ്കരസഭാ പിതാക്കന്മാരുടെ അനേകം കൃതികൾ വെളിച്ചം കണ്ടിട്ടുള്ളത്. ആ സത്സംഗമത്തിന്റെ തുടർച്ചയാണ് 'എഴുത്തുകൾ' എന്ന കൃതിയും. പ. സഭയുടെ ആത്മിക ഊർജ്ജം വർദ്ധിപ്പിക്കുവാൻ ഉപകരിക്കുന്ന സാഹിത്യരചനകൾ നടത്തുന്നവരെ ദൈവം ആകാശത്തിന്റെ കിളിവാതിലുകൾ തുറന്ന് അനുഗ്രഹിക്കട്ടെ.

'ഓർത്തഡോക്സ് സഭകളിലെ പരിശുദ്ധന്മാരും പ. പരുമല തിരുമേനി'യുമെന്ന ഭാഗ്യസ്മരണാർഹനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ലേഖനം ഈ ഗ്രന്ഥത്തിന്റെ തിലക

ക്കുറിയാണ്. പരിശുദ്ധ നാമകരണത്തിന്റെ ചരിത്രവും വസ്തുതകളും സ്വയസിദ്ധമായ ശൈലിയിൽ ഈ ലേഖനത്തിലൂടെ മെത്രാപ്പോലീത്താ നമ്മെ പഠിപ്പിക്കുന്നു.

പ. പരുമല തിരുമേനിയുടെ 'എഴുത്തുക'ളുടെ സാമൂഹിക - സാംസ്കാരിക ഭാവങ്ങളാണ് മറ്റൊരു പ്രൗഢലേഖനത്തിലൂടെ ബ. കരിങ്ങാട്ടിലച്ചൻ അനുവാചകരിൽ എത്തിക്കുന്നത്. കത്തുകളിലെ കലാസൗന്ദര്യം, എഴുത്തുകളിലൂടെ ജനതയെ പ്രബോധിപ്പിക്കുവാനുള്ള തിരുമേനിയുടെ സിദ്ധിയും സാധനയും, ഡയറിക്കുറിപ്പുകളിൽ നിന്നും ഇന്നത്തെ സമൂഹത്തിനു ലഭിക്കുന്ന പുതിയ ദിശാബോധവും വെളിച്ചവും, കുടുംബ ബന്ധങ്ങളെക്കുറിച്ചുള്ള പരുമല തിരുമേനിയുടെ ചിന്താപദ്ധതികൾ എന്നിവയെല്ലാമാണ് കരിങ്ങാട്ടിലച്ചൻ പ്രത്യേകം പഠനവിഷയമാക്കിയിരിക്കുന്നത്. ഈ രംഗത്ത് ഇനിയും ഗവേഷണ പഠനങ്ങളും പ്രസിദ്ധീകരണങ്ങളും ഉണ്ടാകണമെന്നുള്ള അച്ചന്റെ വാക്കുകൾ അനുവാചകലോകത്തിന് പ്രതീക്ഷ നൽകുന്നതാണ്.

'എഴുത്തു'കളുടെ ഒന്നാം ഭാഗമായി ചേർത്തിരിക്കുന്നത് പരുമല തിരുമേനിയുടെ ചിന്താമണ്ഡലത്തിൽ നിന്നും ഉതിർന്നു വന്നിട്ടുള്ള സൂക്തങ്ങളാണ്. ഡോ. സാമുവേൽ ചന്ദനപ്പള്ളി സമാഹരിച്ചിട്ടുള്ള അറുപതു സൂക്തങ്ങൾ ഈ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു. ക്രിസ്തുവചനങ്ങളുടെ ആത്മസത്ത ഉൾക്കൊണ്ട് അവയ്ക്ക് കാലികഭാവം നൽകുകയാണ് ഈ സൂക്തങ്ങളിൽ. "ജയിപ്പാൻ മാത്രമല്ല തോല്ക്കാനും പഠിക്കണം; അരമുള്ളവരോട് ഉരമിടണം" എന്നീ വിധത്തിൽ ആധുനിക 'തിരുക്കുറൾ' പോലെ മനോഹരമാണ് പല സൂക്തങ്ങളും. തിരുമനസ്സിലെ സൂക്തങ്ങൾ സഭാമാസികളിൽ ഖണ്ഡശ പ്രസിദ്ധപ്പെടുത്തുന്നതും പിതാക്കന്മാർ അവരുടെ കല്പനകളിൽ ഉദ്ധരിക്കുന്നതുമെല്ലാം നല്ലതായിരിക്കുമെന്ന് തോന്നുന്നു.

'സ്വകാര്യ കത്തുകൾ' എന്ന അടുത്ത ഭാഗം തിരുമേനി വൈദികരോടും സഭാ പ്രവർത്തകരോടും സാമൂഹ്യസേവകരോടും പുലർത്തിയ ആഴമായ ആത്മിക വ്യക്തിബന്ധത്തിന്റെ സാക്ഷ്യപ്രമാണങ്ങൾ ആണ്. ഒരു ഉദാഹരണം കാണുക: "കത്തു കിട്ടി, വായിച്ചു കേട്ടതിൽ അത്യന്തം വ്യസനമായിരിക്കുന്നു. എന്നാൽ ആ വ്യസനത്തിന്റെ മുഖ്യത ദ്രവ്യത്തെ കുറിച്ചല്ല; ഭാഗത്തെ കുറിച്ചുമല്ല; സ്നേഹിക്കപ്പെട്ടവരായ ആ നമ്മുടെ ആത്മിക മക്കളുടെ ആത്മാക്കളെക്കുറിച്ചത്രേ."

വൈദികരെ 'ആത്മീയ മകൻ', 'കുടുംബ സഖി' എന്നിങ്ങനെയെല്ലാം സന്ദർഭോചിതമായി തിരുമേനി സംബോധന ചെയ്തിട്ടുണ്ട്. ബഹുമാനപ്പെട്ട വൈദികരോടുള്ള തന്റെ ആത്മബന്ധവും സ്നേഹവും കല്പനകളിൽ നിറഞ്ഞു നിൽക്കുന്നു. എന്നാൽ അവർ നന്മയെ തള്ളി തിന്മ പ്രവർ

ത്തിക്കുന്നവരായി കാണുമ്പോൾ അവരെ ശാസിക്കുന്നതിനും മാതൃകാപരമായി ശിക്ഷിക്കുന്നതിനും തിരുത്തുന്നതിനും അദ്ദേഹം ശ്രദ്ധിച്ചിരുന്നുവെന്ന് കല്പനകൾ സാക്ഷ്യപ്പെടുത്തുന്നു.

പള്ളികൾക്കും പട്ടക്കാർക്കുമുള്ള കല്പനകളിൽ സഭയുടെ ആരാധനയും കൂദാശകളും ക്രമമായും ഭംഗിയായും ആത്മനിറവിലും നടത്തേണ്ടതിന്റെ ആവശ്യത്തെക്കുറിച്ച് ഊന്നിപ്പറയുന്നു. വി. കുമ്പസാരത്തെക്കുറിച്ച് വ്യക്തമായി പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക. കൂട്ടുകുമ്പസാരം, പേരിനുവേണ്ടിയുള്ള കള്ള കുമ്പസാരം, വി. കുമ്പസാരം കൂടാതെ അഥവാ പാപങ്ങൾ ഏറ്റുപറയാതെ ഹൂസോയോ നൽകൽ എന്നിവയെല്ലാം തെറ്റായവയാണെന്നും അത്തരം കാര്യങ്ങൾ ചെയ്യുന്ന വൈദികർ അനുഗ്രഹത്തിനു പകരം വിധിക്കപ്പെട്ടു സ്ഥാനഭ്രഷ്ടരായി തീരുമെന്നും തിരുമേനി ഓർമ്മിപ്പിക്കുന്നു.

ഊർശ്ലേം യാത്രയ്ക്ക് ശേഷം പരുമല സെമിനാരിയിൽ നിന്നും 1902 ചിങ്ങം 18-ന് മലങ്കരയ്ക്ക് പൊതുവായി അയച്ച കല്പന വളരെ ശ്രദ്ധേയമാണ്. യെരുശലേമിൽ നമ്മുടെ കർത്താവിന്റെ കബർ സ്ഥിതിചെയ്യുന്ന സ്ഥലത്തിന്റെയും സെഹിയോൻ മാളികയുടെയും ഒരു വിവരണം നൽകിയശേഷം അതിന്റെ ശോച്യാവസ്ഥയെ കുറിച്ച് ജനത്തെ ബോധിപ്പിക്കുകയും അവ പുനരുദ്ധരിക്കപ്പെടേണ്ടതിലേക്ക് മലങ്കരയിൽ നിന്നും സാമ്പത്തിക സഹായം അയച്ചുകൊടുക്കണമെന്ന് വിശ്വാസികളോട് ആവശ്യപ്പെടുകയും ചെയ്യുന്നു. സകല പ്രാദേശിക ചിന്തകൾക്കും അപ്പുറത്ത് ഒരു ആഗോള സഭയേയും ക്രൈസ്തവ ധർമ്മത്തെയും വിഭാവനം ചെയ്ത് പ്രവർത്തിക്കുന്ന ഒരു വിശ്വമാനവനെയാണ് ഇവിടെ നാം ദർശിക്കുന്നത്.



മലങ്കരയുടെ ഒന്നാം കാതോലിക്കായായി തീർന്ന മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസിനെക്കുറിച്ച് ഏതോ കുബുദ്ധികൾ പ. പാത്രിയർക്കീസ് ബാവായ്ക്ക് കൊടുത്ത തെറ്റായ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ പ. ബാവാ, പരുമല തിരുമേനിക്ക് അയച്ച കത്തിനുള്ള മറുപടി അദ്ദേഹത്തിന്റെ പരിശുദ്ധ വ്യക്തിത്വത്തെ ഉയർത്തിക്കാണിക്കുന്ന മറ്റൊരു രേഖയാണ്. ഒന്നാം കാതോലിക്കായെക്കുറിച്ച് പ. തിരുമേനി സാക്ഷിക്കുന്നു: "അദ്ദേഹം സത്യവാനാണ്, നുണയനോ, സൂത്രക്കാരനോ അല്ല. ദൈവത്തെയും തന്റെ ഉടയവനെയും ഭയക്കുന്ന ആളാണ്. ... മുഖപക്ഷക്കാരനല്ല. അദ്ദേഹത്തെക്കുറിച്ച് പരാതി നൽകിയവർ സത്യമല്ല പറഞ്ഞിരിക്കുന്നത്." എത്ര കൃത്യതയുള്ളതും ആത്മാർത്ഥമായതുമായ വാക്കുകൾ.

പാമ്പാക്കുട കോനാട്ട് മാത്തൻ മല്പാൻ സ്വന്തമായി പുസ്തകങ്ങൾ

അച്ചടിച്ചു വിറ്റ് പണമുണ്ടാക്കുന്നുവെന്ന പരാതിയിലും തിരുമേനിയുടെ പ. പാത്രിയർക്കീസിനുള്ള മറുപടി ശ്രദ്ധേയമാണ്: "അയാൾ സ്വന്തമായി ഉണ്ടാക്കിയ സുറിയാനി പ്രസ്സിന്റെയും മൂസലിൽ നിന്ന് കൊണ്ടുവന്ന പുസ്തകങ്ങളുടെ വിലയുടെയും മറ്റു ചിലവുകളുടെയും ഭാരത്താൽ അയാൾ പ്രയാസത്തിലും കടത്തിലുമാണ്. ... അയാൾ ശമ്പളമൊന്നുമില്ലാതെ ശെമ്മാശന്മാരെയും കുട്ടികളെയും സുറിയാനി പഠിപ്പിക്കുന്നുണ്ട്. ... പ്രസ്സിലെ പണിയിൽ നിന്നും അയാൾക്ക് ലാഭമൊന്നും കിട്ടുന്നില്ല; കടം വീട്ടുവാനും കഴിയുന്നില്ല. അയാളുടെ പുസ്തകങ്ങൾ ഇപ്പോൾ സഭയിൽ ആരാധനയിൽ ഏകീകരണം കൈവരിക്കുന്നതിന് സഹായിക്കുന്നതിനാൽ അയാൾ ഒരു സത്കർമ്മമാണ് ചെയ്യുന്നത്." എന്നിങ്ങനെ പോകുന്നു ആ എഴുത്ത്. സഹപ്രവർത്തകരിലെ നന്മ കാണുകയും അതിനെ ശ്ലാഘിക്കുകയും അവരെ ഒറ്റിക്കൊടുക്കാതിരിക്കുകയും ചെയ്യുന്ന ഈ നല്ല പാരമ്പര്യം സഭയിൽ തുടരട്ടെയെന്ന് പ്രാർത്ഥിക്കാം.

കോട്ടയം സെമിനാരിയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ ആരംഭിച്ച് നടത്തിവരുന്ന പ്രസ്സിനെക്കുറിച്ചും അതീവ ബഹുമാനത്തോടെ അദ്ദേഹം പ. പാത്രിയർക്കീസ്സിനെ അറിയിക്കുന്നുണ്ട്. സമൂഹത്തിന്റെ സമഗ്ര ഉന്നമനത്തിനുവേണ്ടി ഈ പ്രസ്സ് ഉപകരിക്കുന്നുവെന്നാണ് അദ്ദേഹത്തിന്റെ സാക്ഷ്യം. അൽവാറീസ്സ് മാർ യൂലിയോസ് തിരുമേനിയുടെ മിഷൻ പ്രവർത്തനങ്ങളെക്കുറിച്ചും നല്ലൊരു വിവരണം നൽകുന്നു.



മലങ്കരയിലെ എല്ലാ പിതാക്കന്മാരെക്കുറിച്ചും അവർ ഏർപ്പെട്ടിരിക്കുന്ന പ്രവർത്തനമേഖലകളെക്കുറിച്ചും സഭയുടെ പൊതുവളർച്ചയെക്കുറിച്ചും സുറിയാനി ഭാഷയിൽ അനേകം കത്തുകളിലൂടെ അദ്ദേഹം പ. പാത്രിയർക്കീസ് ബാവായെ അറിയിച്ചിരുന്നതായി കല്പന പുസ്തകങ്ങളിൽ കാണുന്നു. ഈ കല്പനകൾ പ. പാത്രിയർക്കീസന്മാരുടെ ആസ്ഥാനങ്ങളിൽ എവിടെയെങ്കിലും ഉണ്ടെങ്കിൽ, അവ മലങ്കരയ്ക്ക് ലഭിച്ചിരുന്നെങ്കിൽ, ആയത് ഒരു വലിയ നിധി ആയേനെ എന്ന് ചൂണ്ടിക്കാണിക്കട്ടെ.

ഇടയലേഖനങ്ങൾ എല്ലാംതന്നെ ആഴമായ ദൈവാശ്രയത്തിന്റെ നിദർശനങ്ങളും വേദശാസ്ത്ര രത്നശേഖരങ്ങളുമാണ്. നവീകരണക്കാർ എന്ന് അവകാശപ്പെടുന്നവർ സത്യവിശ്വാസത്തെ പരത്തുകയും കോട്ടിക്കളയുകയും ചെയ്യുന്നതും അവരുടെ വലകളിൽപ്പെട്ട് സത്യാത്മാക്കൾ പ. സഭയ്ക്ക് നഷ്ടപ്പെടുന്നതും അദ്ദേഹത്തെ ഏറെ പ്രയാസപ്പെടുത്തിയിരുന്നു. അതുകൊണ്ടു തന്നെ സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസ പഠനത്തിന്റെ കളരിയായിരുന്നു അദ്ദേഹത്തിന്റെ ഓരോ ഇടയ ലേഖനങ്ങളും. അനേകം ഉദാഹരണങ്ങളിലൂടെയും പ്രാദേശിക ശൈലികളിലൂടെയുമുള്ള അദ്ദേഹത്തിന്റെ ആഖ്യാനരീതി മനുഷ്യമനസ്സിലേക്ക് കുത്തി ഇറങ്ങുന്നതും നീറ്റം വയ്പ്പിക്കുന്നതുമായിരുന്നുവെന്ന് കാണാം. സഭയുടെ സത്യവിശ്വാ

സത്തിന്റെ കാവൽപടയാളിയായി വർത്തിക്കുകയും സത്യവിശ്വാസ ധ്വംസനം നടത്തുന്ന വിശ്വാസികളെക്കുറിച്ചും അവരുടെ തിരിച്ചു വരവിനെക്കുറിച്ചും ഉപവസിച്ചു പ്രവർത്തിക്കുന്ന ഇടയനായിരുന്നു പ. പരുമല തിരുമേനിയെന്ന് ഈ എഴുത്തുകൾ സാക്ഷിക്കുന്നു.

തികഞ്ഞ ആത്മിക അച്ചടക്കവും കർമ്മബോധവുമുള്ള പ്രവർത്തന ശൈലി, സഹോദര മെത്രാപ്പോലീത്താമാരോടും സഹപ്രവർത്തകരും 'കൂട്ടുസഖി'കളുമായ വൈദികരോടുമുള്ള ബഹുമാനപൂർവ്വമായ വ്യക്തിബന്ധം, സാമ്പത്തിക കാര്യങ്ങളിലുള്ള സൂക്ഷ്മതയും സുതാര്യതയും, സാമൂഹിക പ്രതിബദ്ധത എന്നിങ്ങനെ എത്രയോ കാര്യങ്ങൾ അദ്ദേഹത്തിന്റെ എഴുത്തുകളിലൂടെ വെളിച്ചം കാണുന്നു. അനുവാചകലോകം മനസ്സുറപ്പിച്ചുള്ള വായനയിലൂടെ പരുമല തിരുമേനിയുടെ എഴുത്തുകളെക്കുറിച്ച് ബോധവാന്മാരാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ഗവേഷകനും പത്രപ്രവർത്തകനും പ്രസാധകനുമായ ജോയ്സ് തോട്ടയ്ക്കാട് പത്തു വർഷത്തോളം നീണ്ട ഗവേഷണത്തിനൊടുവിലാണ് ഈ ഗ്രന്ഥം നമുക്കായി നൽകുന്നത്. 19-ാം വയസ്സു മുതൽ എഴുത്തിന്റെയും പ്രസാധനത്തിന്റെയും മേഖലയിൽ ജോയ്സ് ഉണ്ടെങ്കിലും മുപ്പതോളം ഗ്രന്ഥങ്ങളുടെ പ്രസാധകനായെങ്കിലും 4 ഗ്രന്ഥങ്ങൾ മാത്രമേ അദ്ദേഹം എഴുതിയിട്ടുള്ളു. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതം കോറിയിട്ട 'പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര' എഴുതി അനുവാചകരെ വിസ്മയിപ്പിച്ച ജോയ്സ്, നീണ്ട പത്തു വർഷത്തിനു ശേഷമാണ് കടവിൽ വലിയ തിരുമേനിയുടെ ജീവചരിത്രവുമായി വീണ്ടും രംഗത്തു വന്നത്. പ. പരുമല തിരുമേനി രചിച്ച 'ഊർശ്ലേം യാത്രാവിവരണം' എന്ന ഗ്രന്ഥത്തിന്റെ ആദ്യ പതിപ്പ് കണ്ടെത്തി പ്രസിദ്ധീകരിച്ചതും ജോയ്സും കൂട്ടുകാരും തന്നെ. നീണ്ട മൗനത്തിന്റെ ഇടവേളകളിൽ അനർഘ മുത്തുകൾ തേടി ജോയ്സ് അലയുകയാണ്. പരുമല തിരുമേനിയുടെ 'എഴുത്തുകളി'ലൂടെ കടന്നുപോകുമ്പോൾ അദ്ദേഹത്തിന്റെ ഗവേഷണചാതുരി നമുക്ക് അനുഭവവേദ്യമാകുന്നു.

തീർത്തും ഒരു ആത്മിക അനുഭവമായ ഈ ഹൃദ്യമായ എഴുത്തുകൾക്ക് ജീവൻ നൽകുന്ന ജോയ്സിനെയും സഹയാത്രികരെയും ദൈവം അനുഗ്രഹിക്കട്ടെയെന്നും പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥത നമുക്ക് തുണയാകട്ടെയെന്നും പ്രാർത്ഥിച്ച് അനുവാചകലോകത്തേയ്ക്ക് സവിനയം 'എഴുത്തുകൾ' അവതരിപ്പിക്കുന്നു.

പഴയസെമിനാരി
11-6-2010

# ഓർത്തഡോക്സ് സഭകളിലെ പരിശുദ്ധന്മാരും പരുമല തിരുമേനിയും

### ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

ഒരാളെ പരിശുദ്ധനായി കാനോനീകരിക്കുന്ന ഔപചാരികമായ നടപടിക്രമം ഓർത്തഡോക്സ് സഭകളിൽ ഇല്ല. റോമൻ കത്തോലിക്കാ സഭയിൽ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിന് തികച്ചും അസ്വാഭാവികമോ വ്യാമിശ്രമോ ആയ ഒരു നടപടിക്രമം വളർത്തിയെടുത്തിട്ടുണ്ട്. പൗരസ്ത്യ സഭകളിൽ റഷ്യൻ ഓർത്തഡോക്സ് സഭയും ഇന്ത്യൻ ഓർത്തഡോക്സ് സഭയും മാത്രമേ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുവാനുള്ള ഔപചാരിക നടപടിക്ക് ഒരുമ്പെട്ടിട്ടുള്ളു.

റഷ്യൻ ഓർത്തഡോക്സ് സഭ 10-ാം ശതകത്തിലാണു നിലവിൽ വന്നത്. ക്രി. വ. 1339-ൽ തിയോഗ്നോസ്റ്റസ് (Theognostes) മെത്രാപ്പോലീത്താ (അന്ന് അവർക്കു പാത്രിയർക്കീസ് ഇല്ലായിരുന്നു. കീവിലെ മെത്രാപ്പോലീത്തായായിരുന്നു റഷ്യൻ സഭയുടെ അപ്പോഴത്തെ തലവൻ) തന്റെ മുൻഗാമിയായിരുന്ന പീറ്റർ മെത്രാപ്പോലീത്തായെ പരിശുദ്ധനായി പ്രഖ്യാപിച്ചു. ഇത് പീറ്റർ മെത്രാപ്പോലീത്താ കാലം ചെയ്തു 13 വർഷം കഴിഞ്ഞായിരുന്നു. ഈ പ്രഖ്യാപനം മിക്കവാറും റോമൻ സഭയുടെ സമ്പ്രദായത്തെ അനുകരിച്ചുള്ളതുമായിരുന്നു. പിന്നീട് ക്രി. വ. 1448-ൽ ജോനാസ് മെത്രാപ്പോലീത്താ തന്റെ മുൻഗാമികളിൽ ഒരാളായിരുന്ന ആഗ്നീസിനെ അദ്ദേഹത്തിന്റെ മരണശേഷം 70 വർഷം കഴിഞ്ഞു പരിശുദ്ധനായി പ്രഖ്യാപിച്ചു. അക്കാലത്താകട്ടെ റാഡറേസിലെ പ. സേർജിയസ്സും ബൈലോറസിയായിലെ പ. കൂറിലോസും ഔപചാരിക നടപടിക്രമങ്ങൾ ഒന്നും കൂടാതെ തന്നെ പരിശുദ്ധന്മാരായി റഷ്യയിൽ പൊതുവെ അംഗീകരിക്കപ്പെട്ടു കഴിഞ്ഞിരുന്നു. ഏതാണ്ട് 1547-ാമാണ്ട് ആയപ്പോഴേക്കും റഷ്യൻ സഭയിൽ പതിനഞ്ചോളം വിശുദ്ധന്മാരെ വണങ്ങുന്ന പ്രഖ്യാപനം നടപ്പിൽ വന്നിരുന്നതായി രേഖകളുണ്ട്.

1547-ലും 1549-ലും നടന്ന റഷ്യൻ സഭയുടെ രണ്ടു പ്രധാന സുന്നഹദോസുകളിൽ ഏതാണ്ട് മുപ്പതോളം പരിശുദ്ധന്മാരെ പുതുതായി കാനോനീകരിച്ചു (ഇവരിൽ 28 പേർ അതാതു പ്രദേശങ്ങളിൽ പരിശുദ്ധന്മാരായി നേരത്തെതന്നെ അംഗീകരിക്കപ്പെട്ടവരായിരുന്നു). ആ രണ്ടു സുന്നഹദോസുകളിൽത്തന്നെ വേറെ 9 പരിശുദ്ധന്മാരെ പ്രാദേശികമായും അംഗീകരിച്ചു. ഈ മൂന്നു കൊല്ലം കൊണ്ട് ഇത്രയധികംപേരെ പരിശുദ്ധന്മാരായി പ്രഖ്യാപിക്കാൻ ചില രാഷ്ട്രീയ കാരണങ്ങൾ ഉണ്ടായിരുന്നു.

1453-ലെ കുസ്തന്തീനോപോലീസിന്റെ പതനത്തിന്റെ ശതാബ്ദി അടുത്തുവന്നിരുന്ന ആ കാലഘട്ടത്തിൽ റഷ്യൻസഭ പൗരസ്ത്യസഭയുടെ കേന്ദ്രമായി മൂന്നാമത്തെ റോമാ എന്ന പേരിൽ രൂപംകൊള്ളുകയായിരുന്നതിനാൽ മുപ്പതോ നാല്പതോ പുതിയ പരിശുദ്ധന്മാരെക്കൂടി നാമസഞ്ചികയിൽ ചേർക്കുന്നത് സഭയുടെ പദവി ഉയർത്തിക്കാട്ടുന്നതിനു സഹായിച്ചു.

എ. ഡി. 1547-1721 കാലഘട്ടത്തിൽ ഏതാണ്ട് 150 പരിശുദ്ധന്മാരെക്കൂടി നാമകരണം ചെയ്തു. പക്ഷേ, അവരിൽ 15 പേരെ മാത്രമേ സഭ ഇന്നു സാർവത്രികമായി വണങ്ങുന്നുള്ളു. 1721 മുതൽ സഭയെ യഥാർത്ഥത്തിൽ ഭരിക്കുന്നത് സുന്നഹദോസാണ്. ഈ കാലയളവിൽ ആറു പരിശുദ്ധന്മാരെക്കൂടി മാത്രമേ പൊതുവണക്കത്തിനു നാമകരണം ചെയ്തിട്ടുള്ളു. അവരിൽ ഏറ്റവും പ്രധാനപ്പെട്ടത് കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനത്തിൽ നാമകരണം ചെയ്യപ്പെട്ട സാരോവിലെ  പ. സെറാഫിം ആണ്. ആ നാമകരണ നടപടിക്രമങ്ങളുടെ സാമാന്യം ശരിയായ ഒരു വിവരണം നമുക്ക് ലഭ്യമായിട്ടുള്ളത്  ഇങ്ങനെയാണ്.

കാലം ചെയ്ത ആർച്ചു ബിഷപ്പ് സെറാഫിമിന്റെ കബർ സ്ഥിതിചെയ്യുന്ന ഭദ്രാസനത്തിലെ ആർച്ചു ബിഷപ്പ് കബറിങ്കൽ നടക്കുന്ന അത്ഭുതങ്ങളെപ്പറ്റിയുള്ള ഒരു റിപ്പോർട്ട് പ. സുന്നഹദോസിന് അയച്ചു. പ. സുന്നഹദോസ് അതേപ്പറ്റി സമഗ്രമായ ഒരു അന്വേഷണത്തിനു കല്പന പുറപ്പെടുവിച്ചു. ഒരു ബിഷപ്പ് 1892-1894 വരെ ഇതേപ്പറ്റി പ്രാഥമികാന്വേഷണം നടത്തി. കൂടുതൽ അന്വേഷണം നടത്തുന്നതിന് അവിടത്തെ സന്യാസാശ്രമത്തിന്റെ ശ്രേഷ്ഠനെ ചുമതലപ്പെടുത്തുകയും ചെയ്തു. അദ്ദേഹം 1897-ൽ അതേപ്പറ്റി റിപ്പോർട്ടു സമർപ്പിച്ചു. അവസാനമായി 1902 ജൂലൈ 19-ന് അന്വേഷണം പൂർത്തിയാക്കിയിരിക്കുന്നതായി സാർ ചക്രവർത്തി പ്രഖ്യാപനം പുറപ്പെടുവിച്ചു. തെളിവുകൾ പരിശോധിക്കുവാൻ സുന്നഹദോസ് സുദീർഘമായ സമയം എടുത്തു. പിന്നെ പരിശുദ്ധന്റെ ഭൗതികാവശിഷ്ടങ്ങൾ പരിശോധിക്കുവാൻ സഭയുടെ അദ്ധ്യക്ഷനും രണ്ടു ബിഷപ്പുമാരും ഒരു യുവരാജാവും മറ്റു ചിലരും അംഗങ്ങളായുള്ള കമ്മീഷൻ നിയമിക്കപ്പെട്ടു. ഈ കമ്മീഷൻ അതിന്റെ റിപ്പോർട്ട് സുന്നഹദോസിന് സമർപ്പിച്ചു. സുന്നഹദോസ് ഇദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കാനും പരിശുദ്ധന്റെ നാമത്തിൽ പെരുനാൾ ആഘോഷം ഉത്തരവിടുന്നതിനും ഗവണ്മെന്റിനോട് അപേക്ഷിച്ചു. 1903 ജനുവരി 26-ന് സാർ ചക്രവർത്തി ഔദ്യോഗികമായി ഉത്തരവു പുറപ്പെടുവിച്ചു. അനന്തരം വിശുദ്ധന്റെ അസ്ഥികൾ പൊതുവണക്കത്തിനു വേണ്ടി പ്രത്യേകം നിർമ്മിക്കപ്പെട്ട ഒരു കല്ലറയിലേക്ക് മാറ്റി സ്ഥാപിച്ചു.

കാനോനീകരണ കാര്യത്തിൽ റോമാസഭയുടെ നടപടിക്രമങ്ങൾ കുറേ

ക്കൂടി വിപുലമാണ്. അതു രണ്ടു ഘട്ടങ്ങളായിട്ടാണ്. ഒന്നു ശ്രേഷ്ഠീകരണം, മറ്റൊന്നു കാനോനീകരണം. വാങ്ങിപ്പോയ ഒരാളിനെ ശ്രേഷ്ഠൻ അഥവാ അനുഗൃഹീതൻ എന്ന പദവി നല്കുകയാണ് ആദ്യത്തെ പടി. അതും കഴിഞ്ഞ് വീണ്ടും പുതിയ പുതിയ അത്ഭുതങ്ങൾ അദ്ദേഹത്തിന്റെ കബറിങ്കൽ സംഭവിച്ചാൽ മാത്രമേ വിശുദ്ധൻ എന്ന പദവിയിലേക്ക് അദ്ദേഹം ഉയർത്തപ്പെടുന്നുള്ളു. അതിനുള്ള തെളിവന്വേഷണം സാധാരണ പല വർഷങ്ങളിലേക്കു നീണ്ടുപോകുന്നു. കൂടാതെ അദ്ദേഹം ഒരു വിശുദ്ധനല്ല എന്നു വാദിക്കുന്നതിന് സാത്താന്റെ അഭിഭാഷകൻ (Devil's Advocate) എന്നൊരു സാങ്കല്പികവ്യക്തിയെയും നിയമിക്കുന്നു. ഇങ്ങനെ പല സാക്ഷികളെയും തെളിവുകളെയും പരിശോധിച്ചശേഷം മാത്രമേ ഒരാൾ വിശുദ്ധനായി പ്രഖ്യാപിക്കപ്പെടുന്നുള്ളു.

നമ്മുടെ പരുമല പുണ്യവാളന്റെ വിശുദ്ധ നാമകരണത്തിൽ ഇങ്ങനെ വിപുലമായ നടപടിക്രമങ്ങൾ ഒന്നും വേണ്ടിവന്നില്ല. പരുമല തിരുമേനിയുടെ ശിഷ്യനും പൗരസ്ത്യ ഓർത്തഡോക്സു സഭയുടെ കാതോലിക്കായുമായിരുന്ന പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് 1947 ധനു 3-ാം തീയതി പുറപ്പെടുവിച്ച ഒരു കല്പനയിലൂടെ പരുമല തിരുമേനി പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ടു (1947 തുലാം 16 -ാം തീയതി പരുമല സെമിനാരിയിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയമനുസരിച്ചാണ് പ. കാതോലിക്കാബാവാ ഈ കല്പന പുറപ്പെടുവിച്ചത്).

ഇങ്ങനെതന്നെയാണ് റഷ്യൻ സഭയിലും വ്യവസ്ഥാപിതമായ സുന്നഹദോസു കൂടി തീരുമാനം എടുക്കുന്ന രീതി തുടങ്ങുംമുമ്പു ചെയ്തുകൊണ്ടിരുന്നത്. സഭാധിപനായ മെത്രാപ്പോലീത്താ തന്റെ മുൻഗാമിയെ പരിശുദ്ധനായി നാമദാനം ചെയ്തുകൊണ്ടിരുന്നു.

ആദിമസഭയിൽ ഇതിനുള്ള നടപടിക്രമം ഇല്ലായിരുന്നു. മാമോദീസാ ഏറ്റവരിൽ ഒരാളെ ശുദ്ധനായും മറ്റുള്ളവരെ അല്ലാതെയും കരുതപ്പെടുന്നതിനുള്ള ഒരു മാനദണ്ഡം യഥാർത്ഥത്തിൽ അക്കാലത്തു സഭയിൽ ഉണ്ടായിരുന്നില്ല. സ്നാനം ഏറ്റ എല്ലാവരും വിശുദ്ധന്മാർ ആയിരുന്നു.

എന്നാൽ അക്കാലത്ത് സഭ പ. കന്യകമറിയാമിനെയും അപ്പോസ്തലന്മാരെയും കൂടാതെ നാലു തരം പരിശുദ്ധന്മാരെക്കൂടി വണങ്ങിയിരുന്നു.

1. വിശ്വാസത്തിനുവേണ്ടി സഹദാ മരണം പ്രാപിച്ചവർ ( വി. സ്തേഫാനോസ്, ഇഗ്നാത്തിയോസ് തുടങ്ങിയവർ). 2. വിശ്വാസത്തിനുവേണ്ടി മരണം ഒഴികെയുള്ള പീഡ അനുഭവിച്ചവർ (മൗദ്യാനന്മാർ). 3. സത്യവിശ്വാസം പഠിപ്പിച്ച വിശ്വാസവീരന്മാർ (മാർ അത്താനോസ്യോസ്, വി. കൂറിലോസ്). 4. വിശുദ്ധജീവിതം നയിച്ച് സ്വാഭാവിക മരണം പ്രാപിച്ച ദയറായക്കാർ (അന്തോനിയൂസ്, പക്കോമിയോസ് തുടങ്ങിയവർ).

ചില പരിശുദ്ധന്മാർ ഇതിൽ ഒന്നിലധികം വിഭാഗത്തിൽപ്പെടുന്നവരുണ്ട്. ഉദാ. പരിശുദ്ധ ബസേലിയോസ്. അതുപോലെ നമ്മുടെ പരുമല പുണ്യ വാളനും മേല്പറഞ്ഞ മൂന്നും നാലും വിഭാഗത്തിൽപെടുന്നു. പാശ്ചാത്യ മിഷനറിമാർമൂലം നമ്മുടെ ആളുകളിൽ ചിലരിൽ നിന്നുത്ഭവിച്ച പാശ്ചാത്യ യുക്തിവാദത്തിന്റെയും വിശ്വാസവിപരീതത്തിന്റെയും കെടുതിയിൽ പെടാതെ ഓർത്തഡോക്സ് (സത്യവിശ്വാസ) സഭയെ സംരക്ഷിച്ച വിശ്വാസ വീരനായിരുന്നു പരുമല തിരുമേനി. അദ്ദേഹത്തിന്റെ അനിതര സാധാരണമായ ജീവിതവിശുദ്ധിയും സത്യേക സഭാവിശ്വാസത്തെപ്പറ്റി അദ്ദേഹത്തിനുള്ള നിസ്തുലദർശനവും സമഞ്ജസമായി സമ്മേളിച്ചില്ലാ യിരുന്നെങ്കിൽ നമ്മുടെ ആളുകളിൽ അധികപങ്കും പ്രോട്ടസ്റ്റന്റ് യുക്തി വാദത്തിന്റെ ഓളത്തിൽപ്പെട്ടു ഒഴുകിപ്പോകുമായിരുന്നു.

റോമാസഭയുടെ പാരമ്പര്യത്തിൽ ഒരു പരിശുദ്ധനായി പ്രഖ്യാപിക്ക പ്പെടുന്ന ആളിന് ഏഴു പദവികൾ ഉണ്ട്:

1. കുർബാന തക്സാകളിൽ അദ്ദേഹത്തിന്റെ പേര് അനുസ്മരിക്ക പ്പെടുന്നു. 2. സഭയുടെ പൊതു പ്രാർത്ഥനകളിൽ പരിശുദ്ധന്റെ മദ്ധ്യ സ്ഥതയ്ക്ക് യാചിക്കുന്നു. 3. പള്ളികളും ത്രോണോസുകളും ആ നാമ ത്തിൽ പ്രതിഷ്ഠിക്കപ്പെടുന്നു. 4. ബലിപീഠത്തിനു മുകളിൽ അവരുടെ ചിത്രം വയ്ക്കുന്നു. 5. ഭൗതികാവശേഷിപ്പുകൾ പ്രത്യേക പാത്രങ്ങളിൽ അടയ്ക്കപ്പെട്ടു പൊതുവണക്കത്തിനു വയ്ക്കുന്നു. 6. പള്ളികൾ അവ രുടെ പെരുന്നാൾ ആഘോഷിക്കുന്നു. 7. അവരുടെ ബഹുമാനാർത്ഥം വി. കുർബാന അർപ്പിക്കപ്പെടുന്നു.

അടിസ്ഥാനപരമായി ഇവയെല്ലാം നമുക്കുണ്ട്. മാർത്തോമ്മാ ശ്ലീഹാ ഭാരതത്തിന് വെളിയിൽനിന്നു വന്ന്, ഇവിടെ സാക്ഷിയായി മരിച്ചു. അദ്ദേഹം നമ്മുടെ കാവൽപിതാവും സഭാസ്ഥാപകനും അപ്പോസ്തല മഹാചാര്യനും ആണ്. മലങ്കരയുള്ള അപ്പോസ്തലിക സിംഹാസനം അദ്ദേഹത്തിന്റെ നാമത്തിലാണ് അറിയപ്പെടുന്നത്.

ഭാഗ്യവതിയായ വി. മാതാവിനെയും, വി. മത്തിയാസും പൗലൂസും ഉൾപ്പെടെയുള്ള 13 അപ്പോസ്തലന്മാരെയും കൂടാതെ മറ്റു പല വിശുദ്ധ ന്മാരെയും നാം ബഹുമാനിക്കുന്നു. ഇവരിൽ ചിലർ ഏലിയാ, യോഹ ന്നാൻ മാബ്ദാനാ തുടങ്ങിയവർ – പഴയനിയമ പിതാക്കന്മാരും മറ്റു ചിലർ, ഈജിപ്തുകാരും ഗ്രീക്കുകാരും റോമാക്കാരും പലസ്തീൻകാരും സിറി യായിലുള്ളവരും മറ്റുമാണ്. ഉദാഹരണമായി വി. സ്തേഫാനോസ് പല സ്തീൻകാരനും അത്താനാസ്യോസും കൂറിലോസും ഈജിപ്തുകാരും ബസേലിയോസും ഗ്രീഗോറിയോസും ചിറ്റാസ്യക്കാരും ക്ലിമ്മീസും യൂലി യോസും റോമാക്കാരും ഇഗ്നാത്തിയോസും ഒസ്താത്തിയോസും അന്ത്യോക്യക്കാരും ആയിരുന്നു.

ഭാരതസഭയിലും പല വിശുദ്ധന്മാരും ഉണ്ടായിരുന്നിരിക്കാം. പക്ഷേ, ചരിത്രത്തിൽക്കൂടി അവരുടെ പേരുകളും ഓർമ്മകളും നമുക്ക് ലഭ്യമായില്ല എന്നു മാത്രം. എന്നാൽ ഇതാ പ്രതിഭാശാലിയായ ഒരു പരിശുദ്ധൻ – വാസ്തവമായും വിശുദ്ധിയണിഞ്ഞ ഒരു ദൈവമനുഷ്യൻ, ഒരു യഥാർത്ഥ ആത്മീയ വൈദ്യൻ. ഒരു പരിശുദ്ധനായി എന്നും ലോകമെങ്ങും വണങ്ങപ്പെടേണ്ട മഹാജ്ഞാനി – പരുമല തിരുമേനി!

ഈ വിശുദ്ധന്റെ പ്രത്യേകതകൾ മൂന്നാണ്. പ്രഥമവും പ്രധാനവുമായത് അദ്ദേഹം ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നു. പാതിരായ്ക്കും പ്രഭാതത്തിനു മുമ്പും എല്ലാ യാമവേളയിലും യാമമദ്ധ്യത്തിൽപോലും തന്റെ ഹൃദയം ദൈവത്തോടു ചേർന്നിരുന്നു. ഈ സുസ്ഥിരമായ ഭക്തിയാണ് അദ്ദേഹത്തിന്റെ മുഖത്ത് തിളങ്ങിക്കണ്ടതും അദ്ദേഹത്തെ ഒരു യഥാർത്ഥ വിശുദ്ധനായി തെളിയിച്ചതും.

രണ്ടാമതായി അദ്ദേഹം ഒരു മഹാ ഗുരുവായിരുന്നു. പ്രഗല്ഭരായ അദ്ദേഹത്തിന്റെ ശിഷ്യവൃന്ദം തന്നെ അദ്ദേഹത്തിന്റെ വീറിന്റെയും വചോശക്തിയുടെയും ഉത്തമസാക്ഷികളാണ്. മഹാനായ വട്ടശ്ശേരിൽ തിരുമേനി, പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ, കോനാട്ടു മാത്തൻ മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ എന്നിവർ അദ്ദേഹത്തിന്റെ ശിഷ്യപ്രധാനന്മാരായിരുന്നു.

മൂന്നാമതായി അദ്ദേഹം ഒരു നല്ല അജപാലകനായിരുന്നു. ഇന്ന് തുമ്പമൺ, നിരണം, കൊല്ലം എന്നിങ്ങനെ മൂന്നായി അറിയപ്പെടുന്ന ഭദ്രാസനങ്ങളുടെ ഏകോപിച്ചുള്ള ഇടയനായി പ്രവർത്തിച്ച്, പള്ളികളും സ്കൂളുകളും കെട്ടിപ്പടുത്ത്, രോഗികളെയും അനാഥരെയും ശുശ്രൂഷിച്ച്, സുവിശേഷം പ്രസംഗിച്ചും അനേകരെ ആലയിലേക്ക് ആനയിച്ചും സഞ്ചരിച്ച്, പള്ളികലഹങ്ങൾ ശമിപ്പിച്ച്, പ്രാർത്ഥനയാൽ വസന്തകളെ ശാസിച്ച് അടക്കി, തുടർച്ചയായി തന്റെ ജീവരക്തം സ്വന്തം ആടുകൾക്കുവേണ്ടി ഒഴുക്കിത്തീർത്ത നല്ല ഇടയൻ.

ഭാരതം ഇന്നു കൃതകൃത്യയാണ് – ഇതുപോലെ സ്വജീവിതം മുഴുവൻ ദൈവത്തിന്റെ വിശുദ്ധിയും സ്നേഹവും സാക്ഷാത്ക്കരിക്കുവാൻ പിറന്ന കുറ്റമറ്റ ഒരു പൈതലിനെ പ്രസവിച്ച ഭാരതാംബ ഇന്ന് ധന്യയാണ്!



# പരുമല തിരുമേനിയുടെ കല്പനക്കുറിപ്പുകൾ

## ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലയാള ഗദ്യത്തിന്റെ വികാസപരിണാമങ്ങളും കേരളത്തിലെ സാമൂഹിക-മതജീവിതത്തിന്റെ പ്രത്യേകതകളും അന്വേഷിക്കുമ്പോൾ പരുമല മാർ ഗ്രീഗോറിയോസിന്റെ കത്തുകൾ മുഖ്യരേഖകളായിത്തീരുന്നു. 19-ാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ സാമൂഹിക - ആദ്ധ്യാത്മിക രംഗത്തുണ്ടായ വിവിധ സംഭവങ്ങൾ പരുമല തിരുമേനിയുടെ കത്തുകളിൽ വ്യക്തമാകുന്നു.

പരുമല തിരുമേനിയുടെ കല്പനകൾ, ഡയറിക്കുറിപ്പുകൾ, സ്വകാര്യലേഖനങ്ങൾ, ഇടയ ലേഖനങ്ങൾ, പ്രഭാഷണങ്ങൾ എന്നിവയെല്ലാം 'എഴുത്തു'കളുടെ കൂട്ടത്തിൽപ്പെടുന്നു. '*ഊർശ്ലേം യാത്രാവിവരണവും*' '*ഭക്തവചനം*' എന്ന പ്രഭാഷണവും എഴുത്തുകളിൽ മുഖ്യസ്ഥാനം വഹിക്കുന്നു. ദീർഘമായ നിരവധി കല്പനകൾ പരുമല തിരുമേനി എഴുതിയിട്ടുണ്ട്. വിശ്വാസപരമായ പ്രബോധനങ്ങൾക്കും ആദ്ധ്യാത്മികമായ നവോത്ഥാനത്തിനുമുള്ള മാർഗ്ഗരേഖകളാണിതിൽ പ്രതിഫലിക്കുന്നത്. ദീർഘമായ കല്പനകളുടെ സംഗ്രഹങ്ങളും കല്പനകൾ അയച്ചതിന്റെ വിവരങ്ങളും പ്രത്യേക ഡയറിയിൽ എഴുതിയിരുന്നു. ഇത് 'കല്പനകളുടെ നമ്പർ ബുക്ക്' എന്ന് അറിയപ്പെടുന്നു.

### കത്തുകളിൽ കലാസൗന്ദര്യം

കല്പനകളിലെ ഗദ്യഘടന ചില അവസരങ്ങളിൽ ആകർഷകമല്ല. ദീർഘമായ പ്രബോധനങ്ങൾ സങ്കീർണ്ണമായ വാചകത്തിൽ അവതരിപ്പിച്ചിരിക്കുന്നു. നിരവധി ആശയങ്ങൾ മുത്തുകൾപോലെ കൊരുത്ത് ദീർഘമായ വാചകമാക്കിയിരിക്കുന്നു. ഇത് അക്കാലത്തെ ഔദ്യോഗിക കല്പനകളുടെ ഭാഷാ ഘടനയായിരുന്നു. ഔദ്യോഗികവും ഭരണപരവുമായ ലേഖനങ്ങളിലും കുറിപ്പുകളിലും ഇന്നും ഇതേ ശൈലിയാണ് പിൻതുടരുന്നത്.

പരുമല തിരുമേനിയുടെ 'സ്വകാര്യ കത്തുകൾ' വളരെ ആകർഷകമാണ്. അവയിൽ പലതും അപ്രകാശിതമാണ്. തിരുമേനിയുടെ കുടുംബാംഗങ്ങൾക്ക് എഴുതിയ കത്തുകളുടെ രഹസ്യ സ്വഭാവം നഷ്ടപ്പെടുമെന്ന് കരുതുന്നതിനാലാവാം പലതും പ്രസിദ്ധീകരിക്കാത്തത്. കത്തുകളിൽ കലാസൗന്ദര്യമുണ്ട്. വ്യക്തിബന്ധങ്ങളുടെ ഊഷ്മളതയും നാഡിസ്പന്ദനവും ഇതിൽനിന്നും തിരിച്ചറിയാം.

പരുമല തിരുമേനിയുടെ ഓരോ കത്തിലും ആത്മീയ പ്രബോധന ങ്ങളും സാന്മാർഗ്ഗിക ഉപദേശങ്ങളും നിറഞ്ഞുനിൽക്കുന്നു. കണ്ടത്തിൽ വർഗ്ഗീസ് മാപ്പിളയുടെ '*കീർത്തനമാല*' വായിച്ചിട്ട് 1901 ജൂലൈയിൽ കല യപുരത്തുനിന്നും എഴുതിയ ഒരു കത്ത് ചുവടെ ചേർക്കുന്നു:

'നിങ്ങൾ നമുക്ക് അയച്ച '*കീർത്തന മാല*' പുസ്തകം ഇവിടെ കിട്ടി. വളരെ സന്തോഷിക്കുന്നു. ഇവിടെ വരുന്നവരെ കാണിക്കുകയും പലരും തൃപ്തിപ്പെടുകയും ചെയ്യുന്നു. നിങ്ങളുടെ ഈ വേല പൊതുഗുണത്തി ന്നുപകാരമായിത്തീരുന്നതാകയാൽ ദൈവം നിങ്ങൾക്കു വാഴ്‌വിന്റെ പ്രതി ഫലം നൽകുമാറാകട്ടെ. ഇപ്രകാരമുള്ള നിങ്ങളുടെ സകല പൊതു ഗുണ വേലകളെയും പൂർണ്ണപ്പെടുത്തി അവകൾ ദൈവമഹത്വത്തിനും പരോ പകാരത്തിനും നിങ്ങളുടെ ഓർമ്മയ്ക്കും ആക്കിത്തീർപ്പാൻ സ്നേഹ ത്തോടും പരിപൂർണ്ണ ഹൃദയത്തോടും കൂടെ ദൈവത്തിന്റെ മുമ്പാകെ പ്രാർത്ഥിക്കുകയും ചെയ്യുന്നു. ദൈവം നിങ്ങൾക്കു സ്വസ്ഥത തന്നു സദാ കാത്തു കുടുംബസഹിതം വാഴ്ത്തി രക്ഷിക്കുമാറാകട്ടെ.'

കണ്ടത്തിൽ വർഗ്ഗീസ് മാപ്പിളയും (1858 – 1904) പരുമല തിരുമേനിയും (1848 – 1902) സമകാലികരായിരുന്നു. മലയാള സാഹിത്യത്തോടും ഭാഷ യോടും ഇരുവരും പുലർത്തിയ താല്പര്യം ഇവരുടെ സൗഹൃദത്തിന് ആഴം വർദ്ധിപ്പിച്ചു. പരുമല തിരുമേനിയും സംഘവും ഊർശ്ലേമിലേയ്ക്ക് യാത്ര തിരിച്ചതിനെക്കുറിച്ചുള്ള വിവരണങ്ങൾ മലയാള മനോരമ പത്ര ത്തിൽ തുടർച്ചയായി 1895 ജനുവരി 28 മുതൽ ജൂൺ 8 വരെ പ്രസിദ്ധീക രിച്ചിരുന്നു. ഊർശ്ലേം യാത്രയെക്കുറിച്ചുള്ള ചെറിയ വിവരണങ്ങൾ മനോ രമ പത്രം വഴി മലയാളികൾ അറിഞ്ഞിരുന്നു. '*ഊർശ്ലേം യാത്രാവിവര ണത്തിന്*' വളരെ പ്രചാരം മലയാള മനോരമയിലെ വാർത്തകൾ വഴി ലഭ്യമായി.

പരുമല തിരുമേനിക്ക് പത്രപ്രവർത്തനത്തോടും സാഹിത്യത്തോടും താല്പര്യം ഉണ്ടായിരുന്നു. ഒരു പ്രിന്റിംഗ് പ്രസ് ആരംഭിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. പ്രസ് വാങ്ങുന്നതിനായി 1878-ൽ നിരണം തുടങ്ങിയ പള്ളികളിൽ പോയി പണപ്പിരിവ് നടത്തിയതായി വൃശ്ചികം 15-ന് പരുമലയിൽ നിന്നും ചാത്തുരുത്തി മത്തായിക്ക് അയച്ച സ്വകാര്യ കല്പനയിൽ കാണുന്നു. 1892 കർക്കടകം 23-ന് പരുമല സെമിനാരി യിൽ നിന്നും അയച്ച കല്പനയിൽ വിശ്വാസസ്ഥിരതയ്ക്കും അറിവിന്നും തക്കതായ പുസ്തകങ്ങൾ തർജ്ജമ ചെയ്തും മറ്റും ഉണ്ടാക്കണമെന്ന് ആവശ്യപ്പെടുന്നു. 1878-ൽ നിരണത്തുനിന്നും ചാത്തുരുത്തി മത്തായിക്ക് അയച്ച കല്പനയിൽ 'നമ്മുടെ മട്ടമ്മേൽ കുഞ്ഞുവർക്കി വശവും കോര ആശാൻ വശവും കുത്തിക്കെട്ടുവാൻ കൊടുത്തിരിക്കുന്ന സുറിയാനി ചെറിയ പുസ്തകങ്ങൾ ആയതിനു വേണ്ടുന്ന കെട്ടുകൂലി കൊടുത്ത്

വാങ്ങിച്ച് ഉടനെ കൊടുത്തയയ്ക്കണം' എന്നു പറയുന്നു. സുറിയാനി ഗ്രന്ഥങ്ങളും അപൂർവ്വകൃതികളും പകർത്തി എഴുതിയും ബയന്റു ചെയ്തും സൂക്ഷിക്കുന്നതിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

പരുമല തിരുമേനി നിരവധി സുറിയാനി കൃതികൾ തർജ്ജമ ചെയ്തിട്ടുണ്ട്. ആരാധനക്രമങ്ങളാണധികവും. മലങ്കര ഓർത്തഡോക്സ് സഭയുടെ *നമസ്കാരക്രമം* സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് ഭാഷാന്തരപ്പെടുത്തിയത് പരുമല തിരുമേനിയാണ്. ആരാധനക്രമങ്ങൾ അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നതിലും വൈദികരും ജനങ്ങളും അവ ഉപയോഗിക്കുന്നതിലും പരുമല തിരുമേനി പ്രത്യേകം പ്രോത്സാഹനം നൽകിയിരുന്നു. അച്ചടിച്ച ആരാധനക്രമങ്ങൾ പള്ളികളിൽ വാങ്ങണമെന്ന് കാണിച്ച് 1902 ജൂലൈ 9-ന് മല്ലപ്പള്ളി പുത്തൻപള്ളിയിൽ നിന്നും അയച്ച കല്പന:

'നല്ല കറതീർന്ന പുസ്തകങ്ങൾ ഉണ്ടായിട്ടും ചിലർ പിന്നേയും പഴയ കീറ്റുക്രാസ്സുകളിൽ ആശ്രയിച്ചുംകൊണ്ട് അച്ചടി പുസ്തകം വാങ്ങാതിരിക്കുന്നതായി അറിയുന്നതിൽ നാം ഖേദിക്കുന്നു. ... കഴിയുമെങ്കിൽ എല്ലാ പട്ടക്കാർക്കും സ്വന്തമായിതന്നെ എല്ലാ പുസ്തകങ്ങളും കൈവശമുണ്ടായിരിക്കേണ്ടതാണ്. അല്ലെങ്കിൽ ചുരുങ്ങിയപക്ഷം പള്ളിവകയായി എല്ലാ ഇനത്തിലും ഒരോ പുസ്തകം പള്ളി കാര്യത്തിൽ നിന്നും വാങ്ങി സൂക്ഷിക്കുകയും ഉപയോഗിക്കുകയും ചെയ്യേണ്ടതു അത്യാവശ്യമാകുന്നു. അതിനാൽ പുസ്തകങ്ങൾ വാങ്ങിയിട്ടില്ലാത്ത പള്ളിക്കാർ പള്ളികാര്യത്തിൽ നിന്നും വിലകൊടുത്തു വാങ്ങി പള്ളിവകയായി വെച്ചു കൊള്ളുകയും ചെയ്യണം.'

പുന്നൂസ് റമ്പാൻ (ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ) 1900-ൽ സുറിയാനിയിൽ നിന്നും *രഹസ്യ പ്രാർത്ഥനകൾ* മലയാളത്തിലേയ്ക്ക് ഭാഷാന്തരം ചെയ്യുന്നതിന് പരുമല തിരുമേനി പ്രത്യേകം പ്രോത്സാഹനം നൽകി. രഹസ്യ പ്രാർത്ഥനകളുടെ പരിഭാഷ പരിശോധിച്ച് ആവശ്യമായ തിരുത്തലുകൾ നൽകുകയും അച്ചടിച്ചു പ്രസിദ്ധീകരിക്കുവാൻ നിർദ്ദേശിക്കുകയും ചെയ്തു. പരുമല തിരുമേനിക്ക് പുസ്തകങ്ങളോടുള്ള താൽപര്യം വളരെയായിരുന്നു.

പരുമല തിരുമേനിയുടെ 'എഴുത്തുകൾ' ആദ്യമായി സമാഹരിക്കുന്നത് 1980-ലാണ്. വ്യക്തമായ കുറിപ്പുകളോടും അനുബന്ധപഠനങ്ങളോടും ജീവചരിത്രലേഖനത്തോടുംകൂടി '*പവിത്രരചനകൾ*' എന്ന പേരിൽ ഇത് പ്രസിദ്ധീകരിച്ചത് ഡോ. സാമുവൽ ചന്ദനപ്പള്ളിയാണ്. '*പവിത്ര രചനകളിൽ*' പരുമല തിരുമേനിയുടെ എഴുത്തുകളുടെ സാഹിത്യമൂല്യം വിശദീകരിക്കുന്നു. പരുമല തിരുമേനിയുടെ എഴുത്തുകളിൽ പ്രധാനപ്പെ

ട്ടതാണ് 'ഭക്തവചനം' എന്ന പ്രഭാഷണം. 1895-ൽ ഊർശ്ലേം സന്ദർശിച്ചു തിരിച്ചെത്തിയ പരുമല തിരുമേനിക്ക് പരുമല പൗരാവലി നൽകിയ സ്വീകരണത്തിൽ ചെയ്ത പ്രസംഗമാണ് ഭക്തവചനം. ഇതിൽ ആമുഖമായി ഊർശ്ലേം യാത്രയുടെ അനുഭവങ്ങൾ പങ്കുവെയ്ക്കുന്നു. ക്രിസ്ത്യാനികൾ അടിയന്തര പ്രാധാന്യം നല്കി ചെയ്യേണ്ട കാര്യങ്ങൾ പിന്നീട് വിശദീകരിക്കുന്നു.

ദലിത് വിഭാഗങ്ങളുടെ വിമോചനം, ഇംഗ്ലീഷ് വിദ്യാഭ്യാസം, ആദ്ധ്യാത്മിക നവീകരണം എന്നിവ ഭക്തവചനം എന്ന പ്രഭാഷണത്തിൽ വ്യക്തമാക്കുന്നു. സാമൂഹിക ജീവിതത്തിന്റെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ള പ്രവാചക ശബ്ദമാണിത്. കേരളത്തിലെ ദലിത് വിഭാഗങ്ങളുടെ സമഗ്രവിമോചനത്തിനായുള്ള ആദ്യത്തെ ഉജ്ജ്വലമായ പ്രഭാഷണമാണ് 'ഭക്തവചനം.' സമൂഹത്തിൽ ചവിട്ടിയരയ്ക്കപ്പെട്ട, മുറിയ്ക്കപ്പെട്ട, ശിഥിലീകരിക്കപ്പെട്ട ജനതയുടെ ഉയിർത്തെഴുന്നേൽപ്പിനെക്കുറിച്ചുള്ള വലിയ ദർശനമാണിത്. ഈ പ്രഭാഷണം വായിക്കുമ്പോൾ ഒരു നൂറ്റാണ്ടിനു മുമ്പുള്ള പരുമല തിരുമേനിയുടെ ശബ്ദം നേരിട്ടു കേൾക്കുന്നതിനും പരുമല തിരുമേനിയുടെ ആത്മാവിലേക്ക് ഉയരുന്നതിനും സാധിക്കുന്നു.

പരുമല തിരുമേനിയുടെ കത്തുകളിൽ വാത്സല്യഭാവത്തിലുള്ള ധാരാളം കുറിപ്പുകൾ ഉണ്ട്. അതേസമയത്ത് ശാസനാരൂപത്തിലും കർക്കശ ഭാഷയിലും എഴുതുവാനും മടിച്ചിരുന്നില്ല. കത്തുകളിൽ പ്രതിപാദിച്ചിട്ടുള്ള പല വിവരണങ്ങളും ഇന്നും പ്രസക്തമായി നിലനിൽക്കുന്നു. ഇതാണ് പരുമല തിരുമേനിയെ ധിഷണാശാലിയായ മഹാത്മാവാക്കി തീർക്കുന്നത്. ഒരു നൂറ്റാണ്ടിനുമുമ്പ് പറഞ്ഞ പ്രബോധനങ്ങളും ആദ്ധ്യാത്മിക സൂക്തങ്ങളും ഇന്നും മഹത്തരമായി പ്രശോഭിക്കുമ്പോൾ പരുമല തിരുമേനിയിലെ നൈസർഗ്ഗിക പ്രതിഭ തിരിച്ചറിയുവാൻ സഹായിക്കുന്നു.

### നിരന്തരം എഴുതുവാനുള്ള സിദ്ധി

ശുദ്ധമായ മലയാള ഭാഷയിൽ പ്രാവീണ്യം പരുമല തിരുമേനിക്കുണ്ടായിരുന്നു. മൗനത്തിന്റെയും ധ്യാനത്തിന്റെയും നിസ്തുലമായ ധന്യമുഹൂർത്തങ്ങളിൽ രൂപപ്പെട്ട നിരവധി കൃതികൾ എഴുതിയിട്ടുണ്ടാവണം. ആരാധനാ ജീവിതത്തിന് ശേഷമുള്ള സമയങ്ങളിൽ നിരന്തരമായി എഴുതുവാനുള്ള സിദ്ധിയും സഹിഷ്ണുതയും പരുമല തിരുമേനിക്കുണ്ടായിരുന്നു. ഒരു ദിവസം പത്തും പതിനഞ്ചും 'കത്തുകൾ' വിവിധ സ്ഥലങ്ങളിലേക്ക് എഴുതി. ഡയറിക്കുറിപ്പുകൾ പതിവായി എഴുതി സൂക്ഷിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഓരോ ദിവസത്തെ ഡയറിക്കുറി

പ്പിലും അയച്ചിട്ടുള്ള കല്പനകളെക്കുറിച്ചും അതിലെ ആശയത്തിന്റെ സംഗ്രഹത്തെക്കുറിച്ചും പ്രതിപാദിച്ചിട്ടുണ്ട്. അത്തരത്തിലുള്ള രണ്ടു ഡയറിക്കുറിപ്പുകളാണ് കോട്ടയം കാതോലിക്കേറ്റ് അരമന ലൈബ്രറി യിലും (ഇപ്പോൾ ഓർത്തഡോക്സ് സെമിനാരി ആർക്കൈവ്സിൽ സൂക്ഷിച്ചിരിക്കുന്നു), തുമ്പമൺ സെയ്ന്റ് മേരീസ് കത്തീഡ്രലിലും കണ്ടെത്തിയത്.

'നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോ ലീത്തായുടെ എഴുത്തുകളുടെ നമ്പർ ബുക്ക്' എന്നാണ് പരുമല തിരു മേനി ഈ ഡയറിക്കുറിപ്പുകൾക്ക് പേരു നൽകിയിട്ടുള്ളത്. സൂക്ഷ്മ നിരീ ക്ഷണത്തിൽ ഇത് ഡയറിക്കുറിപ്പല്ല, പരുമല തിരുമേനി സ്വകാര്യമായും പൊതുവായും അയച്ചിട്ടുള്ള കത്തുകളുടെ സംഗ്രഹീത ആശയങ്ങൾ ഉൾക്കൊള്ളിച്ച നമ്പർ ബുക്കാണ്.

എന്നാൽ ഇതിൽ ചില ഹ്രസ്വവും ദീർഘവുമായ കല്പനകളുടെ വിവരണങ്ങളും ചില കല്പനകൾ പൂർണ്ണമായും ചിലത് ഭാഗികമായും എഴുതിയിട്ടുണ്ട്. അതിനാൽ ഇത്തരം ഡയറിക്കുറിപ്പുകൾക്ക് പ്രത്യേക സ്ഥാനമുണ്ട്. പരുമല തിരുമേനിയുടെ ഭാഷാശൈലിയെക്കുറിച്ച് പഠനം നടത്തുന്ന ഗവേഷകർക്കിതു അമൂല്യ രേഖകളായിത്തീരുന്നു.

**1897-ലെ നമ്പർ ബുക്ക്**

1897 മുതലുള്ള എഴുത്തുകളുടെ വിവരണങ്ങളാണിതിൽ. കൃത്യമായി പറഞ്ഞാൽ കന്നി 16 മുതൽ കർക്കിടകം 22 വരെയുള്ള ദിവസങ്ങളിൽ അയച്ച എഴുത്തുകളുടെ സംഗ്രഹീത കുറിപ്പുകളാണ്. ഈ നമ്പർ ബുക്കിൽ വർഷവും മാസങ്ങളും ക്രമനമ്പരും പ്രത്യേകം കോളങ്ങളിൽ എഴുതിയിട്ടുണ്ട്. പത്തു മാസത്തിനുള്ളിൽ 366 'കത്തുകൾ' അയച്ചിട്ടു ണ്ടെന്ന് ഇത് വ്യക്തമാക്കുന്നു. ഇവ പരിശോധിച്ചാൽ എല്ലാ ദിവസവും കത്ത് എഴുതുന്നതിനായി മാറ്റിവച്ചതായി കാണുന്നില്ല. ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം എഴുത്തുകൾക്കായി ക്രമീകരിച്ചിരുന്നു. ഈ ഗ്രന്ഥ ത്തിലെ കണക്കുകൾ വിശകലനം ചെയ്താൽ 156 ദിവസംകൊണ്ട് 366 കത്തുകൾ എഴുതിയിട്ടുണ്ടെന്നു കാണാം.

'കത്തുകൾ'ക്കായി പ്രത്യേക സ്ഥലമോ സാഹചര്യങ്ങളോ പരുമല തിരുമേനി ആഗ്രഹിച്ചിരുന്നില്ല. ഇടവക സന്ദർശനം നടത്തുമ്പോഴും വിവിധ സ്ഥലങ്ങളിൽ താമസിക്കുമ്പോഴും 'കത്തുകൾ' അയയ്ക്കുന്ന തിന് സമയം കണ്ടെത്തിയിരുന്നു. ഓരോ കത്തിലും അത് എവിടേക്ക് അയയ്ക്കുന്നുവെന്നും എവിടെ നിന്ന് അയയ്ക്കുന്നെന്നും വളരെ കൃത്യ മായി രേഖപ്പെടുത്തിയിട്ടുണ്ട്.

മേടം 14 മുതൽ പറവൂർ പള്ളിയിൽ താമസിച്ചപ്പോൾ അവിടെനിന്നും കോട്ടയം, കുന്നംകുളം, അങ്കമാലി, കണ്ടനാട് എന്നീ പ്രദേശങ്ങളിലെ വിവിധ ഇടവകകൾക്ക് കല്പന അയച്ചിട്ടുണ്ട്. വിവിധ ആളുകൾക്ക് സ്വകാര്യ കല്പനകളും ഇടയലേഖനങ്ങളും അയച്ചതിന്റെ കുറിപ്പുകളുമുണ്ട്.

## ഡയറിക്കുറിപ്പുകളിൽ പുതിയ വെളിച്ചം

ഒരു നൂറ്റാണ്ടിനുമുമ്പ് കേരളത്തിലെ വിവിധ സ്ഥലങ്ങളിൽ ഏതെല്ലാം പള്ളികൾ ഉണ്ടായിരുന്നു എന്നതിന്റെ വ്യക്തമായ ചിത്രങ്ങൾ ഈ ഡയറിക്കുറിപ്പുകളിൽ നിന്നും ലഭിക്കുന്നു. മേടം 24-ന് കോട്ടയത്തുനിന്നും താമരശ്ശേരിൽ ഗീവറുഗീസ് കത്തനാർക്ക് റീശീസാ പിരിക്കുന്നതിന്റെ കാര്യം ഓർമ്മിപ്പിച്ചുകൊണ്ട് എഴുതിയ കല്പനയിൽ തെക്കൻ പ്രദേശത്തെ വിവിധ പള്ളികളുടെ പേരുകൾ എഴുതിയിട്ടുണ്ട്. തുമ്പമൺ, മൈലപ്ര, വാഴമുട്ടം, കുമ്പഴ, ചന്ദനപ്പള്ളി, കുടശ്ശനാട്, മാന്തളിർ, അറത്തിൽ, കടമ്പനാട്, പറക്കോട്, കലഞ്ഞൂർ, ശൂരനാട് കിഴക്കേപ്പള്ളി, തഴവാ, പുത്തൂർ, കൊട്ടാരക്കര, ചെങ്കുളം, മുഖത്തല, ആദിച്ചനല്ലൂർ, ചാത്തന്നൂർ, കുണ്ടറ, കുണ്ടറ പുത്തൻപള്ളി, പെരിനാട്, വെൺമണി പുത്തൻപള്ളി എന്നിവ പ്രത്യേകം പരാമർശിക്കുന്നു. ഇടവകപള്ളികളുടെ ചരിത്രം അന്വേഷിക്കുന്നവർക്ക് പരുമല തിരുമേനിയുടെ ഇത്തരം ഡയറിക്കുറിപ്പുകൾ പുതിയ വെളിച്ചം പകരും.

പള്ളികളിൽ ഇന്നത്തെപ്പോലെ ഗ്രൂപ്പിസവും പടലപ്പിണക്കങ്ങളും സാമ്പത്തിക കാര്യങ്ങളിൽ ക്രമക്കേടുകളും ഉള്ളതായി ഡയറിക്കുറിപ്പ് വെളിപ്പെടുത്തുന്നു. മാവേലിക്കര പുതിയകാവ് പള്ളിയിൽ നിന്നും 1897 ഇടവം 26-ന് (ക്രമനമ്പർ 266) കുടശ്ശനാട് പള്ളിക്കാർക്ക് എഴുതിയത്:

'കുറേനാളായി ആ പള്ളിയിൽ മുതൽപിടിവേല നടത്തിപ്പിൽ ഉണ്ടായിരുന്ന കുഴപ്പം നിമിത്തം പള്ളിക്കു വളരെ നഷ്ടങ്ങളും ജനത്തിന് സമാധാനലംഘനങ്ങളും നേരിട്ടിരിക്കുന്നതിൽ ഞങ്ങൾ വളരെ വ്യസനത്തിൽ ഇരിക്കുകയായിരുന്നു. എന്നാൽ ഇപ്പോൾ നിങ്ങൾ ഒരുമ്പെട്ടു ഒരു കരാർ എഴുതി ഒപ്പിട്ട അതുപ്രകാരം സന്തോഷപൂർവ്വം നടക്കുന്നു എന്നറിയിക്കുകയും ടി കരാർ ഇവിടെ ഹാജരാക്കി കാണിക്കുകയും ചെയ്തതിൽ അത്യന്തം സന്തോഷമായിരിക്കുന്നു. മേലാൽ അതുപ്രകാരം തന്നെ വീഴ്ച കൂടാതെ ക്രമമായും കർത്താവിൽ ഐക്യതയാലും നടന്നും നടത്തിച്ചും കൊള്ളുകയും വേണം.'

പള്ളി ഭരണത്തിൽ പ്രശ്നങ്ങൾ ഉണ്ടാകുമ്പോൾ പരുമല തിരുമേനി ആ പള്ളികളിൽ എത്തി താമസിക്കുകയും പ്രശ്നക്കാരെ നേരിൽകണ്ട് ഉപദേശിക്കുകയും ചെയ്തിരുന്നു. ഇടവകകളോടും വ്യക്തികളോടും

പ്രത്യേകമായ താല്പര്യവും സ്നേഹവും പ്രകടിപ്പിച്ചിരുന്നു. പരുമല തിരുമേനിയുടെ നിർദ്ദേശങ്ങളും ഉപദേശങ്ങളും ഫൈനൽ വാക്കുകളായി അന്നത്തെ ജനങ്ങൾ സ്വീകരിച്ചിരുന്നു.

## കുടുംബബന്ധം പരിരക്ഷിക്കണം

പള്ളിഭരണത്തിൽ മാത്രമല്ല കുടുംബപ്രശ്നങ്ങളിലും പരുമല തിരുമേനി ഉത്തമ നിർദ്ദേശങ്ങൾ നൽകി കല്പന അയച്ചിട്ടുള്ളതായി ഈ ഡയറിക്കുറിപ്പുകളിൽ വിവരണങ്ങളുണ്ട്. '.... ദൈവം ഇണ ചേർത്തതു മനുഷ്യൻ വേർതിരിക്കരുത് എന്നുള്ള കല്പന പോലെ ദൈവത്തെ ഭയന്ന് ആ ഭർത്താവ് ഇവളെ കൊണ്ടുപോയി മര്യാദയ്ക്കു ദൈവകല്പന പോലെ താമസിപ്പിക്കാൻ തക്കവണ്ണം പറഞ്ഞു തീർച്ചപ്പെടുത്തി യോജിപ്പിച്ച് വിട്ടയയ്ക്കുന്നു' (കർക്കിടകം 21, നമ്പർ 365). കുടുംബ ബന്ധങ്ങളുടെ ശിഥിലീകരണത്തിൽ പരുമല തിരുമേനി അതീവ ദുഃഖം പലയിടത്തും രേഖപ്പെടുത്തിയിട്ടുണ്ട്. കുടുംബബന്ധം തീവ്രമായി പാലിക്കണമെന്ന് കർക്കശമായ ഭാഷയിൽ എഴുതുവാനും നിർബന്ധിതമായിട്ടുണ്ട്.

ഒരു നൂറ്റാണ്ടിനുമുമ്പേ കേരളത്തിലെ പള്ളികളിൽ പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിന്റെ നുഴഞ്ഞുകയറ്റം ആരംഭിച്ചിരുന്നു. ഓർത്തഡോക്സ് വിശ്വാസത്തിന് വിരുദ്ധമായി എത്തുന്നവരേക്കുറിച്ച് പരുമല തിരുമേനി: 'ഉപദേശികളെന്നും പറഞ്ഞ് വരുന്ന മതവിരോധികളെക്കൊണ്ടും; കല്പിക്കപ്പെട്ടിരിക്കുന്ന നോമ്പ്, നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമോദീസാ, രോഗികൾക്കു സൈത്തു പൂശൽ മുതലായ കർമ്മങ്ങളും തമ്പുരാനെ പെറ്റമ്മയോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകളും മറ്റും നിസ്സാരമെന്നു വച്ചു അവയെ ആചരിക്കാതെ നിന്ദിക്കുന്ന കള്ള ഉപദേഷ്ടാക്കളെക്കൊണ്ടും പള്ളിയിൽ വെച്ചോ നിങ്ങളുടെ കൂട്ടത്തിൽവെച്ചോ പ്രസംഗിപ്പിക്കുകയൊ അവരുടെ ഉപദേശം കേൾക്കുകയോ ചെയ്തു പോകരുത്. അങ്ങിനെയുള്ളവർ വഞ്ചകന്മാരാകയാൽ അവർക്കു നിങ്ങളിൽ സ്ഥലം കൊടുക്കയുമരുത്. എന്നാൽ ആരെങ്കിലും അനുസരണം വിട്ടു ഇതിനു എതിർത്തു പ്രവൃത്തിക്കുന്നതായി കാണപ്പെട്ടാൽ അവനെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചുകൊള്ളുകയും വേണം' (മകരം 23, നമ്പർ 119). സത്യവിശ്വാസത്തിനു വിരുദ്ധരായി എത്തുന്നവർക്കു കഠിനമായ താക്കീതാണിത്. ഒരു ഇടവകയുടെ സകല ചലനങ്ങളിലും സൂക്ഷ്മമായ 'ഇടയപരിപാലനം' നടത്തിയ വിശുദ്ധിയുടെ ജീവിതക്രമമാണ് ഈ ഡയറിക്കുറിപ്പുകളിൽ നിന്നും ലഭ്യമാകുന്നത്.

പരുമല തിരുമേനിക്ക് സൂക്ഷ്മതയോടുകൂടിയ ഭരണപാടവം ഇടവകതലങ്ങളിലേക്ക് സംക്രമിപ്പിക്കുവാനും ജനങ്ങളിൽ നിന്നും ഉൾക്കൊ

ള്ളുവാനും കഴിഞ്ഞിരുന്നു. ഇടയ പരിപാലനത്തിന്റെ കർമ്മമണ്ഡല ങ്ങളിൽ പരുമല തിരുമേനി പരിപൂർണ്ണമായും പ്രതിബദ്ധത പുലർത്തി യിരുന്നു.

### 1895-ലെ നമ്പർ ബുക്ക്

പരുമല മാർ ഗ്രീഗോറിയോസ് ഊർശ്ലേം യാത്ര നടത്തിയ 1895-ലെ 'കല്പനകളുടെ നമ്പർ ബുക്ക്' തുമ്പമൺ സെന്റ് മേരീസ് കത്തീഡ്ര ലിൽ സൂക്ഷിച്ചിരിക്കുന്നു. ഊർശ്ലേമിലേക്ക് കപ്പൽ കയറുന്ന കാര്യത്തെ ക്കുറിച്ച് ബോംബെയിൽ നിന്നും എഴുതിയ കത്തിനെക്കുറിച്ചുള്ളതാണ് ആദ്യത്തെ വിവരണം. ബോംബെയിൽ എത്തിയതും തുടർന്നുള്ള യാത്രയെ സംബന്ധിച്ചും 'മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ, മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, മാർ അൽവാറീസ് മെത്രാ പ്പോലീത്താ എന്നിവർക്കും മറ്റ് 20 പേർക്കും' കത്ത് അയച്ചതിനെക്കു റിച്ച് എഴുതിയിരിക്കുന്നു.

ഇതിലെ നാലാമത്തെ കത്തിന്റെ വിവരണം ഊർശ്ലേമിലെ മർക്കോ സിന്റെ ദയറായിൽ നിന്നും എഴുതിയതാണ്. മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്കും മറ്റ് ഏഴു പേർക്കും 'വിശുദ്ധ ഊർശ്ലേമിൽ എത്തി വിശുദ്ധ കബറിടം മുതലായ സ്ഥലങ്ങൾ കണ്ട വിവരത്തിന് എഴുതി അയച്ചു.'

മലയാള സാഹിത്യത്തിൽ 'കത്തുകളുടെ' സാഹിത്യമൂല്യം അധികം പഠന വിധേയമാക്കിയിട്ടില്ല. അസാധാരണ വ്യക്തിപ്രഭാവമുള്ളവർ എഴു തിയ കത്തുകൾ അനന്തര തലമുറയ്ക്കായി സമാഹരിച്ച് പ്രസിദ്ധീകരി ക്കാവുന്നതാണ്. കത്തുകൾ വ്യക്തികൾ തമ്മിലുള്ള ആശയസംവേദന മാണ്. ഇതിൽ വ്യക്തിത്വവും ആത്മാർത്ഥതയും പ്രതിഫലിക്കും.

വ്യക്ത്യാന്തര ബന്ധങ്ങളെ പവിത്രീകരിക്കുവാനും സുരഭിലമാക്കുവാ നുമുള്ള ആചാര്യസൂചനകളായിരുന്നു പരുമല തിരുമേനിയുടെ കത്തു കൾ. എല്ലാ കത്തുകളിലും ഒരു ആത്മീയ ഗുരുവിന്റെ സ്വരം മുഴങ്ങുന്നു. സ്വകാര്യകത്താണെങ്കിലും അവയ്ക്ക് സാർവ്വത്രിക സ്വഭാവമുണ്ട്.

പരുമല തിരുമേനിയുടെ നമ്പർ ബുക്കുകൾ പരിശോധിക്കുമ്പോൾ വിവിധ ദേശത്തേക്കും വ്യക്തികൾക്കും നിരവധി എഴുത്തുകൾ അയച്ച തായി കാണുന്നു. ഒരു വിഷയം തന്നെ പലർക്കും എഴുതിയിരുന്നു. വൈദി കരോടും, വ്യക്തികളോടും ഉറ്റബന്ധം പുലർത്തിയിരുന്നതിന് തെളിവാണ് പരുമല തിരുമേനി എഴുതിയ കത്തുകൾ.

1895-ലെ 135-ാം നമ്പർ കുറിപ്പിൽ നിന്നും ഒരു ഭാഗം ഉദ്ധരിക്കുന്നു: 'കരിങ്ങാട്ടിൽ സ്ക്കറിയാ കത്തനാർക്കും താനുവേലിൽ ഗീവറുഗീസ് കത്ത നാർക്കും കപ്യാരു മാത്തന്റെ കല്യാണ സംഗതിക്കു എഴുതി അയച്ചു.'

കത്തുകൾ അയച്ചു എന്നതിന് 'എഴുതി അയച്ചു' എന്നാണ് ഉപയോഗിച്ചിട്ടുള്ളത്. ട്രസ്റ്റിക്ക് 'മുതൽപിടിക്കാരൻ' വൃദ്ധന് 'മൂപ്പൻ', 'മൂപ്പീൻ' എന്നും കോർഎപ്പിസ്കോപ്പായ്ക്ക് 'കോറി' എന്നും കല്പനയ്ക്കു 'സാധനം' എന്നും പ്രയോഗിച്ചിരുന്നു. എഴുത്തുകളിലെ അഭിസംബോധന 'പ്രിയമുള്ളവരെ' എന്നാണ്.

പരുമല തിരുമേനിയുടെ സ്വകാര്യ കത്തുകളിൽ പോലും സഭയെക്കുറിച്ചും ആദ്ധ്യാത്മിക ജീവിതത്തെക്കുറിച്ചുമുള്ള വ്യക്തമായ ഉപദേശങ്ങൾ പഠിപ്പിക്കുന്നു. 1901 ജൂലൈ 16-ന് ചെറിയ കുര്യയ്ക്കു എഴുതിയ കത്തിൽ സഹോദരപ്രീതിയെക്കുറിച്ച് പറയുന്നു: 'സഹോദരന്മാർ തമ്മിൽ ഒരിക്കലും വഞ്ചന പെരുമാറരുത്. ഐക്യതയിൽ നിന്നു വിട്ടകലുംതോറും ദൈവത്തിൽ നിന്നും വിട്ടകലും. നിശ്ചയമാണ്.'

കുടുംബബന്ധങ്ങളെക്കുറിച്ച് നിരവധി കാര്യങ്ങൾ കത്തുകളിലുണ്ട്. 'നമ്മുടെ കുടുംബത്തിലെ വൃദ്ധന്മാരും വൃദ്ധ സ്ത്രീകളും ആയിരിക്കുന്ന കാർന്നവന്മാരെ പോഷിപ്പിക്കുന്നതും അവരെ സന്തോഷിപ്പിക്കുന്നതും നമുക്കു വലുതായ ഒരു നിക്ഷേപമാകുന്നുയെന്നും ഓർക്കണം.'

പരുമല തിരുമേനിയുടെ സ്വകാര്യ കല്പനകളിൽ, തന്നെ അമ്മയെപ്പോലെ സംരക്ഷിച്ച മൂത്ത സഹോദരി മറിയത്തെ പ്രത്യേകം സ്നേഹാന്വേഷണം അറിയിച്ചിരുന്നു. 'ഈ എഴുത്തു പെങ്ങളേയും കാണിച്ചുകൊള്ളണം' എന്നും 'കൊച്ചുപെങ്ങളേയും ഈ എഴുത്തു നീ തന്നെ കാണിച്ചു പ്രത്യേകമായി പറഞ്ഞു കൊള്ളണമെന്നും' പരുമല തിരുമേനി ചാത്തുരുത്തി കൊച്ചുമാത്തുവിന് എഴുതിയ കത്തുകളിൽ പറഞ്ഞിരിക്കുന്നു.

പരുമല തിരുമേനിയുടെ ഡയറിക്കുറിപ്പിൽ നിന്നും 'കത്തുകൾ' നാട്ടിലേക്ക് മാത്രമല്ല വിദേശത്തേക്കും അയച്ചതായി കാണുന്നു. 1897 മിഥുനം 9-ന് നിരണം പള്ളിയിൽ നിന്നും, അമേരിക്കയിൽ നിന്നും വന്ന എഴുത്തിന് മറുപടി അയച്ചതായി (നമ്പർ 292) കാണുന്നുണ്ട്. സ്വദേശത്തും വിദേശത്തും ഉള്ളവരുമായി ഇടയ പരിപാലനത്തിൽ സുദൃഢമായ വ്യക്തിബന്ധം സൃഷ്ടിക്കുന്നതിന് പരുമല തിരുമേനിക്ക് സാധിച്ചിട്ടുണ്ട്.

പരുമല തിരുമേനിയുടെ ഡയറിക്കുറിപ്പുകൾ ഭാഷാ - ചരിത്ര വിദ്യാർത്ഥികൾക്ക് വിജ്ഞാനശേഖരങ്ങളായിത്തീരുന്നു.

1. പരുമല തിരുമേനിയുടെ ഡയറിക്കുറിപ്പുകളിലെ ഭാഷാശൈലിയും പ്രയോഗങ്ങളും പ്രത്യേകം പഠനം അർഹിക്കുന്നു. പദഘടനകളിലെ രൂപഭാവപരിണാമങ്ങൾ ശ്രദ്ധേയമാണ്.

2. ഒരു നൂറ്റാണ്ടിനു മുമ്പ് കേരളത്തിലെ പള്ളികളുടെ ചരിത്രങ്ങളും സാക്ഷ്യങ്ങളും വ്യക്തമായി ഇതിൽ തെളിഞ്ഞുനിൽക്കുന്നു.

3. ഓർത്തഡോക്സ് വിശ്വാസത്തോടും അവ പാലിക്കേണ്ടതിന്റെ ആവശ്യകതയോടും പരുമല തിരുമേനി പുലർത്തിയ സമീപനവും ദർശനവും എഴുത്തുകളിൽ നിന്നും ലഭ്യമാകുന്നു.
4. ഒരു നൂറ്റാണ്ടിനുമുമ്പ് ഇടവകഭരണം (ഭദ്രാസന ഭരണം) വിവിധ ഇടവകകൾ കേന്ദ്രീകരിച്ച് നടത്തിയതിൽ പരുമല തിരുമേനി ആവിഷ്കരിച്ച മാർഗ്ഗങ്ങളെപ്പറ്റിയും ഇതിലൂടെ വ്യക്തമാകുന്നു.
5. മലയാള ഭാഷാ ഗദ്യത്തിന്റെ വികാസപരിണാമങ്ങൾ അന്വേഷിക്കുന്ന ഗവേഷകർക്ക് ഇതിലെ രചനാശൈലികൾ പുതിയ വെളിച്ചം പകരുന്നു.

## ഉപസംഹാരം

പരുമല മാർ ഗ്രീഗോറിയോസിന്റെ എഴുത്തുകൾ അനവധിയാണ്. കല്പനയും ഡയറിക്കുറിപ്പുകളും സംഗ്രഹിച്ച കല്പനക്കുറിപ്പുകളും ഇതിൽപ്പെടും. പലതും ഇനിയും സമാഹരിക്കുവാൻ ഉണ്ട്. വിവിധ സ്ഥലങ്ങളിൽ നിന്ന് ലഭ്യമാകുന്ന ഈ അപൂർവ്വ രചനകൾ സമ്പൂർണ്ണമായി സമാഹരിക്കപ്പെടണം. മലയാള ഗദ്യഭാഷയുടെ വികാസപരിണാമങ്ങൾ അന്വേഷിക്കുന്നവർക്ക് പരുമല മാർ ഗ്രീഗോറിയോസിന്റെ എഴുത്തുകൾ അമൂല്യ രേഖകളാണ്. കല്പനക്കുറിപ്പുകളും എഴുത്തുകളും മലയാള ഭാഷയ്ക്ക് പുതിയ വരപ്രസാദം ആകുന്നു. പരുമല തിരുമേനിയുടെ ജീവിതവും സാക്ഷ്യവും അന്വേഷിക്കുന്ന ഗവേഷകർക്ക് ഇതിലെ എഴുത്തുകളും ദർശനങ്ങളും പുത്തൻ വെളിച്ചം പകരുന്നു.

പരുമല തിരുമേനിയെ സ്നേഹിക്കുന്ന എല്ലാ ഭക്തർക്കും അദ്ദേഹത്തിന്റെ എഴുത്തുകളും രചനകളും വായിക്കുവാനും പഠിക്കുവാനുമുള്ള സന്മനസ്സുണ്ടാകണം. ഭാഷാസാഹിത്യചരിത്രത്തിൽ പരുമല മാർ ഗ്രീഗോറിയോസിന്റെ രചനകൾക്ക് അംഗീകാരം ലഭ്യമായിക്കഴിഞ്ഞു. പഠനഗവേഷണങ്ങൾക്ക് അനുബന്ധ വായനയാണ് ഇപ്പോൾ കണ്ടെത്തി പ്രകാശനം ചെയ്യുന്ന ഈ കല്പനക്കുറിപ്പുകൾ. മലയാളത്തിന്റെ സൂര്യതേജസ്സായ പരുമല മാർ ഗ്രീഗോറിയോസിന്റെ രചനകളിലെ ദർശനം ഏവരേയും വിശുദ്ധിയിലേക്ക് നയിക്കട്ടെ.



# 1

# പ. പരുമല തിരുമേനിയുടെ സൂക്തങ്ങൾ

1. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു.

2. ജനങ്ങളുടെയിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന.

3. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.

4. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.

5. ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?

6. ഈശ്വരപ്രാർത്ഥന ഈ ലോകത്തെ പലവിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻചങ്ങലയത്രെ.

7. രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.

8. സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

9. നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

10. ജയിപ്പാൻ മാത്രമല്ല തോല്പാനും പഠിക്കണം. അരമുള്ളവരോട് ഉരമിടണം.

11. ദൈവം സാധുക്കളുടെ ഭാഗത്തുണ്ട്. സകലത്തിലും ദൈവത്തെ ഓർത്തു പ്രവർത്തിക്ക. അപ്പോൾ സകലവും നമുക്കു ശുഭമായിത്തീരും.

12. പള്ളിക്കു കൊടുപ്പാനുള്ളതു വേഗത്തിൽ കൊടുത്തു തീർക്കണം. ആ കാര്യത്തിൽ നിങ്ങൾക്കു ശുദ്ധമനസ്സുണ്ടായിരിക്കുമെങ്കിൽ മാത്രമേ നിങ്ങളുടെ ഭവനകാര്യവും ശുദ്ധമായിത്തീരൂ. ആ വകയിൽ വല്ല ലാഭമോ എന്തെങ്കിലും ഇങ്ങോട്ടു പറ്റുവാൻ ഇടവരുന്നു എന്നാകിൽ അതും അതിൽ പത്തിരട്ടിയും നിങ്ങളിൽനിന്നു അന്യർ കൊണ്ടുപോകാൻ ഇട വരികയും ചെയ്യും. അതിനാൽ നിങ്ങളെല്ലാവരും ദൈവാശ്രയത്തിലും സഹോദരസ്നേഹത്തിലും അയൽക്കാരോടുള്ള സംപ്രീതിയിലും നിർമ്മ ലമുള്ളവരായിരിപ്പിൻ.

13. സ്വല്പലാഭമോ മാനമോ ഇച്ഛിച്ച് സ്നേഹത്തെ വെടിയരുത്. അതു ഭോഷത്വമാകുന്നു. അവസാനം അതിൽ വ്യസനിപ്പാൻ ഇടവരും.

14. പട്ടക്കാരെ ബഹുമാനിച്ചുകൊള്ളണം. പ്രവൃത്തിയിലാകട്ടെ വചന ത്തിലാകട്ടെ ഭാവത്തിലാകട്ടെ ഹൃദയത്തിലാകട്ടെ ഒരിക്കലും നിന്ദിക്കയോ ആക്ഷേപിക്കയോ നിസ്സാരമായി വിചാരിക്കയോ അവർക്കു ചെയ്യേണ്ടുന്ന മുറ ചെയ്യാതിരിക്കുകയോ അവരുമായി വഴക്കു പിടിക്കുകയോ കൊടു ക്കൽ വാങ്ങലിൽ അവരുമായി പലിശയ്ക്കു തർക്കിക്കുകയോ ഏതൊരു വിധത്തിലും അവരുടെ മനോദണ്ഡം തങ്ങളുടെമേൽ വരുവാൻ തക്ക വണ്ണം കാണിക്കയോ ഒരിക്കലും ചെയ്യരുത്. അതുപ്രകാരം തങ്ങളുടെ കാരണവന്മാരോടും തങ്ങളിൽ പ്രിയമുള്ള എല്ലാവരോടും വിചാരിക്കണം.

15. മിടുക്കനാകണ്ടാ - ഭോഷനാകയുമരുത്. ആത്മാവിനേക്കാൾ ശരീ രത്തേയും ദൈവത്തേക്കാൾ ദ്രവ്യത്തേയും സ്നേഹിക്കരുത്.

16. ദൈവഭയമില്ലാത്തവർ കൂട്ടുകാരായിത്തീരരുത്. പ്രാർത്ഥനയിൽ താല്പര്യമായി ഇരുന്നുകൊൾക. .....

17. ക്ഷമയാകുന്നു ബലവും.... ഇഹത്തിലും പരത്തിലും മാനവും. സജ്ജനങ്ങളുടെ ലക്ഷണവും അതാകുന്നു.

18. സകലത്തിലും സത്യക്രിസ്ത്യാനികളുടെ ലക്ഷണത്തിൽ നട ക്കയും അതു രാവും പകലും മക്കളെ പഠിപ്പിക്കയും ചെയ്യുക - അപ്പോൾ സമാധാനത്തിന്റെ പുരുഷന്മാർക്കുള്ള ആ നല്ല അവസാനത്തിലേക്കു ദൈവം യോഗ്യമാക്കും. ....

19. വലിയവൻ ചെറിയവൻ; ചെറിയവൻ വലിയവൻ. ഏവരും തന്ന ത്താൻ അറിയണം.

20. ബലമറിഞ്ഞു നടക്കണം, ബുദ്ധി പഠിക്കണം. ബുദ്ധിമാൻ എന്നു നടിക്കരുത്.

21. ഗണത്തെ മറക്കരുത്; എല്ലാവരേയും കരുതണം.

22. ദൈവത്തെ ഭയപ്പെടണം; സാത്താനെ പേടിക്കരുത്.

23. ശത്രുവിനേയും സ്നേഹിക്കണം, ബന്ധുക്കളെ ശത്രുക്കളാക്കരുത്.

24. ദൈവത്തോടു ചോദിച്ചു നടക്ക, പിതാവിനോടും ചോദിക്ക. പിതാവു വിട്ടാൽ ദൈവവും വിടും.

25. മറ്റുള്ളവരേക്കാൾ വലിയവൻ എന്നോർക്കരുത്. എത്ര ദരിദ്രൻ ആയാലും തങ്ങളേക്കാൾ അവൻ വലിയവൻ എന്നോർക്ക.

26. കടം വാങ്ങിപ്പാൻ മടിപ്പിൻ. വാങ്ങിച്ചുപോയാൽ അതു വീട്ടുന്നതു വരെ ഉറങ്ങാതെ ജാഗരണപ്പെട്ടുകൊൾവിൻ.

27. ഉള്ളവൻ ഇല്ലാത്തവനെപ്പോലെ വിചാരിച്ചു പരിശ്രമിക്കണം. .... വേലയെടുക്കാതിരുന്നാൽ പിത്തം ഉണ്ടാകും. മറ്റുള്ളവർക്കും ദൃഷ്ടാന്ത മായിരിക്കണം. അയൽവാസികളേയും അഗതികളേയും സഹായിക്കണം.

28. സ്വല്പത്തിന്മേൽ അത്ര വലിയ കാര്യമായി പിടിച്ച് ദൈവവെറുപ്പും ജനവെറുപ്പും വരുത്തരുത്.

29. ദൈവത്തെ ഓർത്താൽ വ്യസനിപ്പാൻ ഇടവരികയില്ല. ദുർന്നടത്ത ക്കാരായിരുന്നാൽ നാശത്തിനു വാതിൽ തുറക്കപ്പെട്ടതായിരിക്കും. ......

30. കൃഷിപ്പിഴകൊണ്ടു ഭീരുക്കളായിത്തീരരുത്. ദൈവത്തിന്റെ ശിക്ഷയെ നമ്മുടെ കുറ്റം നിമിത്തം എന്നു കണക്കിട്ട് അതിൽ പിറുപി റുപ്പു കൂടാതെ സന്തോഷിക്കയും ദൈവത്തോടു മാപ്പു ചോദിക്കയും അവിടെ തന്നെ മുട്ടിപ്പായി നമ്മുടെ സങ്കടം ബോധിപ്പിക്കയും ചെയ്തു കൊൾക.

31. നിഗളമായി യാതൊന്നിലും വിചാരിച്ചുപോകരുതേ. ദൈവം സകല അത്യാപത്തുകളിൽ നിന്നും കാത്തുകൊള്ളുമാറാകട്ടെ. .... സകലത്തിലും ദൈവഭയത്തെ മുറുകെ പിടിച്ചുകൊൾക. ദൈവം നിങ്ങളെ അനുഗ്രഹി ക്കുമാറാകട്ടെ.

32. കർത്താവു കൊടുത്തുവെങ്കിലല്ലാതെ മറ്റൊരുത്തനാൽ ഉള്ളതു നിറയപ്പെടുന്നതല്ല.

33. വാശിയും വഴക്കും വലിപ്പവും ഭാവവും പള്ളി സംബന്ധമായ കാര്യത്തിൽ ഒരിക്കലും വിചാരിക്കാതെ അവനവന്റെ താഴ്മയെ ശോഭി പ്പിച്ചും, ദൈവത്തിൽ ആശ്രയിച്ചും ബഹുജനങ്ങളെ തൃപ്തിപ്പെടുത്തിയും നടക്കുന്നവർ ഭാഗ്യവാന്മാർ. ദൈവം അവരെ അനുഗ്രഹിക്കയും ചെയ്യട്ടെ.

34. സകലത്തിലും മുമ്പായി ദൈവഭയത്തെ ഓർത്തുകൊള്ളണം. നിങ്ങളുടെ നിമിത്തം ആരും വ്യസനിപ്പാൻ ഇടവരരുത്. കഴിയുന്ന ഗുണ

ങ്ങൾ ചെയ്യുന്നതിനു ഉപേക്ഷ വരരുത്. എന്തെന്നാൽ അതു മാത്രമേ അവസാനത്തിൽ സമ്പാദ്യമായി ശേഷിക്കൂ.

35. കഴിയുന്ന ദോഷങ്ങൾ ആരോടും ഒരിക്കലും ചെയ്യരുത്. എന്തെന്നാൽ അതു തനിക്കും സന്തതിക്കും തറവാട്ടേക്കും കേടായി ഭവിക്കും. നോമ്പിലും നമസ്കാരത്തിലും ദാനധർമ്മങ്ങളിലും മുട്ടിപ്പായി ഇരിക്ക. അതു ഭക്തിയോടും വിശ്വാസത്തോടും കൂടെ പ്രവർത്തിക്ക.

36. മടിച്ചാൽ പിന്നെ പഠിത്വത്തിനു കയറ്റമുണ്ടാവുകയില്ല. ദൈവഭയത്തെ മുറുകെ പിടിച്ചുകൊള്ളുക. താഴ്മയെ നല്ല ആഭരണമായി ധരിക്കയും ചെയ്തുകൊള്ളുക.

37. നിങ്ങളെ പ്രത്യേകമായി സൂക്ഷ്മപ്പെടുത്തുന്നതെന്തെന്നാൽ ആരു തന്നെ ആയാലും വ്യാജമായി സാക്ഷി പറയുന്നതു ആത്മനാശവും കുടുംബനാശവും എന്നു മാത്രമല്ല സജ്ജനങ്ങളുടെയിടയിൽ വല്യ ആക്ഷേപത്തിനു കാരണവും ആയിത്തീരുന്നതാകയാൽ ഒരിക്കലും അങ്ങനെ ചെയ്തുപോകരുതെന്നു ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു.

38. മരണം എല്ലാവർക്കും വാതുക്കൽ തന്നെ നിൽക്കുന്നുവെന്ന് ഓർത്തുകൊള്ളണമെ. കുടുംബത്തിലുള്ള വൃദ്ധന്മാരും വൃദ്ധസ്ത്രീകളും ആയിരിക്കുന്ന നമ്മുടെ കാർന്നവന്മാരെ പോഷിപ്പിക്കുന്നതും അവരെ സന്തോഷിപ്പിക്കുന്നതും നമുക്കു വലുതായ ഒരു നിക്ഷേപമാകുന്നുവെന്നും ഓർക്കണം. .....

39. മക്കൾക്കു വിദ്യ ഉണ്ടാക്കിക്കൊടുക്കാമെങ്കിൽ അതു മതി. .....

40. ആരേയും വ്യസനിപ്പിക്കയും ദുഃഖിപ്പിക്കയും അരുത്. എളിയവന്റെ നിലവിളി ദൈവം കേൾക്കും.

41. ശിക്ഷ ഭക്തിയോടുകൂടി സഹിക്കുന്ന മക്കളുടെമേൽ ആകുന്നു കൃപയെന്ന് ഓർക്കണം. .....

42. സകലത്തിലും സകലപ്രവൃത്തിയിലും നന്മ മാത്രം വിചാരിക്ക. മക്കളോടും അതുതന്നെ ഗുണദോഷിച്ചു പഠിപ്പിക്ക. .....

43. നിങ്ങൾ സദാനേരവും വേദവ്യാഖ്യാനങ്ങൾ വായിക്കയും നിങ്ങളുടെ പിതാക്കന്മാരായ ഞങ്ങൾക്കു നിങ്ങളുടെ നിമിത്തം ദൈവത്തിന്റെ സന്നിധിയിലും മനുഷ്യരുടെ മുമ്പാകെയും ബഹുമാനവും യശസ്സും വർദ്ധിപ്പാനായി നിങ്ങൾ നല്ലവണ്ണം നടക്കയും നിങ്ങളുടെ പിതാക്കന്മാരുടെ ചൊല്ലുവിളിയെ പിൻതുടരുകയും വേണം.

44. പ്രകൃതത്താൽ വന്നുപോകുന്നു. പ്രകൃതം സൃഷ്ടിയിലേ ഉള്ളതാകയാൽ കുറ്റം പറയാവതല്ലല്ലോ. നിങ്ങളിലും അതിലധികമുണ്ടല്ലോ. .....

45. കരവും പാട്ടവും കൊടുക്കാതിരുന്നാൽ വിളവു കുറഞ്ഞുപോകും. ഗുരുവിന്നു ദക്ഷിണ ചെയ്യാതിരുന്നാൽ ഗുരുത്വം ഉണ്ടാകയില്ല. മാതാപിതാക്കന്മാരെ ഭക്തിയായി വിചാരിച്ചു പ്രവർത്തിക്കാതിരുന്നാൽ ഒരിക്കലും ഗുണം വരികയുമില്ല. അപ്രകാരവും അതിലധികവുമാകുന്നു ആത്മീയ പിതാക്കന്മാരുടേത്. അവരുടെ പ്രാർത്ഥനകളും കുർബ്ബാന മുതലായ കൂദാശകളും എല്ലാം നിങ്ങൾക്കും നിങ്ങൾക്കുള്ള സകലത്തിനും ആത്മീയ പ്രകാരവും ജഡപ്രകാരവും സകല വാഴ്‌വുകളുടെ പൂർണ്ണതയ്ക്കും വർദ്ധനവിന്നും ആയിരിക്കുന്നതാകുന്നു.

46. നിങ്ങളുടെ മക്കളെ, അവർ ദൈവത്തിന്റെ മക്കളായിത്തീരുവാൻ തക്കവണ്ണം അവരെ സത്യവിശ്വാസത്തിലും സത്യ നടപടികളിലും ഭയഭക്തിയിലും അനുസരണത്തിലും സ്നേഹത്തിലും വളർത്തുവിൻ.

47. മാതാപിതാക്കന്മാർക്കും ഗുരുഭൂതന്മാർക്കും സഭയ്ക്കും സഭാപിതാക്കൾക്കും കീഴ്പെട്ടിരിക്കുന്ന മക്കൾ അവരുടെ പിന്നടികളിൽനിന്നു വിട്ട് ഉല്ലാസങ്ങൾക്കും ആഹ്ളാദങ്ങൾക്കും മദ്യപാനം, വേശ്യാദോഷം, ദുർമ്മാർഗ്ഗം മുതലായ തോന്നിയവാസങ്ങളിലേക്കു പോകുവാൻ വിടാതിരിക്കുന്നതിൽ തൽക്കാലം അവർക്കു ദുഃഖവും അവസാനം അവർക്കു വലിയ സന്തോഷവും ഉണ്ടാകുന്നതാണ്.

48. ഇടയന്റെ ശബ്ദം ഗണ്യമാക്കാതെ കൂട്ടത്തിൽ നിന്നു തെറ്റിപ്പോകുന്ന ആടുകൾ കുഴിയിലോ ദുഷ്ടമൃഗങ്ങളുടെ കൈയിലോ അകപ്പെട്ടു നഷ്ടമായിത്തീരുന്നതല്ലാതെ ആട്ടിൻതൊഴുത്തിൽ പ്രവേശിച്ച് ആശ്വസിപ്പാനിടയാകുന്നതല്ല.

49. മാതാപിതാക്കന്മാർക്കു അനുസരണമില്ലാതെ അവരുടെ ശത്രുക്കളോടു ചേർന്ന് വിരോധികളായിത്തീർന്നാൽ അവരുടെ ശാപത്തിനു പാത്രീഭവിക്കയും അവരുടെ അവകാശത്തിന് ഇതരന്മാരായിത്തീരുകയും ഇഹത്തിലും പരത്തിലും അവർ അയോഗ്യന്മാരായിരിക്കയും ചെയ്യും.

50. ദൈവികത്തിലും ലൗകികത്തിലും പ്രകാശവും ജീവനും ആയിട്ടുള്ളതു പഠിത്വമെന്നല്ലാതെ അതിനു ശരിയായി വേറൊന്നുമില്ലെന്നു ഏവരും സമ്മതിക്കുന്നതാകുന്നു.

51. ഹാ! സഹോദരന്മാരെ വരുവാനിരിക്കുന്ന ഭയങ്കരമായ ചോദ്യത്തേയും ന്യായവിധിയേയും പ്രതികാരത്തേയും ഓർത്തു ഭയപ്പെടുവിൻ.

52. ഗുരുവിന്നു കൊടുക്കാതിരുന്നാൽ വൈദ്യനു കൊടുക്കേണ്ടി വരും. ആവശ്യത്തിങ്കൽ കൊടുക്കപ്പെടാതിരിക്കുന്നത് ശത്രുക്കൾക്കായി സൂക്ഷിക്കയാണ്.

53. തിരുസഭയുടെ ഭരണക്കാരും ഇടയന്മാരുമായ നമ്മുടെ കൂട്ടുവേല

ക്കാരും സഹോദരന്മാരും സഖികളുമേ വരുവിൻ, കർത്താവിന്റെ വേലക്കായി വേഗം ഒരുങ്ങുവിൻ. റുഹായിക്കടുത്ത യുദ്ധത്തിനു അതിനടുത്ത സകല ആയുധങ്ങളും ധരിപ്പിൻ.

54. ഒന്നിലും നിഗളിക്കരുത്. നിഗളത്തിന്റെ പിന്നാലെ വീഴ്ചയുണ്ട്. നിശ്ചയം. താഴ്മയുടെ പിന്നാലെ ഉയർച്ചയും.

55. ഭവനച്ഛിദ്രം ഉണ്ടാകുമെങ്കിൽ അപ്പോൾ വേറെ ആകണം. ഭവനച്ഛിദ്രം ഉള്ളിടത്ത് മൂതേവി കേറും. ദൈവം അവിടെനിന്നു അകലുകയും ചെയ്യും.

56. സഹോദരസ്നേഹത്തിലും ദൈവസ്നേഹത്തിലും ഐശ്വര്യമുള്ളവരായിരിപ്പിൻ. .... സഹോദരന്മാർ തമ്മിൽ ഒരിക്കലും വഞ്ചന പെരുമാറരുത്. ഐക്യതയിൽനിന്നു വിട്ടകലുംതോറും ദൈവത്തിൽ നിന്നും വിട്ടകലും; നിശ്ചയമാണ്. ദൈവകൃപ കൂടാതെ ഒന്നും ആകുകയില്ലെന്നു നല്ല ശരണത്തിൽ വിശ്വസിച്ച് ഉറച്ചു കൊൾക.

57. നന്മ കൊണ്ടല്ലാതെ തിന്മ കൊണ്ടു ശത്രുവിനെ ജയിപ്പാൻ നോക്കുന്നതു റൂഹായ്ക്കടുത്ത ജ്ഞാനമല്ലല്ലോ. ..... സത്യവാനായ ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടും സത്യ ആന്തരത്തോടുകൂടിയും ഇറങ്ങിക്കൊള്ളുക. ദൈവം അതിനെ നിറവേറ്റിത്തരും. .....

58. ദൈവം അകലുമ്പോൾ നഷ്ടങ്ങളും ദുരിതങ്ങളും ഉണ്ടാകും. അപ്പോൾ ആ കാരണം കൊണ്ട്, ഈ കാരണം കൊണ്ട് എന്നൊന്നും വിചാരിക്കാതെ തങ്ങളുടെ പാപം കൊണ്ടു ദൈവം അകന്നുപോയതിനാൽ എന്ന് ഓർത്തു ദൈവത്തെ മുറുകെപ്പിടിക്ക; താൻ കൃപ ചെയ്യും.

59. നിങ്ങളുടെ സകല നടത്തകളിലും അനുസരണത്തെ പ്രാപിക്ക. തിരിച്ചറിഞ്ഞു നന്മയെ സ്നേഹിക്ക. തിന്മയെ തള്ളിക്കളക. മടിയെ ദൂരെ എറിഞ്ഞുകളഞ്ഞു രാവിലും പകലിലും നല്ല വേലകൾക്കായി ഉത്സാഹിക്ക.

60. ഉറക്കത്തിൽ നിന്നും മൗനത്തിൽ നിന്നും ഉണരപ്പെടുക. നിങ്ങളുടെ സകല പ്രവൃത്തിയും പിതൃകല്പനയാൽ ചെയ്യപ്പെടുക. ദൈവമായ കർത്താവു സകലത്തിലും നിങ്ങളെയെല്ലാവരേയും വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ!!

**സമാഹരണം: ഡോ. സാമുവൽ ചന്ദനപ്പള്ളി**

# സ്വകാര്യ കത്തുകൾ

## 1

നമ്പ്ര 201

നമ്മുടെ പ്രിയ പുത്രൻ ആറ്റുമാലിൽ സഖറി കത്തനാർക്കു[1] വാഴ്വ.

റീശീസാ[2] ഉടനെ താൻ ഇവിടെ കൊണ്ടുവരുമെന്നാണല്ലോ പറഞ്ഞിരുന്നതു. കാണായ്ക കൊണ്ടത്രെ ഇപ്പോൾ വീണ്ടും ഇവിധം അയക്കുന്നതു. വിശുദ്ധ പിതാവിൽ[3] നിന്നും ഇപ്പൊൾ നമുക്കു പ്രത്യെകമായി വന്നിട്ടുള്ള കല്പനകളുടെ വിവരം കെട്ടിരിക്കുമല്ലൊ. അതിനാൽ പണം ഇപ്പൊൾ തന്നെ അയക്കുന്നു. അവിടത്തെതു ഇവന്റെ പറ്റിൽ[4] വെഗത്തിൽ അയക്കണം. ദൈവം നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ. ആമ്മീൻ. എന്നു 1891 എടവം 29-നു. പരുമല സിമ്മനാരിയിൽ നിന്നും.

1. ആറ്റുമാലിൽ തോമ്മാ സ്കറിയ (സഖറിയ) കത്തനാർ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുമേനിയുടെ സെക്രട്ടറിയും പ. പരുമല തിരുമേനിയുടെ ശിഷ്യനുമായിരുന്നു. 26-7-1039-ൽ ജനിച്ചു. 1060 ചിങ്ങം 26-ന് പ. പരുമല തിരുമേനിയിൽ നിന്ന് മുളന്തുരുത്തി പള്ളിയിൽ വച്ച് കശ്ശീശാ സ്ഥാനമേറ്റു. കല്ലൂപ്പാറ മുതലായ പള്ളികളുടെ വികാരിയായിരുന്നു. 12-2-1119-ൽ നിര്യാതനായി. കത്തനാർ എന്നത് തദ്ദേശ്ശീയ നസ്രാണി വൈദികരുടെ ഔദ്യോഗിക സ്ഥാനപ്പേരാണ്.

2. (സുറിയാനി) = തലവരി. സുറിയാനി സഭാംഗങ്ങൾ മേൽപ്പട്ടക്കാരനു നൽകുന്ന പ്രതിവർഷ ജീവനാംശം. 1876-ൽ മലങ്കരയിലെത്തിയ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരസഭയിൽ ഇത് നിർബന്ധിതമാക്കുകയും മുഴുവനും പാത്രിയർക്കീസിന് അവകാശപ്പെട്ടതാണെന്നു വാദിക്കുകയും ചെയ്തു.

3. മോറാൻ മാർ എന്നതിന്റെ പരിഭാഷ. ഇവിടെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആണ് സൂചിതം.

4. (പഴയ മലയാളം) = കൈവശം.

## 2

നമ്പ്ര 165

### നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗോറിയൊസ മെത്രാപ്പോലീത്തായിൽ നിന്നു

നമ്മുടെ പ്രിയ പുത്രൻ ആറ്റുമാലിൽ സ്കറിയാ കത്തനാർക്കു വാഴ്വ. നാം ഇവിടെ എത്തിയതിൽ പിന്നെ തെക്കെ പള്ളിയിലെ ... റീശീസായെ പറ്റി ചൊദിച്ചപ്പോൾ നിങ്ങളുടെ പറ്റിൽ ആണെന്നും ഞങ്ങളൊടു ചൊദിക്കണ്ടായെന്നും ആകുന്നു മക്കുദിശാ[1] മുതൽപെരു പറഞ്ഞതു. അതിനാൽ ആ പണം തന്റെ പറ്റിൽ ഉള്ളടത്തൊളം ഈ വരുന്ന ഗീവർഗീസിന്റെ

പറ്റിൽ കൊടുത്തയക്കണം. അവിടെ ചാക്കൊ ഭാഗം മുറിക്കാരുടെതും പിരിഞ്ഞു എങ്കിൽ ആയതും ഇപ്പൊൾ തന്നെ അയക്കണം. പ്രത്യെകം ആവശ്യമാകയാൽ ആകുന്നു, ഇവനെ തന്നെ അയക്കുന്നതു. ദൈവം നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ. ആമ്മീൻ.

എന്നു 1888 വൃശ്ചികം 8-നു തിരുവല്ലാ പള്ളിയിൽ നിന്നും.

(കൊടുവിളയുടെ പറ്റിൽ ഉള്ളതിന്നു എഴുതി അയച്ചിട്ടുണ്ടു. ഇന്നു കൊണ്ടുവരുന്നതാകുന്നു).

1. അന്ത്യോഖ്യൻ മെത്രാൻ യൂയാക്കീം മാർ കൂറിലോസിന്റെ സഹോദരൻ. തിരുവല്ല ചാലക്കുഴിയിൽ നിന്നും വിവാഹം ചെയ്ത് അവിടെ സ്ഥിരതാമസമാക്കി. അക്കാലത്തെ മലങ്കരസഭാ കാര്യങ്ങളിൽ സജീവമായി ഇടപെട്ടിരുന്നു.

**3**

നമ്പ്ര 32

നമ്മുടെ പ്രിയപുത്രൻ ആറ്റുമാലിൽ സ്കറിയാ കത്തനാർക്കു[1] വാഴ്വു.

മാത്തുള വശം അയച്ചതായ തന്റെ എഴുത്തു ഇന്നു ഇവിടെ കിട്ടി. വായിച്ചു കണ്ടതിൽ അത്യന്തം വ്യസനമായി തീർന്നു. എന്നാൽ ആ വ്യസനത്തിന്റെ മുഖ്യത ദ്രവ്യത്തെക്കുറിച്ചല്ല. ഭാഗത്തെക്കുറിച്ചുമല്ല. സ്നേഹിക്കപ്പെട്ടവരായ ആ നമ്മുടെ ആത്മീക മക്കളുടെ ആത്മാക്കളെക്കുറിച്ചത്രെ. ചാക്കൊ ഭാഗം മുറിക്കാരുടെതായി പറഞ്ഞിട്ടുള്ള സങ്കടം തന്നിൽ നിന്നും മറ്റു ചിലരിൽ നിന്നും കേട്ടിട്ടുള്ളതല്ലാതെ അവർ നമ്മുടെ അടുക്കൽ അറിയിക്കയൊ എഴുതി അയക്കയൊ ഒന്നും ചെയ്തിട്ടില്ല. സ്വല്പമായിരുന്ന കാര്യം ഇത്ര വലിയ്തായി തീരുന്നതിനും സകല വഴക്കുകളും തർക്കങ്ങളും തീർത്തും വിശുദ്ധ ഏശായാ ദീർഘദർശിയുടെ പുസ്തകം 58:6-ൽ പറയപ്പെട്ടിരിക്കുന്നപ്രകാരം അന്യായത്തിന്റെ കെട്ടുകളും വഞ്ചനയുടെ ബന്ധനങ്ങളും കണ്ടിച്ചും പൊട്ടിച്ചും കളയാതെ ഈ ദീനസപ്പാടിന്റെ ദിവസങ്ങളിൽ[2] കർത്താവിന്റെ തിരുവത്താഴത്തിലെക്കു[3] ഒരുങ്ങുന്നതിനു കുമ്പസാരമെന്ന[4] ദിവ്യശുശ്രൂഷ കഴിച്ചു ശുദ്ധമാന കുർബ്ബാന കൈക്കൊള്ളുന്നതിനും ഇടയായ്തിൽ വച്ചു വിഷാദിക്കയും വ്യസനിക്കയും ചെയ്യുന്നു. അവർക്കുള്ള മെൽപറഞ്ഞ കാര്യം അത്ര സാരമില്ലാത്തതും ഇതു വളരെ സാരമായിട്ടുള്ളതും ആകകൊണ്ടും നാം അവിടെ എത്തുന്ന സമയം ദൈവതിരുവിഷ്ടത്താൽ തീരുമാനിച്ചു കൊടുക്കാവുന്നതാക കൊണ്ടും ആ സ്വല്പ കാര്യം ഇതിൽ കുറെ ഇട്ടിളക്കി കുഴപ്പവും ദോഷവും വരുത്താതെ പൂർണ തൃപ്തിയോടും നല്ല മനസ്സാക്ഷിയൊടും കൂടെ ഇതു കഴിപ്പാൻ തക്കവണ്ണം താൻ അവരൊടു പ്രത്യെകം ഗുണദോഷിക്കണം. അതു അവർക്കു നന്നായിരുന്നു. പിന്നത്തെ ഒഴികഴിവു

ഈ ആത്മകാര്യത്തിൽ നാം എങ്ങിനെ പറയേണ്ടു. എങ്കിലും ജഡ പ്രകാരം നമ്മുടെ നിമിത്തം അവിടത്തെ കക്ഷിക്കൊ മറ്റൊ വല്ലതും ദോഷം നേരിടുമെന്നുള്ളതു വരാതെ തന്റെ എഴുത്തിലെ താല്പര്യ പ്രകാരം നടത്തിക്കൊള്ളുന്നതിനു നാം വിരൊധിക്കുന്നുമില്ല. ദൈവം നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ. ആമ്മീൻ.

എന്നു 1888 മേടം 20-നു നിരണത്തു പള്ളിയിൽ നിന്നും.

1. നമ്പൂതിരിമാർ ഇല്ലപ്പേരു മാത്രം ചേർത്ത് സംബോധന ചെയ്യുന്നതുപോലെ നസ്രാണി കത്തനാരുമാരെയും വീട്ടുപേരു മാത്രം സംബോധനയ്ക്കുപയോഗിക്കുക 20-ാം നൂറ്റാണ്ടിന്റെ ആദ്യ പകുതി വരെ സാധാരണമായിരുന്നു.

2. (പഴയ മലയാളം) = കഷ്ടാനുഭവം. ഇവിടെ ഓശാന മുതൽ ഉയിർപ്പുവരെയുള്ള കഷ്ടാനുഭവ ആഴ്ച സൂചിതം.

3. പെസഹാ കുർബാന സൂചിതം.

4. (ലത്തീൻ) = ഏറ്റുപറച്ചിൽ. ഇവിടെ പാപമോചനം സൂചിതം.



## 4

നമ്മുടെ ആത്മിക പുത്രനായ സ്കറിയ കത്തനാർക്കു വാഴ്വു.

എഴുത്തു കിട്ടി. വിവരം അറിഞ്ഞു. കൊല്ലത്തേക്കു പോകുന്നതു ഒന്നിച്ചല്ലാതെ പൊകുന്നതല്ല. പെഷ്ക്കാരു[1] ഒരാഴ്ചക്കകം ചെങ്ങന്നൂരും മാവെലിക്കരെയും സർക്കീട്ടായി[2] എത്തുമെന്നു ഇന്നലെ കെട്ടു. സൂക്ഷ്മം അറിവാൻ എഴുതി അയച്ചിരിക്കുന്നു. വെള്ളപ്പൊക്കത്തിന്റെ ഈ ധൃതിയിൽ കൊല്ലത്തൊളം പൊകാതെ കഴിക്കാമെങ്കിൽ അതാണല്ലൊ നല്ലതു. അദ്ദെഹം വരുന്നതല്ലെങ്കിൽ കൊല്ലത്തെക്കു തന്നെ പൊകുന്നതിന്നു ഉറച്ചിരിക്കയാണ. തിരുവനന്തപുരത്തെക്കു പൊകെണ്ട കാര്യത്തിന്നു അത്ര ധൃതി ഇല്ലല്ലൊ. ആലൊചിച്ച കാര്യത്തിന്റെ അവുധി അടുക്കുംപൊൾ നിശ്ചയമായും ... പൊകുന്നതാണ്. എന്തിനു താൻ വെസനിക്കയും ബദ്ധപ്പെടുകയും ചെയ്യുന്നു. ദൈവതിരുമനസ്സാകുന്നുയെംകിൽ ഒക്കയ്ക്കും ഉത്തരവാകും. നമുക്കു വയർ വെദന[3] കണ്ടിരിക്കയാൽ ഒട്ടും സുഖമില്ലാ. അതിനാൽ വാചകം വർദ്ധിപ്പിക്കാതെ ചുരുക്കുന്നു. 72 ഇടവം 27-നു. പരുമലെ നിന്നും.

1. തിരുവിതാംകൂർ സർക്കാരിലെ ഉന്നത ഉദ്യോഗസ്ഥൻ. ഇന്നത്തെ ജില്ലാ കളക്ടർക്ക് സമമായ സ്ഥാനം.

2. = യാത്ര (Official Tour).

3. ദീർഘകാലമായി പ. പരുമല തിരുമേനിയ്ക്ക് അർശസ് രോഗം (Piles) ഉണ്ടായിരുന്നു. ഈ അസുഖം മൂർഛിച്ചാണ് അദ്ദേഹം കാലം ചെയ്തതും.

## 5

നമ്പ്ര 607

## നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗോറിയൂസ് മെത്രാപ്പൌലീത്തായിൽ നിന്നു

നമ്മുടെ ആറ്റുമാലിൽ കൊച്ചു കത്തനാരും അയാളൊടുകൂടി നമുക്കു വെറുതിരിയപ്പെട്ടിട്ടുള്ള[1] നമ്മുടെ പ്രത്യെക ജനങ്ങളായ ആറ്റുമാലിക്കാർ, മനെക്കാർ, കറുകെക്കാർ മുതലായ നമ്മുടെ ആത്മികമക്കൾ എല്ലാവർക്കും കൂടി വാഴ്‌വു.

പ്രിയമുള്ളവരെ നിങ്ങളെ കണ്ടു പ്രത്യെകം ഒരു കാര്യം ആലൊചിപ്പാനുള്ളതാകയാൽ നാളെ രാവിലെ നിങ്ങൾ എല്ലാവരും ഇവിടെ എത്തികാണ്മാൻ ആഗ്രഹിക്കുന്നു.

ദൈവത്തിന്റെ കൃപയും വാഴ്‌വും നിങ്ങൾ എല്ലാവരുടെമെലും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അതു നിറയപ്പെട്ട മാതാവിന്റെയും സഖല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽത്തന്നെ. ആമ്മീൻ.

എന്ന 1887 ക്കു കൊല്ലം 1063 കന്നി 26-നു നിരണത്തു പള്ളിയിൽ നിന്നും.

1. (പഴയ മലയാളം) = ചേർക്കപ്പെട്ട, ചേർന്ന.

## 6

നമ്പ്ര 100

## നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗോറിയൊസു മെത്രാപോലീത്തായിൽ നിന്നും

നമ്മുടെ പ്രിയ പുത്രൻ ആറ്റുമാലിൽ സ്കറിയാ കത്തനാർക്കു വാഴ്‌വു.

മല്ലപ്പള്ളി പുത്തൻ പള്ളിയിൽ[1] നടത്തുന്നതിനു പട്ടക്കാരെ നിയമിക്കേണ്ട സംഗതിയെപ്പറ്റി അവർ യോഗമായി ഇപ്പോൾ നമ്മുക്കു എഴുതി അയച്ചിരിക്കുന്നു. കഴിഞ്ഞ ഞായറാഴ്ച ആ പള്ളിയിൽ മുടക്കവുമായിരുന്നു. അതിനാൽ കല്ലൂപ്പാറെ തനിക്കുള്ള ഒഴിവുള്ള രണ്ടാഴ്ചയ്ക്കു അവിടെ പോയി ചൊല്ലി നടത്തുന്നതിനു അവരുടെയും അപേക്ഷപ്രകാരം ഈ സാധനത്താൽ നാം ഉറപ്പിച്ചിരിക്കകൊണ്ടു മുടക്കം കൂടാതെ ക്രമമായി നടത്തികൊള്ളേണ്ടതുമല്ലാതെ പള്ളി വരവോടു കൂടെ 7 രൂപ മാസം ഒന്നുക്കു അവർ നിശ്ചയിച്ചു എഴുതി അയച്ചതിന്മണ്ണമുള്ളതിന്റെ

അംശം വാങ്ങിച്ചുകൊള്ളുകയും വേണം.[2] ഇതിലേക്കു നിവർത്തിയില്ലാത്തതായ വല്ലതും കാരണം ഉണ്ടായിരുന്നാൽ ഒരാഴ്ചക്കകം നമ്മെ തിര്യപ്പെടുത്തുകയും ചെയ്യേണ്ടിയിരിക്കുന്നു. നമ്മുടെ കർത്താവായ യെശു മശിഹായുടെ കൃപയും വാഴ്വും നിങ്ങളൊടു കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആമ്മീൻ.

എന്നു 1883 ചിങ്ങം 5-നു. പരുമല സിമ്മനാരിയിൽ നിന്നും.

1. മല്ലപ്പള്ളി ബഥനിപ്പള്ളി സൂചിതം. മല്ലപ്പള്ളി പഴയപള്ളിയുടെ കൈവശം സംബന്ധിച്ച് നവീകരണ വിഭാഗവുമായി (ഇന്നത്തെ മാർത്തോമ്മാ സഭ) തർക്കവും കേസും ഉണ്ടായതിനെ തുടർന്ന് ഈ പള്ളി സ്ഥാപിച്ചു. ഇന്ന് മല്ലപ്പള്ളിയിലെ ഏറ്റവും വലിയ ഇടവക.

2. അക്കാലത്ത് കുർബാനപ്പണം, കർമ്മഫീസ്, വിവാഹ പസാരത്തിന്റെ ഭാഗം മുതലായ അക്ലിപ്തങ്ങളായ വരുമാനങ്ങൾ മാത്രമാണ് പട്ടക്കാർക്കുണ്ടായിരുന്നത്. അവയോടൊപ്പം നിശ്ചിത സംഖ്യ പ്രതിമാസ ശമ്പളവും കൂടെ വൈദികർക്കു നൽകുക എന്ന പതിവ് മലങ്കരസഭയിൽ അക്കാലത്ത് നൂതനമായിരുന്നു.

## 7

നമ്പ്ര 507

നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗൊറിയൊസ മെത്രാപ്പൊലീത്തായിൽ നിന്നു.

നമ്മുടെ പ്രിയ പുത്രൻ ആറ്റുമാലിൽ സ്കറിയാ കത്തനാർക്കു വാഴ്വു.

കൊടുത്തയച്ച എഴുത്തു കിട്ടി. വായിച്ചു കണ്ടു വളരെ സന്തൊഷിക്കുന്നു. ബലം കുറഞ്ഞവരായ നിങ്ങൾക്കു ദൈവം ബലം നൽകട്ടെ. അസത്യം നിലനിൽക്കയില്ല. ആ അസത്യവാദികളൊടു പൊരുതുവാൻ രക്ഷിതാവു തന്റെ സത്യ ആയുധവർഗ്ഗങ്ങളൊക്കയും നിങ്ങളെ ധരിപ്പിച്ചു തന്റെ യൊദ്ധാക്കളാക്കി തീർക്കയും ചെയ്യുമാറാകട്ടെ. റീശീസാ കൊടുത്തയപ്പാൻ അടിയന്തിരപ്പെട്ടിരിക്കയാണ്. ഞങ്ങൾ ഇവിടെ നിന്നും ഈ വരുന്ന ചൊവ്വാഴ്ച മെയുവെലിൽ പള്ളിയിലെക്കു പോകും. അവിടെക്കു കൊണ്ടുവരണം. പുത്തൻകാവിൽ നിന്നു കര വഴി വരുന്നതിനു അധിക ദൂരമില്ലാ. ശെഷം കാഴ്ചയിൽ എന്നു വച്ചു ചുരുക്കുന്നു. ദൈവം നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ. ആമെൻ. എന്നു 1896-നു കൊല്ലം 1061 കർക്കടകം 6-നു. കൊഴഞ്ചെരിൽപ്പള്ളിയിൽ നിന്നും.

## 8

## നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും

നമ്മുടെ (ഇന്നാർക്ക്) വാഴ്വ്.

കർക്കടകം 30-ാം തീയതി അയച്ച എഴുത്ത് ഇന്നു കിട്ടി (ഇന്നാരു ഇന്നാരുടെ) മകളെ കെട്ടിയത് അവന്റെയും അവനുള്ള മറ്റു ഗുണദോഷി കളുടെയും തൊന്തരവു എന്നല്ലാതെ ഞങ്ങളുടെ അറിവോടുകൂടെ അല്ലാ. അവന്റെ സ്നേഹിതനായിരിക്കുന്ന (ഇന്നാരും) (ഇന്ന) കത്തനാരും തമ്മി ലുള്ള അടുപ്പംകൊണ്ട് അവരുടെ വലിപ്പം നോക്കി കത്തനാർ ഈ അബദ്ധം പ്രവർത്തിച്ചശേഷം ശേഷംപേർക്കും കൂടെ ഈ നാറ്റത്തിനും ഇടവരുത്തിയതാകുന്നു. ഈ കത്തനാർ അയാളുടെ ചെറുപ്പം മുതൽ അയാൾ പുത്തൻ കുർബ്ബാന ചൊല്ലിയതുവരെയും വല്യ മെത്രാച്ചന്റെ[1] കൂടെ വളർന്നതാകുന്നു. അതു നിമിത്തം നമ്മുടെ അടുക്കലും ഇഷ്ട ത്തിൽ തന്നെ ആയിരുന്നു എന്നു മാത്രമല്ല കഴിഞ്ഞ ആണ്ടു മുതൽ അയാളെ ഈ സിമ്മനാരിയിൽ താമസിപ്പിക്കുകയും സിമ്മനാരി പണി മുതലായതു നടത്തുന്നതിനു ഏല്പിക്കുകയും ചെയ്തുവന്നിരുന്നു. നാമും നമ്മുടെ മല്ലപ്പള്ളി കത്തനാരും[2] ഇവിടെ ഇല്ലാത്ത സമയങ്ങൾ ഒക്കെയും അയാൾ തന്നെ ആകുന്നു ഇവിടെയുള്ള സകല ഏർപ്പാടുകളും വിശ്വസ്തതയോടു കൂടെ നടത്തി വന്നിരുന്നതും. കുറെ ദിവസങ്ങൾക്കു മുമ്പ് മേലെഴുതിയ സംഗതിയെപ്പറ്റി ചില സംശയ വർത്തമാനങ്ങൾ പുറമെ കേട്ട സമയം വല്ലതും അബദ്ധം പ്രവർത്തിപ്പാൻ ഇട വന്നു പോക രുതെ എന്നു വിരോധിച്ചിട്ടുമുണ്ടായിരുന്നു. അതിന്നു പിമ്പു ഒരിക്കൽ നാം നിരണത്ത് ആയിരുന്ന സമയം (ഇന്ന) കത്തനാർ (ഇന്നാരെ) കൊണ്ട് കെട്ടിക്കാൻ നിശ്ചയിച്ചിരിക്കുന്നു എന്നും (ഇന്നാരും) ആ പള്ളി ക്കാരും മറ്റും കൂടി കത്തനാർക്കു വേണ്ട ഉറപ്പുകളും വാഗ്ദത്തങ്ങളും കൊടുത്തിട്ടുണ്ട് എന്നും കേട്ട സമയം നാം വളരെ വ്യസനിച്ചു പോയി. ഉടൻ നമ്മുടെ മല്ലപ്പള്ളി കൊച്ചുകത്തനാരെ കൊണ്ട് കല്പനപ്പടിക്കായി പ്രത്യേകം ഒരെഴുത്തും[3] കൊടുത്തു ആളെ ഓടിച്ചു. കല്യാണം നടത്തു ന്നതിനു മുമ്പായി ഞായറാഴ്ച വെളുത്തപ്പോൾ ആ എഴുത്തും അയാ ൾക്കു കിട്ടി വായിച്ചു കണ്ട് അടക്കിവെച്ചു. ഉറപ്പായി വാക്കു കൊടുത്തു പോയിരിക്കുന്നതുകൊണ്ട് നടത്താതെയിരിപ്പാൻ നിവർത്തി ഇല്ലെന്നു പറയുകയും ടി... നെ കൊണ്ട് കെട്ടു നടത്തിക്കയും ചെയ്തതായി കേട്ടു. പിന്നത്തെതിൽ ബാവായും[4] മറ്റുമായി ആലോചിച്ചു ടി കത്തനാരെ നാം മുടക്കുകയും, ഈ സിമ്മനാരിയിൽ നിന്നു തള്ളാൻ കൊച്ചുകത്തനാരുടെ പേർക്കു സാധനം അയയ്ക്കുകയും ചെയ്തു. ഇതുപ്രകാരം ഇതെവരെ

അയാൾ മുടക്കപ്പെട്ട... രോടു കൂടെ കൊല്ലത്തു താമസിച്ചു വരുന്നതായി അറിയുന്നു. കാര്യത്തിന്റെ സത്യസ്ഥിതി ഇതാകുന്നു. ഇതിനപ്പുറമായി ആരെങ്കിലും പറയുന്നുണ്ടെങ്കിൽ അതു സാരമില്ല. സത്യമല്ലാതെ നില നിൽക്കയില്ലല്ലൊ. മേലെഴുതിയ സ്ഥിതികളെക്കുറിച്ചു ചിലരെല്ലാം ഊഹിച്ചു പറയുമായിരിക്കും. അതു ശത്രുത കൊണ്ടൊ ബന്ധുത കൊണ്ടൊ, നാം അറിയുന്നില്ല. ദൈവം അവരുടെ ഹൃദയത്തെ പരിശോ ധിച്ചുകൊള്ളട്ടെ.

.....................................................

....... 1888 ചിങ്ങം 6-ാം തീയതി പരുമല സിമ്മനാരിൽ നിന്നു.

*(പ. പരുമല തിരുമേനി സ്വന്തം കൈ കൊണ്ട് എഴുതിയ കല്പനയുടെ സംഗതമായ ഭാഗം ആണ് മുകളിൽ ചേർത്തിരിക്കുന്നത്. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ ആശ്രിതനായി കത്തനാർ പട്ടം വാങ്ങി, ആ വഴിക്കു പരുമല തിരുമേനിയുടെ കൂടെ പരുമല സെമ്മിനാരിയിൽ ശമ്പളത്തിൽ ചേർന്ന്, അവിടെ താമസിച്ചിരുന്നയാളാണ് കത്തനാർ. ഭാര്യ ഉള്ള ഒരാളെക്കൊണ്ട് ആ കത്തനാർ കെട്ടിച്ചു. കത്തനാരുടെയും, വിവാഹം കഴിച്ച പുരുഷന്റെയും സ്ത്രീയുടെയും, അവരെ സഹായിച്ചവരുടെയും പേരുകൾ വിട്ടുകളഞ്ഞിരിക്കുന്നു. സഭാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ട് രചിച്ച 'പരുമല പുണ്യവാളൻ' എന്ന ഗ്രന്ഥത്തിൽ ചേർത്തിട്ടുള്ളതാണ് ഈ കല്പന.)*

1. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പഞ്ചമൻ മലങ്കര മെത്രാപ്പോ ലീത്താ. പ. പരുമല തിരുമേനിയുടെ കല്പനകളിൽ 'വല്യ മെത്രാച്ചൻ' എന്നു കാണുന്നതെല്ലാം അദ്ദേഹമാണ്.

2. മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ. പ. പരുമല തിരുമേനി യുടെ ഏറ്റവും മുഖ്യ ശിഷ്യൻ. അഗാധ പണ്ഡിതനായ ഇദ്ദേഹത്തിനു പരുമല സെമിനാരിക്കുവേണ്ടി പട്ടം കൊടുക്കുകയും പരുമല സെമിനാരി മല്പാനും മാനേ ജരുമായി നിയമിക്കുകയും ചെയ്തു. 1909-ൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ എന്ന പേരിൽ മലങ്കര മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. 1934 ഫെബ്രുവരി 23-നു കാലം ചെയ്തു പഴയസെമിനാരിയിൽ കബറടക്കി. 2005 ഫെബ്രുവരി 24-ന് മലങ്കരസഭ ഇദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു.

3. പ. പരുമല തിരുമേനിയുടെ കല്പനപ്രകാരം വട്ടശ്ശേരിൽ മല്പാൻ എഴുതിയ കത്ത്.

4. (സുറിയാനി) = പിതാവ്. ഇവിടെ ശെമവോൻ മാർ അത്താനാസ്യോസ് എന്ന അന്തോഖ്യൻ മെത്രാൻ. മലങ്കരയിലെ പാത്രിയർക്കീസിന്റെ പ്രതിനിധി എന്നവകാ ശപ്പെട്ടിരുന്നു. 1889-ൽ കാലം ചെയ്തു. കോട്ടയം പുത്തൻപള്ളിയിൽ കബറടക്കി.



**9**

## നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും

നമ്മുടെ മലങ്കര ഇടവകയിലുൾപ്പെട്ട എല്ലാ പള്ളികളിലെയും വികാ

രിമാരും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയമുള്ളവരെ, നമ്മുടെ വിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമനസ്സിലേക്കു റിശീസ്സാ ഇതേവരെ എല്ലാവരും ഭക്തിപൂർവ്വം കൊടുക്കുന്നതായി കാണുന്നില്ല. കേസറിനുള്ളതു കേസറിനും ദൈവത്തിന്നുള്ളതു ദൈവത്തിനും കൊടുപ്പിൻ എന്നു നമ്മുടെ രക്ഷിതാവു കല്പിക്കുകയും താൻ അതു കൊടുക്കുകയും കൊടുപ്പിക്കുകയും ചെയ്തിട്ടുണ്ടല്ലോ. എന്നാൽ രാജാക്കന്മാർക്കു നികുതി, ഉടമസ്ഥന്മാർക്കു ഭോഗം, ഗുരുക്കന്മാർക്കു ദക്ഷിണ, പാത്രിയർക്കൂസായ്ക്കു റിശീസ്സാ, റീശ് കഹനൂസായ്ക്കു കൈമുത്ത്, പട്ടക്കാർക്കു കൈകസ്സൂരി, ഇപ്രകാരമുള്ളതു നീതിയായിട്ടുള്ളതും ദൈവത്താൽ നിയമിക്കപ്പെട്ടതുമാണ്. ഇവ കൊടുക്കാതിരിക്കുന്നതു അന്യായവും അതിനാൽ ദോഷവും ഗുരുത്വകേടും ശാപവും നേരിടുന്നതുമാകുന്നു. ഗുരുവിന്നു കൊടുക്കാതിരുന്നാൽ വൈദ്യനു കൊടുക്കേണ്ടി വരും. ആവശ്യത്തുങ്കൽ കൊടുക്കപ്പെടാതിരിക്കുന്നതു ശത്രുക്കൾക്കായി സൂക്ഷിക്കപ്പെടുകയാണ്. കരവും പാട്ടവും കൊടുക്കാതിരുന്നാൽ വിളവു കുറഞ്ഞു പോകും. ഗുരുവിന്നു ദക്ഷിണ ചെയ്യാതിരുന്നാൽ ഗുരുത്വം ഉണ്ടാകുകയില്ല. മാതാപിതാക്കന്മാരെ ഭക്തിയായി വിചാരിച്ചു പ്രവൃത്തിക്കാതിരുന്നാൽ ഒരിക്കലും ഗുണം വരികയുമില്ല. അപ്രകാരവും അതിലധികവും ആകുന്നു ആത്മീയ പിതാക്കന്മാരുടേത്. അവരുടെ പ്രാർത്ഥനകളും കുർബ്ബാന മുതലായ കൂദാശകളും എല്ലാം നിങ്ങൾക്കും നിങ്ങൾക്കുള്ള സകലത്തിനും, ആത്മീയപ്രകാരവും ജഡപ്രകാരവും സകല വാഴ്വുകളുടെ പൂർണ്ണതയ്ക്കും വർദ്ധനവിന്നും ആയിരിക്കുന്നതാകുന്നു. അതിനായി നിങ്ങൾ ചെയ്വാനുള്ളതു ഏറ്റവും ചുരുക്കവും നിങ്ങൾക്കു ലഭിക്കുന്നവ എണ്ണവും അളവും ഇല്ലാത്തപ്രകാരം അനവധിയും ലോകം അതിന്നു വില മതിയാകാത്തവയുമാണ്. അതിനാൽ പ്രിയരെ, നമ്മുടെ പ്രധാന ആത്മീയ ഗുരുവിനുള്ള മേല്പറയപ്പെട്ട അവകാശത്തെ കൊടുക്കാതിരിക്കയോ അതിന്റെ ചുമതലക്കാർ, കൊടുക്കുന്നവരുടെ പുണ്യത്തിന്നു ആക്കിത്തീർക്കാതെ അപഹരിച്ചു തകരാറാക്കി തീർക്കയോ ചെയ്യരുത്. എന്തെന്നാൽ അതു പാപവും കഷ്ടവുമാണ്. റിശീശ്ശാ മേലാൽ കൈമുത്തിന്റെ ക്രമത്തിൽ പള്ളി മുതൽപിടിക്കാരൻ എടുത്തു പ്രത്യേകം കണക്കെഴുതി സൂക്ഷിച്ചു കല്പനപ്രകാരം ഇവിടെ നിന്നു ആളയക്കുമ്പോൾ രസീതു വാങ്ങിച്ചു മുതൽപിടിയിൽ നിന്നും കൊടുത്തയയ്ക്കപ്പെടുകയും വേണം. എന്നാൽ ആയതു കുമ്പസാരത്തോടു കൂടെ തന്നെ പള്ളിനടയിൽ വയ്പിക്കുകയും വേണം. കുമ്പസാരം എന്ന കൂദാശ എത്രയും വലിയതും രക്ഷയ്ക്കടുത്തതുമാണ്. അതിനെ ധൃതിയിലും ക്രമക്കേടിലും ആക്കിത്തീർക്കാതെ ഭക്തിപൂർവ്വം സാരമായി അതു കഴി

ക്കപ്പെടണം. ധൃതിയിൽ ആകാതിരിപ്പാൻ നമ്മുടെ വി. പിതാവിന്റെ കല്പനപ്രകാരം നോമ്പിന്റെ ഇടദിവസങ്ങളിൽ നടത്തപ്പെടുകയും ഞായറാഴ്ച മുതലായ വിശേഷ ദിവസങ്ങളിൽ ഒരുക്കത്തോടുകൂടെ വന്നു കുർബ്ബാന കൈക്കൊൾകെയും വേണം. കുമ്പസാരം മറ്റു ചിലർ ചെയ്യുന്നതു കണ്ടു പഠിച്ചു നമ്മിൽ ചില പട്ടക്കാർ പലരെ ഒരുമിച്ചു കൂട്ടി ഇരുത്തി ഒരു പ്രസംഗം പോലെ കഴിച്ചുകൂട്ടുന്നതായി കേട്ടു അതിശയിക്കയും വ്യസനിക്കയും ചെയ്യുന്നു. അങ്ങനെ ഒരിക്കലും ആരും ചെയ്തു കൂടാ. തിരുസഭയുടെ നിയമപ്രകാരം രഹസ്യമായി പ്രത്യേകം പ്രത്യേകം ഓരോരുത്തർക്കു മാത്രം കഴിക്കയല്ലാതെ അത്യാഗ്രഹം കൊണ്ടും അഭക്തി കൊണ്ടും ഈ പ. രഹസ്യ കൂദാശയെ പരസ്യമായും ക്രമവിരോധമായും ചെയ്യുന്ന പട്ടക്കാരൻ വിധിക്കപ്പെട്ടു സ്ഥാനഭ്രഷ്ടനായി തീരുകയും ചെയ്യും. ആകയാൽ എല്ലാവരും അവരവരുടെ ചുമതലയിൽ പ്രത്യേകം സൂക്ഷ്മതയുള്ളവരായിരുന്നു കർത്താവിൽ ഭക്തിപൂർവം നടത്തികൊൾകയും ചെയ്‌വീൻ.

നമ്മുടെ രക്ഷിതാവായ യേശുമശിഹായുടെ കൃപയും വാഴ്വും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

എന്നു 1899 കുംഭം 26-ന്. പറക്കോട്ടു പള്ളിയിൽ നിന്നും.

*(1899 ശ്ബോത്ത് ഇടവകപത്രിക)*

## നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എഴുത്ത്

മലങ്കര ഇടവകയിലുള്ള എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയമുള്ളവരേ! ഈ കല്പനയുടെയും വിശുദ്ധന്റെ കബറിന്റെയും സെഹ്യോൻ മാളികയാകുന്ന ഊർശ്ലേമിലുള്ള നമ്മുടെ പള്ളിയുടെയും ബഹുമാനത്തെപ്പറ്റി ഈ അവസരത്തിൽ നിങ്ങളോടു രണ്ടു വാക്കു പറയുന്നത് സന്ദർഭോചിതമെന്നു നാം വിചാരിക്കുന്നു. രഹസ്യങ്ങളുടെ മാളികയും സകല പള്ളികളുടെയും മാതാവുമായ ഈ പള്ളി മറ്റേതെങ്കിലും മതക്കാരുടെ കൈവശമായിരുന്നു എങ്കിൽ എന്തുംമാത്രം പുകഴ്ചയും മാനവും ഉണ്ടായിരുന്നേനെ. എന്നാൽ നമ്മുടെ കൈവശം ഇതിരിക്കയാൽ ഇതിനു കേൾവിയോ നാമമോ ഇല്ലാ. ഇതിനെപ്പറ്റി ആരും അറിയുന്നതുമില്ല. നമ്മുടെ പള്ളിയാകുന്ന ഈ സെഹ്യോൻ മാളികയിൽ വച്ചു നമ്മുടെ

കർത്താവും തന്റെ ശ്ലീഹന്മാരും കൂടെ പെസഹാ ഭക്ഷിക്കുകയും തിരുവത്താഴം കഴിക്കയും ചെയ്തു. ഇങ്ങനെ രഹസ്യങ്ങൾ നിറവേറിയിരിക്കുന്ന ഈ സ്ഥലം വിലയേറിയ രത്നങ്ങളേക്കാൾ എത്രയോ വിലയേറിയതാകുന്നു. ഇതിന്റെ വിലയെ മതിപ്പാൻ കഴിയുന്നതും അല്ലല്ലോ. ഊർശ്ലേമ്മിൽ ഇതു കൂടാതെ നമുക്കുണ്ടായിരുന്ന അനേകം പള്ളികളും ഇതര മതക്കാർ അപഹരിച്ചു. ഇതിനുവേണ്ടിയിട്ടും അവർ നമ്മുടെ പിതാക്കന്മാരെ വളരെ ഉപദ്രവിക്കുകയും കൊല്ലുകയും ചെയ്തു. സകലവും പോയാലും ഈ വിലയേറിയ സ്ഥലം പോകരുതെന്നുള്ള കരുതലോടെ പിതാക്കന്മാർ തങ്ങളുടെ രക്തം ചിന്തി. ഇങ്ങിനെ അവർ തങ്ങളുടെ രക്തത്താൽ നമുക്കായി കാത്തുകൊണ്ടുവന്ന ഈ സ്ഥലത്തെ, ഉപദ്രവങ്ങളും പീഡകളും കൂടാതെ വളരെ ആശ്വാസത്തിലും അടക്കത്തിലും ഇരിക്കുന്നവരായ നാം, അലങ്കരിപ്പാൻ എത്രയോ കടക്കാരാകുന്നു. വി. സ്ഥലത്തിന്റെ അലങ്കാരത്തിനായി നമ്മുടെ കർത്താവിന്റെ തിരുനാമം നിമിത്തം നാം ചെയ്യുന്ന സകലത്തിലും ഈ ലോകത്തിലും ആ ലോകത്തിലും നമുക്കു പ്രതിഫലമുള്ളതാകുന്നു. ഇപ്പോൾ നാം അയച്ച കുരിശിനെപ്പറ്റി അവിടെയുള്ളവർക്കു വലിയ സന്തോഷവും ശേഷമുള്ളവരുടെ ഇടയിൽ നമ്മെപ്പറ്റി അവർക്കു പ്രശംസയും ഉണ്ടല്ലോ. കൂടാതെ നാം എല്ലാവരെയും നമ്മുടെ മരിച്ചുപോയവരെയും വി. കബറുങ്കലും എല്ലാ പ. സ്ഥലത്തും അവർ ഓർക്കുകയും ചെയ്യുന്നുവല്ലോ.

അതിനാൽ ഓരോരുത്തനും അവനവന്റെ ശക്തിക്കു തക്കവണ്ണമുള്ള കാഴ്ചകൾ ഈ സ്ഥലത്തേയ്ക്കു അയച്ചുകൊടുക്കുന്നതു വാഴ്വും അനുഗ്രഹവും ആകുന്നു. ഇതിനാൽ അയച്ചുകൊടുക്കണമെന്നു നാം നിർബ്ബന്ധിക്കുകയല്ലാ, എന്നാലോ അങ്ങിനെ ചെയ്യുന്നതു എല്ലാവിധത്തിലും അനുഗ്രഹമാകുന്നു എന്നു ഓർപ്പിക്ക മാത്രം ചെയ്യുകയാകുന്നു.

വി. കബറിന്റെ ഉടയവനായ നമ്മുടെ കർത്താവേശുമ്ശിഹായുടെ കൃപ നിങ്ങൾ എല്ലാവരോടും കൂടെ ഉണ്ടായിരിക്കട്ടെ.

അതു ദൈവമാതാവായ മറിയാമിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി.

1902 ചിങ്ങം 18-നു പരുമല സെമിനാരിയിൽ നിന്നും.

*(ഇടവക പത്രിക, 1902 ഓഗസ്റ്റ്)*

## 9

## 1899-ൽ പാത്രിയർക്കീസിനയച്ച സുറിയാനി എഴുത്ത് *

അന്ത്യോക്യയുടെ ശ്ലൈഹിക സിംഹാസനത്തിലെ പാത്രിയർക്കീസായ, പിതാക്കന്മാരുടെ പിതാവും, തലവന്മാരുടെ തലവനും ഇടയനുമായ ഭാഗ്യവാനായ ഞങ്ങളുടെ ശ്രേഷ്ഠപിതാവായ മോറാൻ മാർ ഇഗ്നാത്തിയോസ്[1] (എന്ന) അങ്ങയെ കാക്കുന്നവനും, അങ്ങയുടെ പ്രധാനാചാര്യത്വത്തിന്റെ പദവിയെ ഉന്നതപ്പെടുത്തുന്നവനുമായ കർത്താവിന്റെ നാമത്തിൽ:

അവിടുത്തെ കർത്തൃത്വത്തിന്റെ നിർമ്മലവും പരിശുദ്ധവുമായ കൈകളും, കാലുകളും മുത്തിയശേഷം, ബലഹീനനും, പാപിയും ദാസനുമായ ഞാൻ അവിടുത്തെ പരിശുദ്ധതയുടെ മുമ്പാകെ ആത്മശരീരശിരസ്സുകൾ നമിച്ചുകൊണ്ട് ഭയത്തോടും വിറയലോടും അറിയിക്കുന്നു. 1899 ജനുവരി 7-ന് അങ്ങ് ആമീദിൽനിന്ന് അയച്ച കല്പന ഇപ്പോൾ ബലഹീനനായ എനിക്ക് ലഭിച്ചു. വലിയ സന്തോഷത്തോടെ ഞാൻ അത് തുറന്നു ചുംബിച്ചശേഷം വായിച്ചു; അതിൽനിന്നും ധാരാളം അനുഗ്രഹം ഞാൻ പ്രാപിക്കുകയും ചെയ്തു. കാരുണ്യവാനും ഉന്നതനുമായ പിതാവാം ദൈവത്തിന് ഞാൻ നന്ദി അർപ്പിച്ചു. അങ്ങ് രണ്ടു കത്തുകൾ അയച്ചിട്ട് - 1898 സെപ്റ്റംബർ 21-നും, 1898 ഒക്ടോബർ 15-നും - വളരെ നാളുകൾ ആയി എന്നും, ഇതുവരെ ഈ കത്തുകൾക്ക് മറുപടി അവിടുത്തെ പരിശുദ്ധതയ്ക്ക് ലഭിച്ചില്ല എന്നും, കോട്ടയം സെമിനാരിയിൽനിന്ന് 1898 ജൂൺ 30-ന് ഞങ്ങൾ എഴുതിഅയച്ച ആ കത്തല്ലാതെ ഇതുവരെ ഞങ്ങളിൽ നിന്നും ഒരെഴുത്തും അങ്ങേയ്ക്ക് കിട്ടിയില്ല എന്നും ഈ കല്പനയിൽ എഴുതിയിരിക്കുന്നല്ലോ. ഇതിനെക്കുറിച്ച് അങ്ങേയ്ക്ക് വളരെ ദുഃഖമുണ്ട് എന്നും (എഴുതിയിട്ടുണ്ടല്ലോ).

പരി. പിതാവേ! ഞങ്ങൾ അവിടുത്തെ പരിശുദ്ധതയ്ക്ക് സത്യമായും അയച്ച ആ കത്ത് നഷ്ടപ്പെട്ടതിനെക്കുറിച്ച് അവിടുത്തെ ദാസനായ എനിക്കും വളരെ ദുഃഖമുണ്ട്. കല്പനയിൽ എഴുതിയിരിക്കുന്നപ്രകാരം, അങ്ങ് അയച്ച ആ രണ്ട് കത്തുകളും ഒന്നിനു പിന്നാലെ ഒന്നായി ബലഹീനനായ എനിക്കു ലഭിച്ചു. ഒന്നാമത്തേത് ഇവിടെനിന്നും അയച്ച റീശീസ ലഭിച്ചതിനെ കുറിച്ചും മറ്റും (പരാമർശിക്കുന്നതും) മറ്റത് വന്ദ്യ പൗലൂസ് മാർ ഈവാനിയോസ് പിതാവിനെക്കുറിച്ചും.[2] ഇവയ്ക്കു രണ്ടിനുമുള്ള മറുപടി ഒരുമിച്ച് ഒരു എഴുത്തായി തെക്കുള്ള ഓമല്ലൂർ പള്ളിയിൽനിന്ന് 1898 ഡിസംബർ 29-ന് ഞാൻ അവിടുത്തെ പരിശുദ്ധതയ്ക്ക് അയച്ചിരുന്നു. അതിൽ ഞങ്ങൾ അയച്ച റീശീസയെ കുറിച്ചും, പിരിക്കപ്പെടാതെ ബാക്കിവന്ന റീശീസയെക്കുറിച്ചും എല്ലാ കാര്യങ്ങളും,[3] പ്രത്യേകിച്ച്

പൗലൂസ് മാർ ഈവാനിയോസ് പിതാവിനെക്കുറിച്ച് കൂടുതലായും ഞാൻ അറിയിച്ചിരുന്നു. ഇപ്പോൾ അങ്ങ് ഈ ഒടുവിലത്തെ കല്പന അയച്ച ശേഷം അങ്ങേയ്ക്ക് അത് ലഭിച്ചിരിക്കുമെന്ന് ദൈവത്തിൽ പ്രത്യാശിക്കുന്നു. ഈവാനിയോസ് ആബൂനെ കുറിച്ച് എനിക്ക് അറിയാവുന്നതിൽനിന്ന് കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യാതെ സത്യമായത് അതിൽ ഞാൻ നല്ലവണ്ണം എഴുതി അറിയിച്ചിരുന്നു. അദ്ദേഹം സത്യവാനാണ്, നുണയനോ, സൂത്രക്കാരനോ അല്ല. ദൈവത്തെയും തന്റെ ഉടയവനെയും ഭയക്കുന്ന ആളാണ്. തന്നെ സ്നേഹിക്കുന്നവനെ സ്നേഹിക്കുന്നവനും, വെറുക്കുന്നവനെ വെറുക്കുന്നവനുമാണ്. തന്റെ കൂടെ നില്ക്കാത്തവൻ വലിയവനും ധനവാനുമാണെങ്കിൽപോലും അദ്ദേഹം അവനെ വെറുക്കും; അക്കാര്യത്തിൽ മുഖപക്ഷം കാണിക്കാറില്ല. അതാണ് അദ്ദേഹത്തിന്റെ സ്വഭാവം. അദ്ദേഹത്തെക്കുറിച്ച് പരാതി നല്കിയിരിക്കുന്നവർ സത്യമല്ല പറഞ്ഞിരിക്കുന്നത്. അദ്ദേഹം പള്ളികളിലെ ഭണ്ഡാരങ്ങൾ കുത്തിത്തുറന്ന് അവയിൽ നിന്നു പണം മോഷ്ടിച്ചു എന്നു കാണിച്ച് അങ്ങേയ്ക്ക് അയച്ച അവരുടെ പരാതിയിൽ അവർ നുണയാണ് പറഞ്ഞിരിക്കുന്നത്.[4] അതുകൊണ്ട് അവരുടെ പരാതി ഞങ്ങൾക്ക് അയച്ചുതരുവാൻ അങ്ങയോട് ഞങ്ങൾ അപേക്ഷിക്കുന്നു.[5] ഞങ്ങൾ നല്ലവണ്ണം അന്വേഷിക്കാം. അപ്പോൾ അവരുടെ നുണ വെളിപ്പെടുകയും ഇനി മേലിൽ ആരും ഇത്ര ധൈര്യപൂർവ്വം നിർഭയനായി പരിശുദ്ധ പിതാവിന് നുണ എഴുതാതിരിക്കുകയും ചെയ്യും.

ബലഹീനനായ എനിക്കുള്ള കല്പനയുടെ ഉള്ളിൽ വച്ചിരുന്ന ആബൂൻ പൗലൂസ് മാർ അത്താനാസ്യോസിനുള്ള കത്തും[6] പാമ്പാക്കുടയിലെ മല്പാൻ മാത്തൻ കശീശായ്ക്കുള്ള കത്തും[7] ഉടനെ ഞാൻ അവർക്ക് അയച്ചു. അവരിൽനിന്നും മറുപടി വാങ്ങി, ഈ (കത്തിനു) മുൻപ് അങ്ങേയ്ക്ക് ഞാൻ അയച്ചതായി (മേൽ) സൂചിപ്പിച്ച കത്തിന്റെ കൂടെ അവ ഞാൻ അങ്ങേയ്ക്ക് അയക്കുകയും ചെയ്തു. വീണ്ടും മല്പാൻ മത്തായി കശീശയുടെ അവസ്ഥയെക്കുറിച്ച് അദ്ദേഹത്തിനുവേണ്ടി അങ്ങയെ അറിയിക്കുവാൻ എന്നോട് പറയുകയും അപേക്ഷിക്കുകയും ചെയ്തു. അങ്ങേയ്ക്ക് 500 രൂപ അയച്ചുതരുവാൻ അവിടുന്ന് അയാൾക്ക് എഴുതിയതായി പറഞ്ഞു. അയാൾ സ്വന്തമായി ഉണ്ടാക്കിയ സുറിയാനി പ്രസ്സിന്റെയും[8], മൂസലിൽ നിന്ന് കൊണ്ടുവന്ന പുസ്തകങ്ങളുടെ വിലയുടെയും മറ്റും ചിലവുകളുടെ ഭാരത്താൽ അയാൾ പ്രയാസത്തിലും കടത്തിലുമാണ്.[9] ഞങ്ങളുടെ സഭാമക്കളിൽ ചിലരെല്ലാം കുറേശ്ശെ അദ്ദേഹത്തെ സഹായിച്ച് കടത്തിന്റെ ബാക്കി മുഴുവനും കൊടുത്തു. ഇതോടൊപ്പം അയാൾ ശമ്പളമൊന്നും ഇല്ലാതെ ശെമ്മാശ്ശന്മാരെയും കുട്ടികളെയും സുറിയാനി പഠിപ്പിക്കുന്നുണ്ട്.[10] അയാളെ കുറിച്ചുള്ള സത്യാവസ്ഥ

ഇതാണ്. അവിടുന്ന് അയച്ച കല്പനയിൽ കല്പിച്ചിരിക്കുന്നതനുസരിച്ച് പൂർത്തീകരിക്കുവാൻ സാധിക്കാത്തതിനെക്കുറിച്ച് വളരെ വേദനയോടെ അദ്ദേഹം എന്നോട് സംസാരിച്ചു. പ്രസ്സിലെ പണിയിൽനിന്ന് അയാൾക്ക് ലാഭമൊന്നും കിട്ടുന്നില്ല... അതിന്റെ സകല കടവും അതിൽനിന്നും ഒട്ടും അയാൾക്കു മടക്കാൻ കഴിയില്ല. സുറിയാനി പുസ്തകങ്ങൾ അവിടെ അച്ചടിക്കുന്നതുകൊണ്ട് പൊതുവായി എല്ലാവരും വാങ്ങുന്നില്ല; ചൊവ്വൊള്ളവരും സുറിയാനി അറിയാവുന്നവരുമായ പുതിയ പട്ടക്കാർ മാത്രമേ (വാങ്ങുന്നുള്ളൂ). അത്മായക്കാർ ഒട്ടും വാങ്ങുന്നില്ല. എന്നാൽ ആത്മിക നിലയിൽ ആന്തരികമായ ഒരു വലിയ ലാഭമുണ്ട്. എന്തെന്നാൽ പഴയതു പോലുള്ള പുസ്തകങ്ങളുടെ ദാരിദ്ര്യം അല്പം കുറഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന് നല്ല സ്മരണയും പേരുമുണ്ട് എന്നത് അദ്ദേഹത്തിനും ഒരു വലിയ ലാഭമാണ്. അയാളുടെ ഈ നല്ല പ്രവൃത്തിയിൽ ഞങ്ങൾ സന്തോഷിക്കുന്നു. അയാൾ ഇതുവരെ പാമ്പാക്കുടനിന്നും അഞ്ച് പുസ്തകങ്ങൾ അച്ചടിച്ചു. 1. വലിയ നോമ്പിലെ സാധാരണ നമസ്കാരം; 2. ശവസംസ്കാരം, തൈലാഭിഷേകം, ഭവനകൂദാശ മുതലായവ; 3. ആണ്ടടക്കമുള്ള ഏവൻഗേലിയോൻ വായനകളുടെയും മറ്റും ചെറിയ വായന കുറിപ്പ്; 4. അനാഫൂറ, മാമോദീസ, വിവാഹം തുടങ്ങിയവയുടെ പുസ്തകം; 5. രക്ഷാകരമായ കഷ്ടാനുഭവത്തിന്റെ ശനിയാഴ്ചത്തെ (കഷ്ടാനുഭവാഴ്ചയിലെ) പാപമോചനത്തിന്റെ പുസ്തകം.[11] വീണ്ടും ഇപ്പോൾ പെരുന്നാളുകളുടെ പുസ്തകം[12] അടിക്കുവാൻ ആരംഭിച്ചിട്ടുണ്ട്.

ഇതുപോലെ മറ്റൊരു വലിയ പ്രസ്സ് കോട്ടയത്തുള്ള നമ്മുടെ സെമിനാരിയിൽ ഉണ്ട്. 10 വർഷം മുമ്പ് മലബാറിലെ ഭാഷയിൽ അച്ചടിക്കുവാൻ തുടങ്ങി.[13] അത്മായക്കാർക്ക് ആവശ്യമായ പ്രാർത്ഥനകളുടെ പുസ്തകങ്ങളും പലതരത്തിലുള്ള ചികിത്സാരീതികളും, സ്കൂളിലെ വിദ്യാർത്ഥികളുടെ പഠനത്തിന്റെയും, ആത്മീകവും ലൗകികവുമായ ജ്ഞാനങ്ങളുടെയും മറ്റും വിവിധ പുസ്തകങ്ങളും (അച്ചടിക്കുന്നു).[14] തന്നെയുമല്ല ഒരു മാസിക ഓരോ മാസവും പ്രസിദ്ധീകരിക്കുന്നുണ്ട്.[15] അതിൽനിന്ന് ഞങ്ങളുടെ ആളുകൾക്കും, പുറത്തുള്ളവർക്കും വളരെ ഗുണമുണ്ട്; എന്തെന്നാൽ ആത്മികകാര്യങ്ങളും, ലൗകികകാര്യങ്ങളും, നമ്മുടെ സത്യവിശ്വാസത്തെക്കുറിച്ചും, കത്തോലിക്കരുടെയും ഇംഗ്ലീഷുകാരുടെയും, മറ്റുള്ളവരുടെയും വിശ്വാസങ്ങളും, എല്ലാ ഭാഗക്കാരുടെയും വ്യത്യസ്ത പെരുമാറ്റ രീതികളും അതിൽ (നല്കുന്നുണ്ട്). മറ്റു മാസികകളിലെപോലെ ഇതിലും, അടുത്തും അകലെയുമുള്ള ദേശങ്ങളുടെയും, രാജ്യങ്ങളുടെയും വിവരങ്ങളും (നല്കുന്നുണ്ട്). പ്രസിദ്ധരായ എഴുത്തുകാരും, സഹായികളായ ഓഹരിക്കാരും[16] എല്ലാ ഭാഗത്തും ഉണ്ട്. അതിനെ ശക്തിപ്പെടുത്തുവാൻ ഓരോ സ്ഥലത്തുമുള്ള വാർത്തകളും വിവരങ്ങളും

അവർ എഴുതി അയയ്ക്കുന്നുണ്ട്. അതിന്റെ എഡിറ്ററും എഴുത്തുകാരനും കോട്ടയത്തെ (ഇടവഴിക്കൽ) പ്രസിദ്ധനും, കഴിവുറ്റവനുമായ പീലിപ്പോസ് കശീശയുടെ കൊച്ചുമകൻ പീലിപ്പോസാണ്.[17] അയാളും തന്റെ പിതാവിനെപ്പോലെ സമർത്ഥനും ബുദ്ധിമാനുമാണ്. എല്ലാവരും അയാളെക്കുറിച്ച് സന്തോഷിക്കുകയും അയാളുടെ വാക്കുകളിൽ ആനന്ദിക്കുകയും ചെയ്യുന്നു. വിശ്വാസപിളർപ്പിൽ നിന്നുള്ള അപവാദങ്ങളും, കലഹകാരികളും ഒട്ടും ജയിക്കുന്നില്ല, പിന്നെയോ അയാളുടെ യുക്തി നിറഞ്ഞ വചനങ്ങളാൽ തോറ്റ് ലജ്ജിക്കുന്നു.[18] നേരത്തേ സൂചിപ്പിച്ച ഞങ്ങളുടെ പ്രസ്സിൽ ഇപ്പോൾ സുറിയാനി പുസ്തകങ്ങൾ അച്ചടിക്കുവാൻ തുടങ്ങിയിട്ടുണ്ട്. ഈ പ്രസ്സിന്റെ മാനേജർ പൗലൂസ് റമ്പാനാണ്.[19] അവിടെ അച്ചടിക്കുന്ന പുസ്തകങ്ങളുടെ പരിശോധകൻ മല്പാൻ ഗീവറുഗീസ് കശീശയാണ്.[20] ഈ മല്പാൻ ശെമ്മാശ്ശന്മാരെയും കുട്ടികളെയും സുറിയാനി, ഇംഗ്ലീഷ്, മലയാളം എന്നീ ഭാഷകൾ വേതനം കൂടാതെ പഠിപ്പിക്കുന്നു. അദ്ദേഹത്തോടൊപ്പം വേതനത്തിനു പഠിപ്പിക്കുന്ന മറ്റ് അദ്ധ്യാപകരും ഉണ്ട്. എന്നാൽ, ഇദ്ദേഹമാണ് സെമിനാരിയുടെ എല്ലാ പ്രവർത്തനങ്ങളുടെയും, അദ്ധ്യാപകരുടെയും പ്രധാനി.[21] ശെമ്മാശ്ശന്മാരും, കുട്ടികളും എല്ലാംകൂടി 450 പേരോളം ഉണ്ട്. ഇപ്പോൾ മഹാരാജാവിന്റെ സ്നേഹവായ്പുകൊണ്ട് തിരുവിതാംകൂർ സർക്കാരിൽനിന്നും മാസംതോറും 100 രൂപ വീതം കോട്ടയത്തെ ഈ സെമിനാരിക്കു ലഭിക്കുന്നുണ്ട്.[22] ഈ കാര്യങ്ങൾ എല്ലാം തീർച്ചയായും അവിടുത്തെ ദാസനായ ആബൂൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ[23] പരിശ്രമത്താലും ഉത്സാഹത്താലുമാണ് (നടക്കുന്നത്).

വീണ്ടും മദ്രാസ് ബാങ്കിൽ ഞങ്ങൾക്കുള്ള പണത്തെ കുറിച്ച്[24] അങ്ങയെ ഞാൻ അറിയിക്കുന്നതെന്തെന്നാൽ: അത് ഇംഗ്ലീഷ് സാമ്രാജ്യത്തിന്റെ (ബാങ്ക്) ആണ്. ഇപ്പോൾ ദൈവകൃപയാലും അവിടുത്തെ പരിശുദ്ധതയുടെ പ്രാർത്ഥനയാലും ഇക്കാര്യത്തിന് മദ്രാസിൽ തീർപ്പായി. അതായത് മുൻ സൂചിപ്പിച്ച ബാങ്കിലുള്ള പണത്തിന്റെ പ്രശ്നം തീർക്കുവാൻ അതിന്റെ അവകാശം ആർക്കാണോ അവർക്ക് നല്കുവാൻ പറഞ്ഞുകൊണ്ട് – മദ്രാസ് സർക്കാർ തിരുവിതാംകൂർ സർക്കാരിനെ തീരുമാനം (അറിയിച്ചു). അതായത് “ദിവന്നാസ്യോസിനും അദ്ദേഹത്തോടൊപ്പമുള്ളവർക്കുമാണോ, അതോ അത്താനാസ്യോസിനും അദ്ദേഹത്തിന്റെ കൂട്ടർക്കും ആണോ—ആരാണോ അവകാശി അവർക്ക് യുക്തമാംവിധം നിങ്ങളുടെ രാജ്യത്തെ കോടതിവിധി അനുസരിച്ച് ചെയ്യണം” (എന്നു തീരുമാനിച്ചു).[25] ഇപ്രകാരമായിരുന്നു മദ്രാസിലെ അവസാന (തീർപ്പ്). ദൈവസഹായത്താൽ ഇത് നമുക്ക് നല്ലതാണ്. എന്നാൽ ഇനി മുതൽ കോടതിവിധികൾ ആവശ്യമാണ്. ആദ്യംതന്നെ ആബൂൻ ദിവന്നാസ്യോസ്

തിരുവനന്തപുരത്തെ കീഴ്ക്കോടതിയിൽ കേസ് കൊടുക്കണം, പിന്നീട് അവിടുത്തെ മേൽകോടതിയിൽ കൊടുക്കണം; അവസാനം റോയൽ കോടതിയിലും (രാജാവിന്റെ കോടതിയിലും). വിധിയെല്ലാം ദൈവത്തിന്റെ കൈകളിലാണ്, എങ്കിലും നീതിയായും നേരായും എല്ലാവിധത്തിലും നമുക്ക് പ്രയോജനം ലഭിക്കുവാൻ സാധ്യതയുണ്ട്; എന്തെന്നാൽ നേരായ ജഡ്ജിമാർക്ക് റോയൽ കോടതിയിലെ ആദ്യ വിധിക്കെതിരെ നമ്മളെ തള്ളിക്കളയുവാൻ ഒട്ടും സാധിക്കുകയില്ല. കീഴ്ക്കോടതിയിൽ ആദ്യവിധിയിൽ തോല്ക്കുന്ന ഭാഗം മിണ്ടാതിരുന്നെങ്കിൽ നന്നായിരുന്നു; അവസാനംവരെ സഹിക്കേണ്ടി വരില്ലല്ലോ. അവിടുത്തെ പരിശുദ്ധതയുടെ പ്രാർത്ഥനകൾ ഞങ്ങൾക്ക് സഹായമാകട്ടെ.

വീണ്ടും "ബൂസൻതിയ" മാസികയിൽ, ഇൻഡ്യയിൽ മലബാറിൽ സുറിയാനിക്കാർ എന്നപേരിൽ 15 ആയിരം ആത്മാക്കൾ ഉണ്ടെന്നും, മോസ്കോയിലെ രാജാവായ അലക്സാണ്ടർ രാജാവിനോട് റഷ്യയിൽനിന്നും (ഇവർക്കായി) പട്ടക്കാരെ അന്വേഷിച്ചു എന്നും, ഈ സുറിയാനിക്കാരായ ആളുകൾ മലകളിലാണ് (വസിക്കുന്നത്) എന്നും അങ്ങ് കണ്ടതിനെക്കുറിച്ച് അവിടുത്തെ കല്പനയിൽ കല്പിച്ചിരിക്കുന്നതിനെപ്പറ്റി ഞാൻ അറിയിക്കുന്നതെന്തെന്നാൽ; മദ്രാസിലെ ഒരു പ്രസിദ്ധീകരണത്തിൽനിന്നും വേറെ ചിലതിൽനിന്നും അപ്രകാരം ഒരു വാർത്ത ഇവിടെ ഞങ്ങളും (കേട്ടു). ഞങ്ങളിൽ ആരും – അതായത് അവിടുത്തെ സിംഹാസനത്തിന്റെ ഭരണത്തിൻകീഴിലുള്ള സുറിയാനി യാക്കോബായക്കാർ ആരും – ഇപ്രകാരം ഒരു ഭോഷത്തം ചെയ്കയില്ല. ഒരുപക്ഷേ, അങ്ങ് പറഞ്ഞതുപോലെ നെസ്തോറിയരായിരിക്കാം ഇതു ചെയ്തത്. നെസ്തോറിയർ മലങ്കരയിൽ ഉണ്ട്. അവർ കൽദയർ എന്നു വിളിക്കപ്പെടുകയും അവരെപ്പോലെ നടക്കുകയും ചെയ്യുന്നു.[26] മുമ്പേതന്നെ കൽദയരിൽ ഒരു കശീശ, മെത്രാപ്പോലീത്തായായി കൈവയ്പു ലഭിക്കുവാൻ ബാബിലോണിലേക്ക് പോയി. പാപ്പായെ പേടിച്ച് ബാബിലോൺ പാത്രിയർക്കീസ് അദ്ദേഹത്തിന് പട്ടം നല്കിയില്ല. അയാൾ ശെമവൂൻ പാത്രിയർക്കീസിന്റെ അടുത്തുപോയി കൈവയ്പ് വാങ്ങി മലങ്കരയിൽ വന്നു.[27] എന്നാൽ പാപ്പായുടെ മുടക്കിന്റെ ശക്തിമൂലം മലങ്കരയിലെ ജനം അയാളെ സ്വീകരിച്ചില്ല. അദ്ദേഹത്തിന്റെ കൂടെ ആളുകൾ ഉണ്ട് എങ്കിലും പ്രസിദ്ധീകരണത്തിൽ പറയുംപോലെ 15 ആയിരം ആത്മാക്കളോ അതിന്റെ കാൽഭാഗം പോലുമോ ഇല്ല; ഒരുപക്ഷേ, അതിന്റെ എട്ടിലൊന്ന് കണ്ടേക്കാം. അങ്ങ് പറഞ്ഞതുപോലെ, ഒരു പക്ഷേ, അവരുടെ തലവനായ ശെമവൂൻ പാത്രിയർക്കീസ്[28] മോസ്കോയിൽ (നിന്നും) അവരെ സഹായിക്കുവാനായി അവർക്കു വേണ്ടി എഴുതിയതാകാം, എന്ന് ഞാനും ചിന്തിക്കുന്നു. ഇത് എങ്ങിനെ സംഭവിച്ചു എന്നതിന്റെ സത്യം ഞങ്ങൾക്ക് അറിഞ്ഞുകൂടാ, കാരണം,

ഈ കാര്യം ആരു ചെയ്തു എന്ന് ഇവിടെ വെളിവായിട്ടില്ല; പിന്നീട് തെളിയും. അപ്പോൾ അങ്ങയെ അറിയിച്ചുകൊള്ളാം.

ആബൂൻ യൂലിയോസ് അൽവാറിസ്[29] ഇപ്പോൾ കൊളംബോയിലാണ്. അദ്ദേഹം പ്രസംഗവേലയിൽനിന്നും ഇതുവരെ വിരമിച്ചിട്ടില്ല. ചിലപ്പോൾ കൊളംബോയിലും, ചിലപ്പോൾ ഗോവയിലും, ചിലപ്പോൾ മാന്നാറിലും,[30] ചിലപ്പോൾ പനജിയിലും (വേല നടത്തുന്നു). ഇപ്രകാരം ഇൻഡ്യയിലും ഇൻഡ്യക്കു പുറത്തും, എല്ലാ സ്ഥലങ്ങളിലും അദ്ദേഹം പോവുകയും ശിഷ്യന്മാരെ അയയ്ക്കുകയും ചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെയും, ശിഷ്യന്മാരുടെയും ജോലി കൂടുതലും കത്തോലിക്കരുടെ ഇടയിലാണ്; പക്ഷേ, വളരെ അധികം പണം ആവശ്യപ്പെടുന്നുണ്ട്. പണത്തിന്റെ കുറവുകാരണം അദ്ദേഹത്തിന്റെ വേല അദ്ദേഹം വിചാരിക്കുംപോലെ നടക്കുന്നില്ല. അദ്ദേഹവും ശിഷ്യന്മാരും നിരന്തരം ഞങ്ങളിൽ നിന്നും കാശ് ആവശ്യപ്പെടുന്നുണ്ട്. ഞങ്ങൾ എവിടെനിന്ന് അവർക്ക് കൊടുക്കും; അദ്ദേഹത്തെക്കാൾ അധികം ഞങ്ങൾ കാശിന് ആവശ്യക്കാരാണ്. എന്നാൽ ഞങ്ങളുടെ ഇല്ലായ്മയിൽനിന്നും കുറേശ്ശെ, കുറേശ്ശെ അവരുടെ നിലനില്പിനായി ഞങ്ങൾ സഹായിക്കുന്നുണ്ട്. സ്വന്ത ശത്രുക്കളുടെ പീഡയിലും വലിയ ഞെരുക്കത്തിലും അമേരിക്കയിൽ കഴിയുന്ന തിമോത്തിയോസ് റെനി വിലാത്തിയുടെ (കാര്യവും) അപ്രകാരം തന്നെ.[31] എന്നാൽ ഇതുവരെയും നമ്മുടെ സത്യവിശ്വാസം ഒട്ടും ശിഥിലമായി പോകാതെ അവിടെയുള്ള തന്റെ എതിരാളികളോട് പോരാടിക്കൊണ്ടിരിക്കുന്നു. ജനങ്ങളും പള്ളികളും ക്രമേണ ലഭിക്കുന്നതായും, വർദ്ധിപ്പിച്ചുവരുന്നതായുമുള്ള വാർത്തകൾ മാത്രമേ ഇവിടെ ലഭിക്കുന്നുള്ളു. നാളുകളായിട്ട് അദ്ദേഹത്തിൽനിന്നും കത്തുകൾ ഒന്നും ഞങ്ങൾക്കു ലഭിക്കുന്നില്ല.[32] ഒരുപക്ഷേ, അദ്ദേഹത്തിന്റെ പേരിലുള്ള കത്തുകൾ എതിരാളികൾ വഴിയിൽവച്ച് എടുക്കുന്നതാകാം; ചിലർ അങ്ങിനെ പറയുന്നുണ്ട്. ഞാൻ എത്ര കത്തുകൾ അദ്ദേഹത്തിന് അയച്ചു, മറുപടി ലഭിച്ചില്ല. ഇനി മുതൽ ആവശ്യമായ സൂത്രപ്പണികൾ ചെയ്യേണ്ടത് അദ്ദേഹത്തിന് അനിവാര്യമായിരിക്കുന്നു.

ആബൂൻ ദീവന്നാസ്യോസ് നേരത്തേ കുറച്ചുദിവസം തിരുവനന്തപുരത്തായിരുന്നു. ഇപ്പോൾ കൊച്ചി രാജ്യത്തെ പള്ളികളെ സംബന്ധിച്ച് അവിടെ കേസ് ഉള്ളതുകൊണ്ട് അദ്ദേഹം കൊച്ചിക്ക് പോയി. കൊച്ചിക്കടുത്തുള്ള കരിങ്ങാച്ചിറ പള്ളിയിൽ ഉണ്ട്.

ആബൂൻ പൗലൂസ് അത്താനാസ്യോസ് ഇപ്പോൾ അദ്ദേഹത്തിന്റെ കോട്ടയം ഇടവകയിലെ മണർകാട് പള്ളിയിൽ ഉണ്ട്. അദ്ദേഹത്തിനു നല്ല ശരീരസുഖമില്ല, നിരന്തരം മരുന്നുകൾകൊണ്ട് കഴിയുന്നു.

അപ്രകാരം തന്നെ ആബൂൻ ഈവാനിയോസും അദ്ദേഹത്തിന്റെ

കണ്ടനാട് ഇടവകയിലുള്ള കോലഞ്ചേരി പള്ളിയിൽ താമസിക്കുന്നു. അദ്ദേഹത്തിന്റെ ഒരു കത്ത് എനിക്ക് ഇന്നു കിട്ടി. “താങ്കൾ ആഗ്രഹിക്കുന്ന പക്ഷം ഈ വർഷം മോറാന്റെ റീശീസ 150 രൂപ ഞാൻ പിരിച്ച് പെന്തിക്കോസ്തിക്കു മുമ്പ് താങ്കൾക്ക് നല്കാം. പിരിവ് കുറഞ്ഞുപോയാൽ എന്റെ കൈയിൽനിന്നും ഞാൻ എടുത്ത് തികയ്ക്കാം” എന്ന് അതിൽ അദ്ദേഹം പറഞ്ഞിട്ടുണ്ട്. “താങ്കളുടെ നിർദ്ദേശം എനിക്ക് സ്വീകാര്യമാണ്” എന്നും, “മോറാനുവേണ്ടി ഇപ്രകാരവും ഇതിലധികവും ഈ വർഷം മാത്രമല്ല എല്ലാവർഷവും നല്ലവണ്ണം ഉത്സാഹിക്കു”മെന്നും ഞാൻ അദ്ദേഹത്തിനു മറുപടി നല്കി.

വീണ്ടും ബലഹീനനായ എന്നെക്കുറിച്ച് ഞാൻ അല്പം പറയട്ടെ. അവിടുത്തെ ദാസനായ ഞാൻ ഇപ്പോൾ തെക്ക് അതായത് കൊല്ലം ഇടവകയിൽ,[33] തെക്കെ അതിർത്തിയിൽ, വളരെ വിശ്വാസവിഘടനങ്ങൾ ഉള്ള സ്ഥലത്താണ്. അവിടെ നേരായവരും, നിരപരാധികളും, ദരിദ്രരും (ഉണ്ട്). അവരുടെ ഇടയിൽ വലിയ പള്ളികളും, തീരെ ചെറിയ പള്ളികളും ഉണ്ട്. എല്ലാ പള്ളികളിലും നിറയെ വേദവിപരീതികളും ഉണ്ട്. ഇപ്പോൾ അവരുടെ ഇടയിൽ അവിടവിടെ പുതിയതായി പള്ളികൾ ഞങ്ങൾ പണിയുകയാണ്.[34] ശത്രുക്കൾ എതിർപ്പും വിഘടനവും സൃഷ്ടിച്ച് പള്ളികൾ പണിയുവാൻ ഞങ്ങളെ അനുവദിക്കുന്നില്ല.[35] എന്നാൽ ദൈവത്തിന്റെ ശക്തി കൊണ്ടും അങ്ങയുടെ പ്രാർത്ഥനകളുടെ ശക്തികൊണ്ടും അവർ ബലം പ്രാപിക്കുന്നില്ല. പള്ളികൾ ഉണ്ടാക്കുവാൻ നമ്മൾ ആരംഭിക്കുന്ന എല്ലാ സ്ഥലങ്ങളിലും നമ്മൾ അടിസ്ഥാനം മാത്രം ഇട്ട് കുർബ്ബാന അർപ്പിക്കുന്നു; എന്നാൽ പണികൾ തീർന്നിട്ടില്ല. പിന്നീട് വർഷങ്ങൾകൊണ്ട് അവിടുത്തെ ദരിദ്രരായ ഞങ്ങളുടെ ജനത്തിന്റെ ശക്തി അനുസരിച്ച് പണിയുന്നു. ഇനിയും ഉടനെ തന്നെ അവിടെ – അതായത് കൊല്ലം ഭദ്രാസനത്തിന്റെ മദ്ധ്യഭാഗത്ത് സുറിയാനി ഭാഷ പഠിപ്പിക്കുവാൻ ഒരു സ്കൂൾ ഉണ്ടാകേണ്ടത് വളരെ അത്യാവശ്യമാണ്. (അതിനുവേണ്ടി) ഞങ്ങൾ ഒരു സ്ഥലം തിരഞ്ഞെടുത്ത്, ഉൾഭാഗം ഞങ്ങൾ വിലയ്ക്ക് എടുത്തു. അവിടെ ചൂളയ്ക്കുള്ളിലെ മൂന്നു പൈതങ്ങളുടെ നാമത്തിൽ ഞങ്ങൾ ഒരു പള്ളിയും ഉണ്ടാക്കി.[36] ആ സ്ഥലത്തിന്റെ പേര് ‘കോട്ടപ്പുറത്ത്’ എന്നാണ്.[37] അത് കോട്ടയം പോലുള്ള ഒരു പട്ടണമാണ്, അവിടെ സർക്കാരിന്റെ ഒരു കോടതിയുമുണ്ട്. എല്ലാതരത്തിലും നല്ലതും പേരുകേട്ടതുമായ (സ്ഥലമാണ്). ഇനി അവിടെ ഒരു ദയറാ ഉണ്ടാക്കണമെന്നും, ഞങ്ങൾ ആഗ്രഹിക്കുന്നു.[38] അത് ആദ്യം അങ്ങയുടെ സഹായത്തോടെ അങ്ങയുടെ ഓർമ്മയ്ക്കായി അത് പണിയപ്പെടുന്നു. ദൈവം ആഗ്രഹിക്കുന്നു എങ്കിൽ ദയറാ പണിയുന്നതിനു മുൻപുതന്നെ, പെന്തിക്കൊസ്തിക്കുശേഷം അവിടെ പഠനം ആരംഭിക്കുവാൻ ശ്രമിക്കുന്നു. പിന്നീട് ഞാൻ പറഞ്ഞതുപോലെ

മുകളിൽനിന്നും കല്പനയുണ്ടാകുമ്പോൾ, നിരപരാധികളും, ക്ഷീണിതരും, ഇടയനില്ലാത്ത ആടുകളെപ്പോലെ കഴിയുന്നവരുമായ ഞങ്ങളുടെ ജനങ്ങളുടെ സന്ധാരണത്തിന് മാറ്റിവച്ചിട്ടുള്ളതിൽനിന്നും (എടുത്ത്)[39] ഞങ്ങൾ അങ്ങയുടെ നാമത്തിൽ പണി ആരംഭിക്കും. അവിടുത്തെ ദാസനായ ഞാൻ ഈ മാസം ആദ്യം തെക്കുനിന്നും പുറപ്പെട്ട് ഇന്നലെ കോട്ടയത്ത് എത്തി. ഇന്ന് ഞാൻ വടക്കുള്ള കുന്ദംകുളത്തേക്ക് പോവുകയാണ്; എന്തുകൊണ്ടെന്നാൽ ഞാൻ അവിടെ ചെന്ന് രക്ഷിതാവായ കർത്താവിന്റെ കഷ്ടാനുഭവാഴ്ച അവരോടൊപ്പം തികയ്ക്കണമെന്ന്[40] ആ പള്ളിക്കാർ എന്നോട് അപേക്ഷിച്ചിട്ടുണ്ട്. ഉയിർപ്പിനുശേഷം എല്ലാ പള്ളികളിൽനിന്നും റിശീസ പിരിക്കുവാൻ അവിടുന്ന് വീണ്ടും ഞാൻ തെക്കോട്ട് പോകും. ബാക്കി കാര്യങ്ങളെല്ലാം റിശീസ അയയ്ക്കുന്ന കൂടെ അങ്ങേയ്ക്ക് എഴുതിക്കൊള്ളാം. വീണ്ടും അനുഗ്രഹങ്ങൾ നിറഞ്ഞ അവിടുത്തെ തൃക്കൈകൾ നീട്ടി ഞങ്ങളെല്ലാവരെയും അനുഗ്രഹിക്കണമെന്നും (ദൈവം) ഞങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കുവാനും ഈ എളിയ ജീവിതത്തിൽ എല്ലാ പ്രയാസങ്ങളിൽനിന്നും വേദനകളിൽനിന്നും ഞങ്ങളെ രക്ഷിക്കുവാനും ഞങ്ങളുടെ പാപങ്ങൾ മൂലം ഞങ്ങളുടെ മേൽ വരുന്ന സകല കഠിന ഉപദ്രവങ്ങളിൽനിന്നും അവന്റെ കൃപയാൽ ഞങ്ങളെയും ഞങ്ങളുടെ മരിച്ചുപോയവരെയും നിത്യജീവനാൽ വീണ്ടെടുക്കുവാനും, ഉന്നതനായ ദൈവതിരുമുമ്പാകെ നിരന്തരമായ അവിടുത്തെ അനുഗൃഹീത പ്രാർത്ഥനകളിലും, കുർബ്ബാനകളിലും ഞങ്ങളെ ഓർക്കണമെന്നും അവിടുത്തെ പരിശുദ്ധതയോട് ഞങ്ങൾ അപേക്ഷിക്കുന്നു. ബാറെക്മോർ അൽ ശൂബ്ക്കോനോ.[41]

1899 ഏപ്രിൽ 7-ന് എഴുതപ്പെട്ടു.

കുന്ദംകുളത്തിനുള്ള വഴിക്ക് ചാവക്കാട്ടുനിന്നും.

അവിടുത്തെ പരിശുദ്ധതയുടെ ശുശ്രൂഷകനായ ബലഹീനനായ ഗ്രീഗോറിയോസ് ഗീവറുഗീസ്.

(സീൽ)

അവിടുത്തെ ദാസനായ സ്ലീബാശെമ്മാശൻ[42] പലപ്പോഴും, പനിയും വയറുവേദനയും മറ്റുമായി നിരന്തരം രോഗാവസ്ഥയിലാണ്. ഞാൻ ഇപ്പോൾ കോട്ടയത്തുവച്ച് അദ്ദേഹത്തെ കണ്ടു. കുറേ നാളുകളായി പരി. മോറാനിൽനിന്നും മറുപടി ഒന്നും അദ്ദേഹത്തിനു ലഭിച്ചില്ല എന്ന് എന്നോടു പറഞ്ഞു. അയാൾ അവിടുത്തെ പരി. കൈകളും കാലുകളും മുത്തി ക്ഷമയും അനുഗ്രഹങ്ങളും യാചിക്കുന്നു. അയാളോടൊപ്പം അവിടുത്തെ ദാസൻ ഗബ്രിയേൽ മക്കുദ്ശായും[43] കൂടുതലായി മുത്തുകയും ക്ഷമയും അനുഗ്രഹങ്ങളും യാചിക്കുകയും ചെയ്യുന്നു.

*. ഈ കത്തിന്റെ പകർപ്പ് പാമ്പാക്കുട കോനാട്ട് ലൈബ്രറിയിൽ ഉണ്ട്. 2002-ൽ ഫാ. ഡോ. ജോൺസ് ഏബ്രഹാം കണ്ടെടുത്തു പരിഭാഷപ്പെടുത്തി (JAK) എന്നു കാണുന്ന കുറിപ്പുകൾ പരിഭാഷാ വേളയിൽ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് ചേർത്തതാണ്.

1. അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന (1895-1915) പരിശുദ്ധ ഇഗ്നാത്തിയോസ് അബ്ദുൽ മ്ശിഹാ.

2. കണ്ടനാട് ഇടവകയുടെ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് (1836-1913) 1912-ൽ മലങ്കരയിലെ ഒന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് പൗലൂസ് പ്രഥമൻ.

3. പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കര സഭയെ ഏഴു ഭദ്രാസനങ്ങളാക്കി തിരിച്ചതിന്റെയും ആറു മെത്രാന്മാരെ വാഴിച്ചതിന്റെയും ഒരു പ്രധാന ഉദ്ദേശം റിശീസ പിരിച്ചെടുക്കുക എന്നതായിരുന്നു. ഓരോ മെത്രാനും പ്രതിവർഷം നിശ്ചിത സംഖ്യവീതം റിശീസയായി പിരിച്ചുകൊടുക്കണമെന്ന് അദ്ദേഹം നിർദ്ദേശം നല്കിയിരുന്നു. ഈ സംഖ്യ എത്തിയില്ലെങ്കിലും പിരിഞ്ഞു കിട്ടുന്ന തുക അക്കാലത്ത് അയച്ചു കൊടുത്തിരുന്നു. സഭയ്ക്കുവേണ്ടി വിദേശ എഴുത്തുകൾ നടത്തിയിരുന്ന പരിശുദ്ധ പരുമല തിരുമേനിയായിരുന്നു റിശീസ അയച്ചു കൊടുക്കുന്നതിന്റെയും ചുമതലക്കാരൻ.

4. മുറിമറ്റത്തിൽ മാർ ഈവാനിയോസ് നിർഭയനും സത്യസന്ധനും വിട്ടുവീഴ്ചയും മുഖപക്ഷവുമില്ലാത്തവനായിരുന്നു. അദ്ദേഹത്തിന്റെ ഭരണം കണ്ടനാട് ഭദ്രാസനത്തിലെ ചില തൽപ്പരകക്ഷികൾക്ക് ഇഷ്ടപ്പെട്ടിരുന്നില്ല. അവർ അദ്ദേഹത്തെ അന്ത്യംവരെയും പലവിധത്തിൽ ഉപദ്രവിച്ചുവന്നിരുന്നു (ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, *മുറിമറ്റത്തിൽ ബാവ, മലങ്കരയിലെ ഒന്നാം കാതോലിക്കാ*, കോട്ടയം, 1991).

5. മലങ്കരസഭാംഗങ്ങളെപ്പറ്റി പാത്രിയർക്കീസിനു നേരിട്ടു ലഭിക്കുന്ന പരാതികൾ അസോസിയേഷൻ മാനേജിംഗ് കമ്മറ്റിക്ക് അയച്ചുകൊടുക്കുകയും മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനം മാത്രം പാത്രിയർക്കീസ് നടപ്പാക്കുകയും വേണമെന്ന് 1892-ൽ മാനേജിംഗ് കമ്മിറ്റി നിശ്ചയം ചെയ്തിരുന്നതായി അക്കാലത്തെ മാനേജിംഗ് കമ്മിറ്റി - അസോസിയേഷൻ മിനിട്സിൽ കാണുന്നു.

6. അങ്കമാലി-കോട്ടയം ഇടവകകളുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (1833-1907). 1876-ൽ മെത്രാപ്പോലീത്താ.

7. മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പാ. അന്നു കത്തനാർ (1860-1927).

8. 1879-ൽ കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് പാമ്പാക്കുടയിൽ 'കേരള ദീപം പ്രസ്' എന്നൊരു അച്ചടി ശാല ആരംഭിച്ചു. 1884-ൽ അദ്ദേഹം കാലം ചെയ്തപ്പോൾ ഈ പ്രസിന്റെ പ്രവർത്തനം നിലച്ചു. പിന്നീട് കോനാട്ട് മാത്തൻ മല്പാൻ സ്ഥാപകന്റെ സ്മാരകമായി ഈ പ്രസ് പുനരാരംഭിച്ചു.

9. സുറിയാനി ഗ്രന്ഥങ്ങൾ അന്ത്യോഖ്യൻ സഭയിൽനിന്നും പകർത്തിവാങ്ങുന്നതിന് മാത്തൻ മല്പാൻ കഠിനാദ്ധ്വാനം ചെയ്തു. അതിന് അദ്ദേഹത്തിന് ഭീമമായ ചെലവു വന്നിരുന്നതായി ചില സമകാലിക രേഖകളിൽ കാണുന്നു. അദ്ദേഹം പകർത്തിയെഴുതിച്ച വിപുലമായ ഗ്രന്ഥശേഖരം കോനാട്ട് ലൈബ്രറിയിലുണ്ട്.

10. പാമ്പാക്കുടയിലെ വൈദികവിദ്യാഭ്യാസം സൂചിതം. പരിശുദ്ധ പരുമല തിരുമേനിയും കോനാട്ട് ഗീവർഗീസ് മല്പാന്റെ (ഗീവർഗീസ് മാർ യൂലിയോസ്)

ശിഷ്യനായിരുന്നു.

11. ഈ പുസ്തകം ഏതെന്നു തിരിച്ചറിയാൻ കഴിഞ്ഞിട്ടില്ല (Fr. J.A.K).

12. ആണ്ടുതക്സ.

13. മാർ തോമസ് അച്ചുകൂടം മാർ ദീവന്നാസ്യോസ് അഞ്ചാമൻ കൊച്ചിയിലാണ് ആരംഭിച്ചത് 1889-നുശേഷം ഇത് പഴയസെമിനാരിയിലേക്ക് മാറ്റി.

14. മാർ തോമസ് അച്ചുകൂടത്തിൽനിന്നും പ്രസിദ്ധീകരിച്ച വിവിധ വിഷയങ്ങളെപ്പറ്റിയുള്ള ഗ്രന്ഥങ്ങളുടെ വിവരം മലങ്കര ഇടവക പത്രികയിൽ ഉണ്ട്.

15. മലങ്കര ഇടവകപത്രിക. മലങ്കരസഭയുടെ ഔദ്യോഗിക മുഖപത്രമായി 1892-ൽ ആരംഭിച്ചു, 1911 വരെ ഇതിന്റെ പ്രസാധനം തുടർന്നു.

16. റിപ്പോർട്ടർമാർ (Fr. J.K.A).

17. ഇ.എം. ഫിലിപ്പ്, ഇടവഴിക്കൽ (1858-1914). മലങ്കര അസോസിയേഷൻ സെക്രട്ടറിയും മലങ്കര ഇടവക പത്രികയുടെ പത്രാധിപരുമായിരുന്നു.

18. അക്കാലത്ത് നവീകരണ (പിന്നീട് മാർത്തോമ്മാ) സഭയുടെ മലങ്കര സഭാ താരകയിലും മറ്റു ചില നവീകരണ ചായ്വുള്ള പ്രസിദ്ധീകരണങ്ങളിലും മലങ്കര സഭയുടെ വിശ്വാസാചാരങ്ങളെ ചോദ്യം ചെയ്തും പരിഹസിച്ചും ലേഖനങ്ങൾ വന്നിരുന്നു. ഇതിനൊരു മറുപടി എന്ന നിലയിലാണ് മലങ്കര ഇടവകപത്രിക പ്രസിദ്ധീകരണമാരംഭിച്ചത്. പത്രാധിപരായ ഇ.എം. ഫിലിപ്പ് ഏതാണ്ട് ഏക ഹസ്തമായിത്തന്നെ താരകയുമായി ലേഖനദ്വാരാ പൊരുതുകയും വാദപ്രതിവാദത്തിൽ ജയിക്കുകയും ചെയ്തുവന്നു.

19. കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ (പിന്നീട് പൗലൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ).

20. മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ് ആറാമൻ, മലങ്കര മെത്രാപ്പോലീത്താ).

21. പ്രിൻസിപ്പാൾ.

22. കോട്ടയം എം.ഡി. സെമിനാരിയാണ് സൂചിതം.

23. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ (1833-1909). 1865 ഏപ്രിൽ 30-ന് മെത്രാപ്പോലീത്താ.

24. വട്ടിപ്പണം.

25. കൊല്ലവർഷം 1064-ൽ മാർ ദീവന്നാസ്യോസ് അഞ്ചാമനെ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ചുകൊണ്ടുള്ള തിരുവിതാംകൂർ റോയൽ കോർട്ടുവിധി വന്നു എങ്കിലും വട്ടിപ്പണപലിശ നല്കാതെ മദ്രാസിലെ ബ്രിട്ടീഷ് ഗവൺമെന്റ് പല ഒഴികഴിവുകളും പറഞ്ഞുവന്നിരുന്നു. വിവിധ നിവേദനങ്ങളുടെ ഫലമായി വട്ടിപ്പണപ്പലിശ കോടതിയിൽ കെട്ടിവെച്ച് തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് വാദിയായി കൊ.വ. 1075-ൽ ഒരു ഇന്റർപ്ലീഡർ സ്യൂട്ട് ആരംഭിച്ചു. ഈ വസ്തുത സൂചിതം. ഈ കേസ് കൊ.വ. 1077 മകരം 21-ന് മലങ്കരസഭയ്ക്കനുകൂലമായി വിധിച്ചു.

26. തൃശൂർ ആസ്ഥാനമായുള്ള പൗരസ്ത്യ കൽദായ സുറിയാനി സഭ.

27. തൊണ്ടനാട്ട് അന്തോണി കത്തനാർ 1862-ൽ നെസ്തോറിയൻ പാത്രിയർക്കീസായിരുന്ന മാർ ശീമോൻ റൂവിലിൽനിന്നും മാർ ഔദീശോ എന്ന പേരിൽ മേല്പട്ടസ്ഥാനമേറ്റു 1900 നവംബർ 16-ന് കാലം ചെയ്തു തൃശൂർ മർത്തമറിയം

കൽദായ സുറിയാനിപ്പള്ളിയിൽ കബറടക്കി.

28. മാർ ശീമോൻ റൂബൻ XVIII (1861–1903).

29. അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസ് മാർ യൂലിയോസ്. ലത്തീൻ കത്തോലിക്കാ പട്ടക്കാരനായിരുന്നു. അദ്ദേഹവും കാർവാർ തീരത്ത് അനേകായിരം റോമാ വിശ്വാസികളും 1887–ൽ ഓർത്തഡോക്സ് വിശ്വാസം സ്വീകരിച്ചു. 1889–ൽ കോട്ടയം പഴയ സെമിനാരിയിൽ വെച്ച് അദ്ദേഹത്തെ ഇന്ത്യ, ഗോവ, സിലോൺ ഇടവകകളുടെ മെത്രാപ്പോലീത്തായായി വാഴിച്ചു. ഗോവയുടെ സ്വാതന്ത്ര്യസമര നേതാവായിരുന്നു. 1923 സെപ്റ്റംബർ 23–ന് കാലം ചെയ്തു ഗോവയിൽ കബറടക്കി.

30. ശ്രീലങ്കയുടെ വടക്കെ തീരത്തുള്ള മാന്നാർ.

31. ജോസഫ് റെനിവിലാത്തി മാർ തീമോത്തിയോസ്. ഫ്രഞ്ചുകാരനായ ഇദ്ദേഹത്തിന് 1892 മെയ് 29–ന് അമേരിക്കയിലെ ഓൾഡ് കത്തോലിക്കരുടെ മെത്രാപ്പോലീത്തായായി പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ കല്പന പ്രകാരം കടവിൽ മാർ അത്താനാസ്യോസ്, പരിശുദ്ധ പരുമല തിരുമേനി, മാർ അൽവാറീസ് യൂലിയോസ് മെത്രാപ്പോലീത്താ എന്നിവർ ചേർന്ന് കൊളംബോയിൽ വെച്ച് മേല്പട്ടസ്ഥാനം നല്കി. മലങ്കരസഭയുമായി കത്തിടപാടുകൾ നടത്തിയിരുന്നു. ഇദ്ദേഹത്തെ മലങ്കരസഭയുടെ ഭാഗമായി കാണാനാവില്ലെന്നു സമീപകാല പഠനങ്ങൾ (ഫാ. എ. കെ. ചെറിയാൻ, *ജോസഫ് റെനി വിലാത്തി മാർ തിമോത്തിയോസ്*, മാവേലിക്കര, 1990).

32. മാർ അൽവാറീസ് യൂലിയോസ്, റെനി വിലാത്തി തിമോത്തിയോസ് എന്നിവർ പരിശുദ്ധ പരുമല തിരുമേനിക്കയച്ച കത്തുകൾ 1894 മീനം ലക്കം മലങ്കര ഇടവക പത്രികയിൽ പ്രസിദ്ധീകരിച്ചിരുന്നു. ഈ ഗ്രന്ഥത്തിന്റെ അനുബന്ധത്തിൽ അവ ചേർത്തിരിക്കുന്നതു കാണുക.

33. പരിശുദ്ധ പരുമല തിരുമേനിക്ക് നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായായാണ് പരിശുദ്ധ പത്രോസ് പാത്രിയർക്കീസ് സ്ഥാത്തിക്കോൻ കൊടുത്തത്. പിന്നീട് കൊല്ലം, തുമ്പമൺ ഇടവകകളും അദ്ദേഹത്തിന്റെ ഭരണത്തിൻകീഴിലായി.

34. പരിശുദ്ധ പരുമല തിരുമേനിയുടെ കാലത്ത് ആരംഭമിട്ട 100–ൽ അധികം പള്ളികൾ തെക്കൻ ഭദ്രാസനത്തിലുണ്ട്.

35. മലങ്കരസഭയിലോ അതിന്റെ സ്വത്തുക്കളിലോ അധികാരമില്ലെന്നു റോയൽക്കോടതി വിധിയുണ്ടായെങ്കിലും ഒരു വിഭാഗം ആംഗ്ലിക്കൻ മിഷനറിമാരുടെയും ബ്രിട്ടീഷ്–തിരുവിതാംകൂർ ഉദ്യോഗസ്ഥരുടെയും സഹായത്തോടെ മലങ്കര സഭയുടെ പ്രവർത്തനത്തിനു നവീകരണ (പിന്നീട് മാർത്തോമ്മാ) സഭക്കാർ അന്ന് പ്രതിബന്ധം സൃഷ്ടിച്ചു വന്നിരുന്നു.

36. ബസ്ഹനനിയ.

37. കൊട്ടാരക്കര–കോട്ടപ്പുറമാണ് സൂചിതം. കൊട്ടാരക്കര പഴയ സുറിയാനിപ്പള്ളി മലങ്കരസഭയ്ക്ക് വിധിച്ചുകിട്ടിയെങ്കിലും തങ്ങളോട് അനുഭാവമുള്ള ചില ഉദ്യോഗസ്ഥരുടെ സഹായത്തോടെ നവീകരണക്കാർ പള്ളി കൈയടക്കി. തുടർന്നാണ് കോട്ടപ്പുറത്ത് സമുദായത്തിനു പൊതുവകയിലേക്ക് ഒരു സ്ഥലം വാങ്ങിയത്. കോട്ടപ്പുറത്ത് സെമിനാരിയെന്ന് പിൽക്കാലത്ത് അറിയപ്പെട്ടു. ഇത് ഇന്ന് മാർ ഇഗ്നാത്തിയോസ് പള്ളിയാണ്.

38. പത്തു നൂറ്റാണ്ടുകാലം അന്ത്യോഖ്യാ പാത്രിയർക്കീസുമാരുടെ ആസ്ഥാന

മായിരുന്ന ടർക്കിയിലെ കുർക്കുമ ദയറ മാർ ഹനനിയായുടെ നാമത്തിലാണ്. ഈ കത്ത് ലഭിച്ച മാർ അബ്ദൽ മ്ശിഹായ്ക്കുശേഷം ഒരു പാത്രിയർക്കീസും അവിടെ ആസ്ഥാനമാക്കി ഭരിക്കുകയും കബറടക്കപ്പെടുകയും ചെയ്തിട്ടില്ല.

39. ഈ കത്തിന്റെ പരിഭാഷയിൽ ബ്രായ്ക്കറ്റിൽ ഉള്ള ഭാഗം സുറിയാനിയിൽ ഇല്ലാത്തതും എന്നാൽ അർത്ഥപൂർത്തിക്കു ചേർക്കേണ്ടതുമാണ് (Fr. J.A.K).

40. മലങ്കരസഭ അന്ന് ഉപയോഗിച്ചിരുന്ന സുറിയാനി കലണ്ടർപ്രകാരം 1899 ഏപ്രിൽ 23 (ഓശാന) മുതൽ 30 (ഉയിർപ്പ്) വരെ ആയിരുന്നു കഷ്ടാനുഭവആഴ്ച.

41. "കർത്താവേ ക്ഷമിക്കേണമേ/മോചനം നല്കേണമേ" സുറിയാനി പാരമ്പര്യത്തിൽ കത്തുകൾ അവസാനിപ്പിക്കുന്ന സാധാരണ രീതി (Fr. J.A.K).

42. ടർക്കിയിലെ ഡയർബക്കർ സ്വദേശി. 1881-ൽ അന്ത്യോഖ്യൻ മെത്രാനായിരുന്ന മാർ ശീമോൻ അത്താനാസ്യോസിനോടൊപ്പം മലങ്കരയിലെത്തി. 1895-ൽ പരിശുദ്ധ പരുമല തിരുമേനിയോടൊപ്പം യെറുശലേം യാത്ര നടത്തി. 1908-ൽ മൂസലിൽ വെച്ച് മാർ ഒസ്താത്തിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി മലങ്കരയിൽ തിരിച്ചെത്തി. മലങ്കരയിലെ അന്ത്യോഖ്യാ പ്രതിനിധി (തഹലൂപ്പ) എന്ന് അവകാശപ്പെട്ടിരുന്നു. 1930 മാർച്ച് 19-ന് കാലംചെയ്തു. ആർത്താറ്റ് പുത്തൻപള്ളിയിൽ കബറടക്കി.

43. അന്ത്യോഖ്യൻ മെത്രാൻ യൂയാക്കിം കൂറിലോസിന്റെ സഹോദരൻ. അദ്ദേഹത്തോടൊപ്പം മലങ്കരയിലെത്തി. തിരുവല്ല ചാലക്കുഴിയിൽനിന്നും വിവാഹം ചെയ്തു. ഇവിടെ സ്ഥിരതാമസമാക്കി.

# ഊർശ്ലേം യാത്രാ





## വിവരണം

വിശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പ്രധാന ചരിത്രസംഭവങ്ങൾ നടന്ന സ്ഥലവും ദാവീദ മുതലായ മഹാരാജാക്കന്മാരുടെ രാജധാനിയും ലോകരക്ഷകനായ യേശു മിശിഹായുടെ കാല്പാദങ്ങളാലും അതിശയപ്രവൃത്തികളാലും ലോകത്തിൻ പാപങ്ങളെ നീക്കികളയുന്ന ദിവ്യകുഞ്ഞാടിൻ ജീവബലിയാലും ശുദ്ധീകരിക്കപ്പെട്ടതുമായ ഊർശ്ലേം പട്ടണവും അതിൽ സ്ഥാപിച്ചിട്ടുള്ള വിലയേറിയ മാണിക്യങ്ങളാകുന്ന കർത്താവിൻ കബർ മുതലായ പരിശുദ്ധ സ്ഥലങ്ങളും സന്ദർശിച്ചു അനുഗ്രഹങ്ങളെ പ്രാപിക്കണമെന്ന വളരെക്കാലമായി നമ്മിൽ ആഗ്രഹം ജനിച്ചിരുന്നു. ഊർശ്ലേമിലെ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസ ഗീവറുഗീസ ബാവാ മുതലായ പല പിതാക്കന്മാരുടെ എഴുത്തുകൾ ഈ ആഗ്രഹത്തെ വർദ്ധിപ്പിച്ചുംവന്നിരുന്നു. എങ്കിലും ഒരം അഭീഷ്ടസാദ്ധ്യത്തിനു പ്രതിബന്ധങ്ങളായി പല കാരണങ്ങളും തുടരെ തുടരെ നേരിട്ടിരുന്നതിനാൽ അവധി കുറിച്ചു വരുമ്പോൾ പരിശുദ്ധപിതാവായ ന..ാമത്തെ പത്രോസ ഇഗ്നാത്യോസ പാത്രിയക്കീസുബാവാ തിരുമനസ്സി

---

# ഇടയലേഖനങ്ങൾ

---

# ഇടയലേഖനങ്ങൾ

## I

### നിരണം മുതലായ ഇടവകകളുടെ
### മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും

### (മുദ്ര)

മലബാറിലുള്ള എല്ലാ ഇടവകകളിലെ കശീശന്മാർക്കും[1] എപ്പിത്രോപ്പെന്മാർക്കും[2] ബുക്കിനെന്മാർക്കും[3] സകല ജനങ്ങൾക്കും ദൈവിക കൃപയും സ്വർഗ്ഗീയവാഴ്‌വും വർദ്ധിച്ചിരിക്കട്ടെ.

പ്രിയമുള്ളവരേ, കുറെ ദിവസങ്ങൾക്കു മുമ്പു നാം നിങ്ങളെല്ലാവരുടെയും അറിവോടും നിങ്ങളിൽ നിന്നുള്ള വഴിപാടു മുതലായവകളോടും കൂടെ സകല ക്രിസ്ത്യാനികളുടെയും മൂലസ്ഥാനവും മഹത്വവുമായിരിക്കുന്ന വിശുദ്ധ ഊർശ്ലേമിൽ നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ വിശുദ്ധ കബറിടം - ഗാഗുൽത്താ, ഗെദസീമ്മോൻ, സൈത്തുപർവ്വതം, സ്വർഗ്ഗാരോഹണസ്ഥലം, ബേത്‌ലഹേം മുതലായി നമ്മുടെ കർത്താവു ജനിച്ചതും, സഞ്ചരിച്ചതും, പെസഹാ കഴിച്ചതും, നമുക്കുവേണ്ടി കഷ്ടപ്പെട്ടതും കുരിശിൽ തറയ്ക്കപ്പെട്ടതും, കബറടക്കപ്പെട്ടതും, സ്വർഗ്ഗാരോഹണം ചെയ്തതും, പെന്തിക്കുസ്തിക്കു റൂഹാദക്കുദിശാ[4] ഇറങ്ങിയതും മറ്റുമായ പുണ്യസ്ഥലങ്ങളിൽ ഒക്കെയും പോയി കുമ്പിടുകയും കാഴ്ചവയ്ക്കയും കുർബ്ബാന, പ്രാർത്ഥന മുതലായവകളോടുകൂടെ നിങ്ങളെല്ലാവർക്കും വേണ്ടി പ്രത്യേകം അപെക്ഷിക്കയും വാഴ്‌വു കൈക്കൊള്ളുകയും മറ്റും ചെയ്തു, തിരികെ പുറപ്പെട്ടു ഞങ്ങളിൽ ആർക്കും യാതൊരു സുഖക്കേടും കൂടാതെ ഈ ദൂരയാത്രയിൽ[5] നിന്നു ഇപ്പോൾ ഇവിടെ എത്തി എന്നുള്ള സന്തോഷത്തെ ഈ ലേഖനം മൂലം നിങ്ങളെ തെര്യപ്പെടുത്തുവാൻ ഇടയാക്കിയ ദൈവത്തിനു സ്തുതിയായിരിക്കട്ടെ. വിശുദ്ധ ഊർശ്ലേമിൽ നിന്നുള്ള വാഴ്‌വും നിങ്ങളെല്ലാവരുടെമേൽ അധിവസിക്കയും ചെയ്യുമാറാകട്ടെ. എന്നാൽ ഈ നമ്മുടെ യാത്രയെക്കുറിച്ചുള്ള സകല വിവരങ്ങളും, ഒരു പുസ്തകമായി[6] അച്ചടിപ്പാൻ ഏല്പിച്ചിട്ടുള്ളതും, ആയത് ഉടനെ അടിച്ച് അയയ്ക്കുന്നതുമാകയാൽ അതിൽനിന്നു നിങ്ങൾക്കു വ്യക്തമായി ഗ്രഹിക്കാവുന്നതുകൊണ്ടു അതിനെക്കുറിച്ചു ചുരുക്കുന്നു. എന്നാൽ വിശുദ്ധ പട്ടണം ദർശിച്ച്, സമാധാനത്തോടുകൂടെ തിരിച്ചുവന്നതിനാൽ നമുക്കും നിങ്ങൾക്കും ഉണ്ടാകേണ്ടതായ സന്തോഷം വലിയതെന്നിരുന്നാലും നാം നിങ്ങളിൽ നിന്നു വേർപെട്ടിരുന്നതായ അല്പകാലയളവിനുള്ളിൽ കുളമ്പു പ്രസംഗികളാലും[7] മറ്റും നമ്മുടെ തെക്കുള്ള ജന

ത്തിന്റെ ഇടയിൽ വലിയ ഇളക്കം ഉണ്ടാക്കിയതായും അതിനാൽ സത്യ വിശ്വാസത്തിൽ നല്ല അറിവും സ്ഥിരവും ഇല്ലാത്ത പരമാർത്ഥികളായ ചിലർ അവരുടെ ദുരുപദേശത്തെ പിന്തുടരുന്നതായും അറിയുന്നതിൽ നമ്മുടെ സന്തോഷം ദുഃഖമായും നമ്മുടെ മുഖപ്രസാദം കണ്ണുനീരായും തീർന്നിരിക്കുന്നു എന്നുള്ളതിനു നമ്മുടെ ദൈവം തന്നെ സാക്ഷിയാകുന്നു.

പ്രിയമുള്ളവരെ, ഇപ്രകാരമുള്ളവരാൽ നാം വഞ്ചിക്കപ്പെടരുതു. എന്നാലോ നിങ്ങൾ ഓരോരോ ആത്മാവിനെ വിശ്വസിക്കാതെ ആത്മാക്കൾ ദൈവത്തിൽ നിന്നു ആകുന്നുവോ എന്നു അവയെ വേർതിരിച്ചറിവിൻ (1 യോഹ. 4:1)[8] എന്നു ശുദ്ധമുള്ള യോഹന്നാൻ ശ്ലീഹാ പറഞ്ഞിരിക്കുന്നപ്രകാരം ഇങ്ങനെയുള്ളവരെ നാം പരീക്ഷിച്ച് അറിയേണ്ടതാകുന്നു. ഇവരുടെ ഉപദേശങ്ങളെപ്പറ്റി നാം തിരക്കിയതിൽ അവ നമ്മുടെ വിലയേറിയ രക്ഷയേയും അനുതാപം, ആശാബന്ധം,[9] മാമ്മോദീസാ[10] മുതലായി രക്ഷയ്ക്കുള്ള വഴികളെയും തടുക്കുന്നവയെന്നു നമുക്കു ബോധ്യം വന്നിരിക്കുന്നു. എന്തെന്നാൽ പ്രസംഗം കേട്ടു രക്ഷിക്കപ്പെട്ടവൻ കൈപൊക്കണമെന്നും, അങ്ങനെയുള്ളവനു പിന്നെ പാപം ചെയ്യാൻ കഴികയില്ലെന്നും അല്ലാതെ ചെയ്തുപോകുന്നതു പാപമായി കണക്കിടുകയില്ലെന്നും രക്ഷ ആശയിൽ വയ്ക്കയല്ല ഇപ്പോൾതന്നെ ആത്മരക്ഷ മുഴുവനായി അനുഭവിക്കുന്നു എന്നും ഇനി ആത്മരക്ഷയ്ക്കായി കാത്തിരിപ്പാൻ ആവശ്യമില്ലെന്നും മാമ്മോദീസാ വീണ്ടും ജനനമല്ലെന്നും വിശ്വസിപ്പാൻ പ്രായമില്ലാത്ത പൈതങ്ങളെ മാമ്മോദീസാ മുക്കുവാൻ ആവശ്യമില്ലെന്നും വെള്ളത്താലുള്ള മാമ്മോദീസാ രക്ഷയ്ക്കു ആവശ്യപ്പെടുന്നതല്ലെന്നും, കുർബ്ബാന ഓർമ്മയ്ക്കുള്ള അപ്പവും വീഞ്ഞും എന്നല്ലാതെ രക്ഷയ്ക്കു ആവശ്യപ്പെടുന്നതല്ലെന്നും മറ്റും വേദത്തിന് അനുസരണമല്ലാത്തതും ക്രിസ്ത്യാനിമതത്തിന്റെ അടിസ്ഥാനങ്ങളെ ഇളക്കുന്നതുമായ പല ദുരുപദേശങ്ങൾ ഇവർ പ്രസംഗിക്കുന്നതായും അനേകർ ഇവരുടെ നാശവഴികളെ പിന്തുടരുന്നതായും നാം കേൾക്കുന്നു.

എന്നാൽ ഒരിക്കൽ മാമ്മോദീസായ്ക്ക് ഇറങ്ങുകയും സ്വർഗ്ഗത്തിൽ നിന്നുള്ള ദാനത്തെ ആസ്വദിക്കയും റൂഹാദക്കുദിശായെ പ്രാപിക്കയും ദൈവത്തിന്റെ നല്ല വചനത്തെയും വരുവാനിരിക്കുന്ന ലോകത്തിന്റെ ശക്തിയേയും ആസ്വദിക്കുകയും ചെയ്തവർ വീണ്ടും പാപം ചെയ്താൽ രണ്ടാമതു അനുതാപത്താൽ പുതുതാക്കപ്പെടുവാൻ കഴിയുന്നതല്ല (എബ്രാ. 6:4–6) എന്നു ശുദ്ധമുള്ള പൗലോസ് ശ്ലീഹാ എബ്രായക്കാർക്കുള്ള ലേഖനത്തിൽ പറഞ്ഞിരിക്കുന്നതിനാൽ ഏതു സ്ഥിതിയിലുള്ളവർക്കും പാപം ചെയ്തു പോയേക്കാമെന്നും ആയതു എത്രയും ഭയങ്കരമായിരിക്കുമെന്നും വ്യക്തമായി പറഞ്ഞിരിക്കുമെന്നതു കൂടാതെ ആ

ശ്ലീഹാ[11] തന്നെയും തന്നെക്കുറിച്ചു പറയുമ്പോൾ താൻ പ്രാപിച്ചു എന്നോ പൂർണനായി കഴിഞ്ഞു എന്നോ തീർത്തു പറവാൻ ധൈര്യപ്പെടാതെ വല്ല പ്രകാരത്തിലും തന്റെ ആഗ്രഹത്തെ എത്തിപ്പിടിപ്പാൻ കഴിയുമോ എന്നു വച്ചു ഓടുക മാത്രമേ ചെയ്യുന്നുള്ളു എന്നും പരിപൂർണ്ണന്മാരെന്നു തങ്ങളെക്കുറിച്ചു വിചാരിക്കുന്നവർ ഉണ്ടായിരുന്നാൽ അവർ ഇപ്രകാരം മാത്രമേ വിചാരിക്കാവൂ എന്നും അല്ലാത്തവർ മശിഹായുടെ സ്കീപ്പായുടെ[12] വൈരികളെന്നും അവരുടെ അവസാനം നാശമെന്നും അവരുടെ ദൈവം അവരുടെ വയറാണെന്നും (പീലിപ്പി. 3:12-19) മറ്റും പീലിഫ്യക്കാർക്കുള്ള ലേഖനത്തിലും പറഞ്ഞിരിക്കുമ്പോൾ ഇവർ രക്ഷയ്ക്ക് എത്രയും ആവശ്യപ്പെട്ട അനുതാപത്തിന്റെ വാതിലിനെ അടപ്പാൻ തക്കവണ്ണം രക്ഷിക്കപ്പെട്ടവർ എന്നു പറഞ്ഞു നടക്കുന്നവർക്കു പാപം ചെയ്‌വാൻ കഴികയില്ലെന്നും അല്ലാതെ ചെയ്തുപോകുന്നതിനു ശിക്ഷയില്ലെന്നും പറഞ്ഞു പാപത്തെ കളിയാക്കുന്നതിനാൽ ദൈവത്തിന്റെ ഭയങ്കരമേറിയ ശിക്ഷയ്ക്കു പാത്രീഭവിക്കുന്നു.

ഇനി മാമോദീസായെക്കുറിച്ചു പറയുന്നു എങ്കിൽ വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും ജനിക്കാത്തവൻ ദൈവത്തിന്റെ രാജ്യത്തിലേക്കു പ്രവേശിക്കയില്ലെന്നും (യോഹ. 3:5) മാമോദീസാ വീണ്ടും ജനനം ആണെന്നും നമ്മുടെ കർത്താവും, താൻ നമ്മെ രക്ഷിച്ചതു വീണ്ടും ജനനമാകുന്ന കുളിപ്പാലും റൂഹാദക്കുദിശായുടെ പുതുക്കത്താലും ആകുന്നു (തീത്തൊ. 3:5, 6) എന്നു ശുദ്ധമുള്ള പൗലോസ് തീത്തൂസിനുള്ള ലേഖനത്തിലും പറഞ്ഞിരിക്കുന്നു എന്നു മാത്രമല്ല വെള്ളത്താലുള്ള സ്നാനം രക്ഷയ്ക്കു ആവശ്യപ്പെട്ടതായി സകല ക്രിസ്ത്യാനികളും വിശ്വസിച്ചു കൊണ്ടാടിവരുന്നു.



അപ്രകാരം തന്നെ ശുദ്ധമുള്ള കുർബാനയെക്കുറിച്ചു[13] ആയതു തന്റെ ശരീരരക്തങ്ങളാകുന്നു എന്നും ഞാൻ കൊടുക്കുന്ന അപ്പം ലോകത്തിന്റെ ജീവനു വേണ്ടി ഞാൻ കൊടുക്കുന്ന എന്റെ ശരീരം ആകുന്നു (യോഹ. 6:5) എന്നും നമ്മുടെ കർത്താവു തന്റെ സുവിശേഷത്തിലും ഇതിനെ സാധാരണ ഭക്ഷണമെന്നു വച്ച് അയോഗ്യതയായി കൈക്കൊള്ളുന്നവൻ തന്റെ ശരീരത്തിനും രക്തത്തിനും കുറ്റക്കാരനായി തീരുമെന്നു (1 കോരി. 11:27) ശ്ലീഹായും പറഞ്ഞിരിക്കുന്നതിനെ നിങ്ങൾ ഓർത്തുകൊൾവീൻ. ഇങ്ങനെ ഇവരുടെ ഉപദേശങ്ങളിൽ ഓരോന്നിനെക്കുറിച്ചു പ്രസ്താവമായി വിവരിക്കയെന്നുവെച്ചാൽ ലേഖനം ദീർഘിച്ചുപോകുന്നതാകകൊണ്ടും നാം തന്നെ താമസിയാതെ നിങ്ങളെ എല്ലാവരേയും വന്നു കണ്ട് ഈ സംഗതികളെക്കുറിച്ചു അഭിമുഖമായി പ്രസ്താവിച്ചുകൊള്ളാമെന്നു ശരണപ്പെട്ടിരിക്കുന്നതുകൊണ്ടും ദീർഘിപ്പിക്കാതെ ഇതിനെ ചുരുക്കുന്നു.

പ്രിയമുള്ളവരേ, സുറിയാനിക്കാർ[14] 'ഇളക്കംതട്ടി പീപ്പിൾ' ആണെന്ന് ഈ ദുരുപദേശികൾ കൂടെ ആക്ഷേപിച്ചു പറവാൻ തക്കവണ്ണം നമ്മുടെ മക്കൾ ആയിത്തീർന്നതിൽ നാം അത്യന്തം വ്യസനിക്കുന്നു. ഇതിന്റെ കാരണം നാം നമ്മുടെ സഭാചട്ടങ്ങളിൽപ്രകാരം നമ്മുടെ വിശ്വാസത്തിൽ സ്ഥിരപ്പെട്ടുനിൽക്കാതെ ശുദ്ധമുള്ള പൗലോസ എപ്പെസ്യക്കാർക്കുള്ള ലേഖനത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം മനുഷ്യരുടെ കൃത്രിമംകൊണ്ടും, അവർ വഞ്ചിപ്പാൻ ഉപായം ചെയ്യുന്ന തന്ത്രം കൊണ്ടും ഓരോരോ ഉപദേശമാകുന്ന കാറ്റിനാൽ അങ്ങുമിങ്ങും അലഞ്ഞുവലയുന്ന പൈതങ്ങളായി തീരുകകൊണ്ടല്ലയോ. അതിനാൽ മശിഹാ നമ്മെ സ്വാതന്ത്ര്യമാക്കിയ സ്വാതന്ത്ര്യത്തിൽ സ്ഥിരമായി നിൽക്കയും ദോഷത്തിന്റെ സകല ഛായയിൽ നിന്നും നിങ്ങൾ ഒഴിഞ്ഞിരിക്കുകയും ചെയ്‌വീൻ.[15]

നവീകരണക്കാരാൽ[16] തങ്ങളുടെ വിശ്വാസത്തിന്റെ ഗുരുക്കന്മാർ എന്നു വിചാരിക്കപ്പെട്ടു വന്നിരുന്ന ഇംഗ്ലീഷുകാർ കൂടെയും കുളമ്പുപ്രസംഗികൾ ദുരുപദേശികൾ എന്നു വിധിച്ചിട്ടും തങ്ങളുടെ കക്ഷിയെ ബലപ്പെടുത്തുവാൻ നല്ല അവസരമെന്നു കരുതിക്കൊണ്ട് ഇവരുടെ പിന്നാലെ നടക്കയും തങ്ങളുടെ ഉപദേശത്തെ ഇവരെക്കൊണ്ടു പറയിപ്പിക്കയും ചെയ്തു തങ്ങളുടെ കക്ഷിയിലേക്ക് ആളുകളെ ചേർത്തുവരുന്നതായും അറിയുന്നു.[17] സൗഖ്യോപദേശത്തിൽ സ്ഥിരമില്ലാത്തവർ മതവിരോധികളുടെ ഉപദേശം കേൾക്കുന്നതായാൽ വഞ്ചിക്കപ്പെടുന്നതിന് എളുപ്പമുണ്ടെന്നു ശുദ്ധമുള്ള മാർ ഗ്രീഗോറിയോസ ബാറെബ്രായാ[18] പറഞ്ഞിരിക്കുന്നു. ഈ പരിശുദ്ധന്റെ സാരമേറിയ ഗുണദോഷത്തെ അറിയാതെ അന്യഉപദേശങ്ങൾക്കു ചെവി കൊടുക്കയാൽ നമ്മുടെ ഇടയിൽ അനേകം പിരിച്ചിലുകളും ഇടർച്ചകളും വിശ്വാസവിപരീതങ്ങളും നേരിട്ടതായി അനുഭവത്താൽ നാം അറിഞ്ഞിരിക്കുന്നതാകകൊണ്ട് കർത്താവിന്റെ ജയമുള്ള സ്ലീബായാൽ[19] രക്ഷപെട്ടിരിക്കുന്ന വാത്സല്യമക്കളെ! രക്ഷ; രക്ഷ എന്ന വാക്കു കൊണ്ടു മാത്രം വ്യർത്ഥമായി പറഞ്ഞു വഞ്ചിപ്പാൻ നടക്കുന്നവരുടെ വഞ്ചനയിൽ നിങ്ങൾ ഉൾപ്പെടുകയോ മേലാവിലെ സാക്ഷിപത്രം കൂടാതെ വരുന്ന ഒരുത്തനെക്കൊണ്ടും നമ്മുടെ പള്ളികളിലോ ജനത്തിന്റെ ഇടയിലോ പ്രസംഗിപ്പിക്കയോ അവരുടെ ഉപദേശം കേൾക്കയോ ചെയ്യരുതെന്നു നമ്മുടെ കർത്താവിന്റെ നാമത്തിൽ നാം നിങ്ങളോടു പ്രത്യേകം ആജ്ഞാപിക്കുന്നു. ഈ ഊടുവഴിക്കു ചേരുന്നവരുടെ മേലും ദൈവത്തിന്റെ ഇസ്രായേലിന്റെ മേലും സമാധാനവും അനുഗ്രഹങ്ങളും ഉണ്ടായിരിക്കട്ടെ.

നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ വാഴ്‌വു നിങ്ങളെല്ലാവരുടെമേലും സദാ വർദ്ധിച്ചിരിയ്ക്കുമാറാകട്ടെ.

അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടേയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

1895-ന് കൊല്ലം 1070-ാമാണ്ട് മിഥുന മാസം 6-ന് പരുമല സിമ്മനാരിയിൽ നിന്നും.

(ഒപ്പ്)

1. (സുറിയാനി) = മൂപ്പൻ. ഇവിടെ പട്ടക്കാരൻ എന്നർത്ഥം.

2. (ഗ്രീക്ക്) = കൈക്കാരന്മാർ.

3. (സുറിയാനി) = പ്രമാണിമാർ.

4. (സുറിയാനി) = പരിശുദ്ധാത്മാവ്.

5. 1895-ൽ പ. പരുമല തിരുമേനി നടത്തിയ വിശുദ്ധനാട് സന്ദർശനം സൂചിതം.

6. 1895 ജൂണിൽ പ. പരുമല തിരുമേനി രചിച്ച 'ഊർശ്ലേം യാത്രാ വിവരണം' പ്രസിദ്ധീകരിച്ചു (കൂടുതൽ വിവരങ്ങൾക്ക് കാണുക. ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, ഊർശ്ലേം യാത്രാ വിവരണം, സോഫിയാ ബുക്സ്, കോട്ടയം, 2002).

7. ശ്രീലങ്കയിലെ കൊളംബോയിൽ നിന്നു വന്ന തീവ്ര പ്രൊട്ടസ്റ്റന്റ് പ്രാസംഗികർ. ഇവരുടെ പ്രവർത്തനമാണ് കേരളത്തിൽ ബ്രദറൻ മുതലായ സഭകളുടെ രൂപീകരണത്തിന് കാരണമായത്.

8. 1. യോഹന്നാൻ 4:1. പ. പരുമല തിരുമേനി സുറിയാനി ബൈബിളിൽ നിന്നു നേരിട്ടു നടത്തുന്ന തർജ്ജമകളാണ് ഉദ്ധരിക്കുന്നത്. മലയാളം ബൈബിൾ സൊസൈറ്റി പരിഭാഷയുമായി ഇതിന് ഭാഷാ വ്യത്യാസമുണ്ട്.

9. = പ്രത്യാശ.

10. (സുറിയാനി) = ജ്ഞാനസ്നാനം.

11. (സുറിയാനി) = ശിഷ്യൻ, അപ്പോസ്തോലൻ.

12. (സുറിയാനി) = കുരിശ്.

13. (സുറിയാനി) = വിശുദ്ധ ബലി.

14. ഇവിടെ കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾ എന്നേ അർത്ഥമുള്ളൂ.

15. എഫേ. 4:14.

16. മതനവീകരണത്തെ അംഗീകരിച്ച് ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റ് വിശ്വാസം പുലർത്തുന്ന ചർച്ച് ഓഫ് ഇംഗ്ലണ്ട്.

17. ചർച്ച് ഓഫ് ഇംഗ്ലണ്ട് സെക്ടേറിയൻ സഭകളെ അംഗീകരിക്കുന്നില്ലെങ്കിലും കേരളത്തിലെ ആംഗ്ലിക്കൻ മിഷണറിമാർ 'ഉണർവ്വ് യോഗങ്ങൾ' എന്ന പേരിൽ ഈ തീവ്ര സെക്ടേറിയൻ പ്രാസംഗികരെ 19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ തങ്ങളുടെ കൂട്ടങ്ങളിൽ പ്രസംഗിക്കാൻ അനുവദിച്ചിരുന്നു. നവീകരണ വിഭാഗവും ഇപ്രകാരം ചെയ്തതായി സൂചനകളുണ്ട്.

18. പൗരസ്ത്യ മഫ്രിയാന (1226-1286). ഇദ്ദേഹമാണ് പാശ്ചാത്യ സുറിയാനി സഭയുടെ നിയമ സംഹിതയായ ഹൂദായ കാനോൻ രൂപീകരിച്ചത്.

19. (സുറിയാനി) = കുരിശ്.

# II

## നിരണം മുതലായ ഇടവകകളുടെ
## മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും

**(മുദ്ര)**

നമ്മുടെ നിരണം മുതലായ എല്ലാ ഇടവകകളിലും ഉൾപ്പെട്ട പള്ളികളുടെ വികാരിമാരും ദേശത്തുപട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ[1] നിങ്ങൾക്കു വാഴ്വ്.

പ്രിയമുള്ളവരേ,

ഈ കാലങ്ങളിൽ വേദതർക്കങ്ങളും കള്ള ഉപദേഷ്ടാക്കളും വർദ്ധിച്ചിരിക്കുന്നുയെന്നും, നാൾക്കുനാൾ സത്യവിശ്വാസത്തിനെതിരായ മതങ്ങളും തന്നിഷ്ട നടപടികളും ചില ഗൃഹശാസ്ത്രികൾ പ്രസ്താവിക്കുന്ന വ്യർത്ഥമായ ഗണിതങ്ങളെ കേട്ട് ഭ്രമിച്ചുകൊണ്ട് സ്ഥിരവിശ്വാസികളായ മറ്റുള്ളവരെ കൂടി ഭ്രമിപ്പിക്കുന്നവരും നമ്മുടെ രക്ഷിതാവിനാലും തന്റെ വിശുദ്ധ ശ്ലീഹന്മാരാലും ബാവാമാരാലും സ്ഥിരപ്പെടുത്തപ്പെട്ടിരിക്കുന്ന അടിസ്ഥാനത്തിൽ നിന്നും ലാക്കിൽ നിന്നും തെറ്റി വെറിപിടിച്ചോടി നടക്കുന്നവരും, നിഗളത്താലും, അഹംഭാവത്താലും ദുഷ്ടാത്മാവിന്റെ വാഹനമായിത്തീർന്നുകൊണ്ട് പരിശുദ്ധാത്മാവുള്ളവരുടെ ഭാവം നടിക്കുന്ന ദുരുപദേശികളും മറ്റും ഇപ്പോൾ എല്ലാ സ്ഥലങ്ങളിലും ഓടിനടക്കുന്നുയെന്നുള്ളതു പ്രസിദ്ധമാണല്ലോ. കഴിയുമെങ്കിൽ ഉത്തമന്മാരെക്കൂടി തട്ടിപ്പാൻ തക്കവണ്ണമുള്ള പരീക്ഷകൾ ഉണ്ടാകുമെന്നു നമ്മുടെ രക്ഷിതാവു കല്പിച്ചിട്ടുള്ള തിരുമൊഴികളെ നിങ്ങൾ പ്രത്യേകം ഓർക്കണം. പിന്നെയും അവരുടെ നടപടികളുടെ അവസാനത്തെ പരിശോധിച്ചുകൊൾവിൻ എന്നു വി. ശ്ലീഹാ കല്പിച്ചിട്ടുള്ളതുപോലെ ഈ ഇടക്കാലങ്ങളിൽ കാണപ്പെട്ട ചില ദുരുപദേശ നടപടികളെയും അവരുടെ അവസാനത്തെയും പരിശോധിച്ചാൽ അവകൾ അബദ്ധമായിട്ടുള്ളതെന്നു വെളിപ്പെടുന്നു.

1. വിദ്വാൻകുട്ടി[2] മുതൽപേരുടെ ആരംഭത്തെയും അവരുടെ അവസാനത്തെയും ഓർപ്പീൻ. 2. ഡേവിഡ്[3] മുതൽപേരുടെ ഉപദേശങ്ങളെയും അവരുടെ അവസാനത്തെയും പരിശോധിപ്പീൻ. 3. രക്ഷണീയ സൈന്യങ്ങളുടെ[4] അടിസ്ഥാനമില്ലാത്ത വിശ്വാസത്തെയും അബദ്ധമായ അവരുടെ നടപടികളെയും നോക്കുവീൻ. 4. മേൽപ്പറഞ്ഞ വശങ്ങളോടുകൂടി അല്ലയോ ഇപ്പോൾ ചിലർ നമ്മുടെ ഇടയിൽ വന്നിറങ്ങീട്ടുള്ളതും. എന്നാൽ നിങ്ങളിൽ ചിലർ അവരുടെ വചനങ്ങൾക്കു ചെവികൊടുക്കുന്നതായും മറ്റും അറിഞ്ഞു നാം വ്യസനിക്കുന്നു.

പ്രിയമുള്ളവരെ, സത്യാത്മാവിനാൽ ഉള്ളവകളുടെ ആരംഭം ലഘുവായും അവയുടെ അവസാനം വലിപ്പമായും സ്ഥിരമായും ഇരിക്കും. ദുഷ്ടാത്മാവിനാൽ ഉള്ളവകളുടെ ആരംഭം വിദ്വാൻകുട്ടി മുതൽപേരുടേതുപോലെ ഘോരമായും അവസാനം നിസ്സാരമായും അബദ്ധമായും ഇരിക്കും.[5] മാതാപിതാക്കന്മാർക്കും ഗുരുഭൂതന്മാർക്കും, സഭയ്ക്കും സഭാപിതാക്കൾക്കും കീഴ്പ്പെട്ടിരിക്കുന്ന മക്കൾ അവരുടെ പിന്നടികളിൽ നിന്നു വിട്ട് ഉല്ലാസങ്ങൾക്കും ആഹ്ലാദങ്ങൾക്കും മദ്യപാനം, വേശ്യാദോഷം, ദുർമ്മാർഗ്ഗം മുതലായ തോന്നിയവാസങ്ങളിലേക്കു പോകുവാൻ വിടാതിരിക്കുന്നതിൽ തല്ക്കാലം അവർക്കു ദുഃഖവും അവസാനം അവർക്കു വലിയ സന്തോഷവും ഉണ്ടാകുന്നതാണ്. മേൽപ്പറഞ്ഞ കീഴനുസരണത്തിൽ അല്ലാതെ തന്നിഷ്ടമായി നടക്കപ്പെടുവാൻ ഇടവരുന്ന ബാലന്മാർക്കു തൽസമയം സന്തോഷവും, അവസാനം ദുഃഖവും നേരിടുന്നതാകുന്നു. ഗുരുഭൂതന്മാർക്ക് കീഴ്പ്പെട്ട് വരുതിപ്രകാരം നടക്കാതെ തോന്നിയവാസമായി നടക്കുന്ന പൈതങ്ങൾ ക്ലാസ്സിൽ[6] നിന്നു തള്ളപ്പെട്ടവരായിത്തീരും. ഇടയന്റെ ശബ്ദം ഗണ്യമാക്കാതെ കൂട്ടത്തിൽ നിന്നു തെറ്റിപ്പോകുന്ന ആടുകൾ കുഴിയിലോ ദുഷ്ടമൃഗങ്ങളുടെ കയ്യിലോ അകപ്പെട്ടു നഷ്ടമായിത്തീരുന്നതല്ലാതെ, ആട്ടിൻതൊഴുത്തിൽ പ്രവേശിച്ച് ആശ്വസിപ്പാനിടയാകുന്നതല്ല. മാതാപിതാക്കന്മാർക്കു അനുസരണമില്ലാതെ അവരുടെ ശത്രുക്കളോടു ചേർന്ന് വിരോധികളായിത്തീർന്നാൽ അവരുടെ ശാപത്തിനു പാത്രീഭവിക്കയും അവരുടെ അവകാശത്തിന് ഇതരന്മാരായിത്തീരുകയും ഇഹത്തിലും പരത്തിലും അവർ അയോഗ്യന്മാരായിരിക്കയും ചെയ്യുന്നതാണ്. 'എന്റെ പുത്രാ! നിന്റെ പിതാവിന്റെ നിയമത്തെ അനുസരിച്ചുകൊൾകാ എന്നും, നിന്റെ മാതാവിന്റെ നിയമത്തെ മറന്നുപോകരുതെന്നും'[7] ഉള്ള പരിശുദ്ധ റൂഹായുടെ വചനത്തെ ഓർത്തുകൊൾവീൻ. നമ്മുടെ പിതാവായ സർവ്വശക്തൻ നമുക്കു നിയമിച്ചിട്ടുള്ള വിശ്വാസനടപടികളെയും മറന്നുപോകരുത്. ആദ്യം ഏലോഹീം മക്കൾ[8] എന്നു പറയപ്പെടുന്ന ശേതിന്റെ മക്കൾ അവരുടെ പിതാവായ ആദാമിന്റെ വരുതി വിട്ട് മനുഷ്യമക്കൾ എന്നു പറയപ്പെടുന്ന കായേൻ മക്കളോടു കൂടി ചേർന്നുല്ലസിച്ച് ദുർമ്മാർഗ്ഗത്തിൽ നടന്നു ദുഷ്ടസന്തതികൾ ജനിച്ചു പിഴച്ച കൂട്ടമായിത്തീരുകയാൽ ദൈവകോപം അവരിൽ ഉണ്ടായി. ജലപ്രളയത്തിൽ ആ തലമുറ ഒക്കെയും നശിപ്പിച്ചു കളവാൻ ഇടയായി.[9]

ആകയാൽ പ്രിയമുള്ളവരേ! നിങ്ങൾ അനുസരണക്കേടിന്റെ സന്തതികളല്ല. മേല്പറഞ്ഞ പരിശുദ്ധാത്മാവിന്റെയും പരിശുദ്ധ മാതാവിന്റെയും[10] അനുഗ്രഹിക്കപ്പെട്ട ഏലോഹീം മക്കൾ അത്രെ.[11] ആ നമ്മുടെ മാതാപിതാക്കന്മാരുടെ അനുസരണത്തിൽ നിന്നു വിട്ടു പൈശാചിക കൂട്ടത്തോടു ചേർന്ന് തോന്ന്യവാസ നടപടികളിലും വിശ്വാസതെറ്റിലും അഹ

ങ്കരിച്ചുല്ലസിച്ചു നടപ്പാൻ ഒരിക്കലും ആരും മനസുവച്ചുപോകരുത്. നിങ്ങളുടെ മക്കളെ, അവർ ദൈവത്തിന്റെ മക്കളായിത്തീരുവാൻ തക്കവണ്ണം അവരെ സത്യവിശ്വാസത്തിലും സത്യനടപടികളിലും ഭയഭക്തിയിലും അനുസരണത്തിലും സ്നേഹത്തിലും വളർത്തുവിൻ. പള്ളിയിൽ പട്ടക്കാർ പ്രസംഗിക്കുന്നതു കൂടാതെ തിരഞ്ഞെടുത്തു കൈവെപ്പോടും കല്പനയോടും കൂടെ അയയ്ക്കപ്പെടുന്ന ഉപദേശികളെകൊണ്ടും[12] പ്രസംഗം നടത്തിച്ചുകൊൾവീൻ. അല്ലാതെ ഉപദേശികളെന്നു പറഞ്ഞു വരുന്ന മതവിരോധികളെക്കൊണ്ടും കല്പിക്കപ്പെട്ടിരിക്കുന്ന നോമ്പ്, നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമോദീസാ, രോഗികൾക്കുള്ള സൈത്തുപൂശൽ[13] മുതലായ കർമ്മങ്ങളും, തംപുരാനെപെറ്റ അമ്മയോടും,[14] പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥപ്രാർത്ഥനകളും നിസ്സാരമെന്നു വച്ചു അവയെ ആദരിക്കാതെ നിന്ദിക്കുന്ന കള്ള ഉപദേഷ്ടാക്കളെക്കൊണ്ടും, പള്ളിയിൽ വച്ചോ നിങ്ങളുടെ കൂട്ടത്തിൽ വച്ചോ പ്രസംഗിപ്പിക്കയും, അവരുടെ ദുരുപദേശങ്ങളെ കേൾക്കയും ചെയ്തു പോകരുത്. അങ്ങിനെയുള്ളവർ വഞ്ചകന്മാരാകയാൽ അവർക്കു നിങ്ങളിൽ സ്ഥലം കൊടുക്കയും അരുത്. എന്നാൽ ആരെങ്കിലും അനുസരണം വിട്ട് ഇതിന് എതൃത്ത് പ്രവർത്തിക്കുന്നതായി കാണപ്പെട്ടാൽ അവനെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചുകൊള്ളുകയും വേണം.

സർവശക്തനായ ദൈവത്തിന്റെ കൃപയും വാഴ്വും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

എന്ന്, 1897-ന് കൊല്ലം 1073 മകരം 23-ന് കല്ലുങ്കത്ര പള്ളിയിൽ നിന്നും.

(ഒപ്പ്)

1. (പഴയ മലയാളം) 'യോഗമായി കാണുക' എന്നർത്ഥം.

2. യുസ്തസ് യൂസഫ് എന്ന തമിഴ് വംശജനായ സി. എം. എസ്. പാതിരി അഞ്ചര വർഷത്തിനകം 1881-ൽ കർത്താവിന്റെ രണ്ടാമത്തെ വരവുണ്ടാകുമെന്ന് പ്രവചനം നടത്തി. അദ്ദേഹത്തിന്റെ പ്രസംഗത്തിൽ ആകൃഷ്ടരായ അനേകം നസ്രാണികളും സി.എം.എസ്. സഭക്കാരും അദ്ദേഹത്തോടൊപ്പം ചേർന്നു പുതിയൊരു സഭ സ്ഥാപിച്ചു. പ്രവചനപ്രകാരം ലോകം അവസാനിക്കാതെ ഇരുന്നതിനാൽ ഭൂരിപക്ഷവും അദ്ദേഹത്തെ വിട്ടുപോയി. ഇന്ന് യൂയോമയ സഭ എന്നറിയപ്പെടുന്നതും തോട്ടയ്ക്കാട്, മല്ലപ്പള്ളി തുടങ്ങിയ ഏതാനും പ്രദേശങ്ങളിൽ മാത്രം അതീവ ന്യൂനപക്ഷ സഭയായി തുടരുന്നതുമായ വിഭാഗം ഈ പ്രസ്ഥാനത്തിന്റെ പിൻതുടർച്ചയാണ്. അഞ്ചരവേദക്കാർ എന്ന് മറ്റുള്ളവർ ഇവരെ വിളിക്കുന്നു (കൂടുതൽ വിവരങ്ങൾക്ക് കാണുക ചാക്കോ, റവ. ഇ. ജെ., *കേരളത്തിലെ ചില സ്വതന്ത്ര സഭകൾ*, തിരുവല്ല, സി.എസ്.എസ്., 1986).

3. യൂസ്തസ് യൂസഫാണ് വിദ്വാൻകുട്ടി. 'കന്നീറ്റ്' സഭയെന്നും ഈ പ്രസ്ഥാനം

അറിയപ്പെട്ടിരുന്നു. 'തമിഴ് ഡേവിഡ്' എന്നാണ് ഇദ്ദേഹം അറിയപ്പെട്ടത്.

4. = Salvation Army. ഇംഗ്ലണ്ടിൽ വില്യം ബുത്ത് സ്ഥാപിച്ച സംഘടന. കുർബാന, മാമോദീസാ, പൗരോഹിത്യം മുതലായ കൂദാശകൾ ഇല്ല. കരസേനയിലെ റാങ്കുകളാണ് സഭാ പ്രവർത്തകർക്കു നൽകുന്നത്. 1882-ൽ ഇന്ത്യയിൽ പ്രവർത്തനം ആരംഭിച്ചു.

5. യൂയോമയ മതത്തിന്റെ പെട്ടെന്നുള്ള വളർച്ചയും അതേ വേഗതയിലുള്ള തകർച്ചയും സൂചിതം.

6. ഇക്കാലമായപ്പോഴേക്കും മാർ ദീവന്നാസ്യോസ് പഞ്ചമന്റെ വിദ്യാഭ്യാസ വിപ്ലവം മൂലം തെക്കൻ ഇടവകകളിലെങ്ങും പള്ളിക്കൂടങ്ങൾ സ്ഥാപിക്കപ്പെട്ടിരുന്നു. അതിനാൽ ക്ലാസ്, പുറത്താക്കൽ എന്നീ വാക്കുകളൊക്കെ നസ്രാണികൾക്ക് പരിചിതമായിരുന്നു.

7. സദൃ. 1:08.

8. (അരമായ) = ദൈവമക്കൾ.

9. ഉല്പത്തി 6:2

10. ഇവിടെ വി. സഭയെയാണ് 'മാതാവ്' എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. ഇത് ക്രൈസ്തവ പാരമ്പര്യമാണ്.

11. ഉല്പത്തി 6:13 - 8:14.

12. ഇപ്രകാരം പലർക്കും പ. പരുമല തിരുമേനി പ്രസംഗത്തിനുള്ള അനുവാദം നൽകിയതിന് രേഖകൾ ഉണ്ട്.

13. സൈത്ത് ഒലിവെണ്ണയാണ്. മലങ്കരസഭയുടെ വി. കൂദാശകളിൽ ഒന്നാണ് രോഗികളുടെ തൈലാഭിഷേകം. അതിനായി പ്രത്യേകം ശുദ്ധീകരിച്ച ഒലിവെണ്ണയാണ് ഉപയോഗിക്കുന്നത്.

14. വി. കന്യകമറിയാം.



# III

## നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും

## (മുദ്ര)

രക്ഷിതാവായ യേശുമിശിഹായാൽ വിളിക്കപ്പെട്ടതും തന്റെ അപ്പോസ്തലനായ മാർ തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതും ആ പിൻതുടർച്ചയിൽ അന്ത്യോഖ്യായുടെ മോറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസ് ബാവായാകുന്ന[1] വേദതലവനാൽ[2] ഭരിക്കപ്പെടുന്നതും ആയ മലബാറിൽ തെക്കിനടുത്ത നിരണം, കൊല്ലം, തുമ്പമൺ എന്നീ മൂന്നിടവകകളിൽപ്പെട്ട എല്ലാ പള്ളികളിലെ പട്ടക്കാരും ശെമ്മാശന്മാരും എപ്പിത്രോപ്പന്മാരും ശേഷം എല്ലാവരുംകൂടി കണ്ടെന്നാൽ നമ്മുടെ രക്ഷിതാവായ യേശുമശിഹാ തന്റെ വിശുദ്ധ ശിഷ്യന്മാരോടു എന്റെ സമാധാനം നിങ്ങൾക്കു തരുന്നു എന്നും, എന്റെ സമാധാനത്തെ നിങ്ങൾക്കു വെച്ചേക്കുന്നു

യെന്നും[3] കല്പിച്ചുകൊടുത്തിട്ടുള്ള ആ സമാധാനം നിങ്ങളെല്ലാവരുടെ മേലും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

പ്രിയമുള്ളവരെ, നമ്മുടെ സമുദായത്തിനു ഏതൽക്കാലം ഭവിച്ചിട്ടുള്ള കുഴപ്പങ്ങൾ[4] അതിൻെറ ലൗകിക വിഷയങ്ങളിൽ മാത്രമല്ല ആത്മീയത്തിലും നേരിട്ടു വളരെ പരിതാപാവസ്ഥയിൽ ആയി തീർന്നിരിക്കുന്നുയെന്നും നമുക്കു ചുറ്റുമുള്ള ഇതര സഭക്കാർ തങ്ങളുടെ അത്യുൽസാഹത്താൽ അവരുടെ വിശ്വാസരീതിക്കടുത്ത സഭാഭരണത്തിൽ നാൾക്കുനാൾ ഉയർന്ന് പരിഷ്കൃതരായി വരുന്നുയെന്നും ഉള്ളതു നമുക്കു പ്രത്യക്ഷപ്പെട്ടും നാം അതിനാൽ ലജ്ജിച്ചും വരുന്നതിൽവച്ചു ദൈവത്തേയും തന്റെ തിരുസഭയേയും സ്നേഹമുള്ളതിൽ ആർക്കും വ്യസനം തോന്നാതിരിക്കയില്ലല്ലോ. വളരെക്കാലമായി ഈ സഭയിൽ നേരിട്ടിരുന്ന ഭിന്നതകൾ തർക്കങ്ങൾ മുതലായവയുടെ നിവാരണത്തിനും ക്ഷേമമായ നടത്തിപ്പിന്നുമായി നമ്മുടെ വിശുദ്ധ പിതാവായ പ്രധാന ഇടയൻ മലയാളത്തിൽ എത്തി[5] തന്റെ ആത്മീയ ആട്ടിൻകൂട്ടത്തെ ദർശിക്കുകയും അവയുടെ പ്രത്യേക സൂക്ഷിപ്പിന്നു ഏഴു ഇടവകകളായി തിരിച്ചു[6] അതാതിന്നു മേലദ്ധ്യക്ഷന്മാരായ ഭരണക്കാരെ നിയമിക്കയും ഇവകൾ എല്ലാം ഏകകൂട്ടവും ഏകനടപടിയുമായി യോജിച്ചു ഏക പ്രധാന മേലദ്ധ്യക്ഷതയ്ക്ക് ചേർന്നിരിപ്പാൻ തക്കവണ്ണം ഒരു പ്രധാന ഐക്യസംഘത്തെ അടിസ്ഥാനപ്പെടുത്തുകയും[7] അതിന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെ തലവനായി നിയമിക്കുകയും[8] മറ്റും ചെയ്തു തിരികെ എഴുന്നെള്ളുകയും അതു മുതൽ ഇതുവരെ പതിനഞ്ചു വർഷക്കാലം മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ഈ ആട്ടിൻകൂട്ടത്തിനു വേണ്ടി രക്ഷിതാവിന്റെ തിരുവചനപ്രകാരം മരണത്തോളം യുദ്ധം ചെയ്കയും അവസാനം തന്റെ കൃപയാൽ ജയം പ്രാപിക്കയും ചെയ്തു.[9] എങ്കിലും സമുദായത്തിന്റെ പൊതുവായുള്ള വലിയതും ഭാരമേറിയതുമായ പല കാര്യങ്ങൾ ഒഴിച്ചും ഒതുക്കം വരുത്തിയും അകമേയുള്ള ആത്മീയകാര്യങ്ങളിൽ പ്രത്യേകം ദൃഷ്ടിവച്ചു അന്വേഷിപ്പാൻ കാലം പോരാതെയിരിക്കുന്ന സ്ഥിതിയെ ഗ്രഹിച്ചിട്ടും ശേഷമുള്ളവർ ബലഹീനന്മാർ എങ്കിലും രക്ഷിതാവിന്റെ ബലത്തിൽ ശരണപ്പെട്ടു തങ്ങളുടെ ആത്മീയ ചുമതല നിറവേറ്റുവാൻ നോക്കാതെ ഉദാസീനന്മാരായിരിക്കുന്നതു കഷ്ടം തന്നെയെന്നു സമ്മതിക്കേണ്ടതാകുന്നു. അതിനാൽ അധികം ഇടർച്ച ഭവിച്ചിരിക്കുന്ന തെക്കിനടുത്ത ഈ ഭാഗങ്ങളിൽ നമ്മുടെ ബലഹീനതയ്ക്ക് ഏൽപ്പിക്കപ്പെട്ടിട്ടുള്ളതിനോടുകൂടെ[10] ശേഷമുള്ളവയും ടി വിഷയങ്ങളിൽ യോജിച്ചു നടത്തപ്പെടുവാൻ പിതാക്കന്മാരിൽനിന്നും ആ യോജിപ്പിൽ ആലോചിച്ചുണ്ടാകുന്ന ഭദ്രാസന ഇടവക സംഘത്തെ അംഗീകരിച്ചു ചെയ്‌വാൻ ഈ പ്രധാന ഐക്യ സംഘത്തിൽ നിന്നും അനുവദിക്കപ്പെട്ടി

ട്ടുള്ളതുമാകയാൽ നമ്മുടെ ചുമതലയെ സ്നേഹിക്കപ്പെട്ട നിങ്ങൾ എല്ലാവരുമായി ആലോചിച്ചു നിറവേറ്റാമെന്നുള്ള ആഗ്രഹം ദൈവത്തിൽ സമർപ്പിച്ചുകൊണ്ടത്രെ പൊതുവായുള്ള ഈ ലേഖനം നിങ്ങൾക്കു അയയ്ക്കുന്നത്. എന്നാൽ നാം ബലഹീനനും അകാലത്തിൽ ജനിച്ച ശിശുവിനെപ്പോലെ ഏറ്റം ചെറിയവനുമാകുന്നതിനാൽ[11] സർവ്വശക്തന്റെ കൃപയിലും നിങ്ങൾ എല്ലാവരുടെ ഐക്യബലത്തിലും ആശിച്ചുകൊണ്ടുമത്രേ ഇത് എഴുതുന്നത്. പ്രിയമുള്ളവരെ, രക്ഷിതാവിന്റെ തിരുമണവാട്ടിയാകുന്ന കാതോലിക്കായ്ക്കും ശ്ലീഹായ്ക്കുമടുത്ത[12] ഈ സഭയ്ക്കു ഏതൽക്കാലം നേരിട്ടിട്ടുള്ള സകല ദോഷവും തിരുസഭയുടെ സത്യവിശ്വാസത്തേയും അതിന്നു അഴകായി ദൈവികത്താൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള സഭാചട്ടത്തേയും ഇന്നതെന്നും അതിന്റെ സാരവും ഗ്രഹിക്കാതെ സഭയുടെ മക്കൾ തന്നെ എതിർത്തു നിൽക്കുന്നതിനാൽ മാത്രമല്ലാതെ മറ്റൊന്നുകൊണ്ടുമല്ലെന്നുള്ള നിർവ്വിവാദമായ കാര്യമാകുന്നു. രാജകീയ സംബന്ധമായി എങ്ങിനെയെല്ലാം തീർച്ച വരുത്തിയാലും[13] പല പ്രകാരേണയുള്ള വേദപഠിത്വം, ഉപദേശം, സഭാസംബന്ധമായ ശട്ടംകെട്ടുകൾ ഇത്യാദികളാൽ അല്ലാതെ ഒരിക്കലും ആ ദോഷം തീരുന്നതുമല്ല. അതിനു ഉപദേഷ്ടാക്കന്മാരായി ദൈവം തിരഞ്ഞെടുത്ത് ആക്കിയിട്ടുള്ള നിങ്ങൾ ഭൂമിയുടെ ഉപ്പെന്നും ശിഷ്യന്മാരാകുവിൻ[14] എന്നും മറ്റും കൽപ്പിച്ചു നിയമിച്ചിട്ടുള്ള മേൽപ്പട്ടക്കാരൻ, പട്ടക്കാർ മുതലായ തന്റെ ആചാര്യകുലമാകുന്നു. ആ കൂട്ടമൊക്കെയും തങ്ങളുടെ വിളിയും ചുമതലയും ഇന്നതെന്നു ഗ്രഹിച്ചു രക്ഷിതാവിന്റെ വേലയ്ക്കായി യുദ്ധസൈന്യങ്ങളെപ്പോലെ ഒരുമിച്ചുകൂടുവാൻ ഇതു തക്ക സമയവുമാകുന്നു. എന്നാലും നമ്മുടെ യുദ്ധം ജഡത്തോടും രക്തത്തോടുമല്ല തിരുസഭയെ നശിപ്പിപ്പാൻ എതിർത്തു പുറപ്പെട്ടിരിക്കുന്ന സാത്താനോടും അവന്റെ സൈന്യത്തോടുമത്രെ.[15] പ്രിയമുള്ളവരെ, ഈ യുദ്ധത്തിന് ഒരുമ്പെടേണ്ടുന്നതു ആചാര്യകുലം മാത്രമല്ല, ജനം ഒട്ടുക്ക് അവശ്യം തന്നെ എങ്കിലും ആദ്യം ആത്മീയവേലക്കാർ ഒരുമ്പെട്ടതിന്റെ പിമ്പായി ആവശ്യപ്പെടുന്ന സമയം പൊതുവായി ക്ഷണിച്ചുകൊള്ളാമെന്നു കരുതിയത്രേ പട്ടക്കാരെ മാത്രം വിളിപ്പാൻ ആലോചിച്ചത്.

എന്നാൽ ഈ കൂട്ടത്തിന്റെ പ്രധാന ഉദ്ദേശ്യങ്ങൾ:-

1. ദൈവത്തിന്റെ ശുശ്രൂഷക്കാരായ പട്ടക്കാർ എല്ലാവരും അവരവർക്കുള്ള ആത്മീയവിളിയുടെ താല്പര്യം ഗ്രഹിച്ചു ഏകരീതിയിൽ ഒരുമ്പെട്ടു കർത്താവിന്റെ വേലയെ വെടിപ്പായി നടത്തുന്നവരാകുവാൻ ഉപദേശിക്കപ്പെടണം.

2. അവരിൽനിന്നും പൊതുവിൽ ആത്മസംബന്ധമായും സാമൂഹ്യ

സംബന്ധമായുമുള്ള ആലോചനകൾക്കും നടത്തിപ്പുകൾക്കുമായി പത്തോ പന്ത്രണ്ടോ പട്ടക്കാർ പഠിത്വമുള്ളവരും പ്രസംഗത്തിന് നിപുണതയുള്ളവരും കാര്യവിവരവും ദൈവഭക്തിയുമുള്ളവരുമായി തിരഞ്ഞെടുത്ത് പ്രതിപുരുഷന്മാരായി നിശ്ചയിക്കപ്പെടണം.

3. ഇതിൽ ഒന്നാമത്തെ വലിയ കൂട്ടത്തിനു 'ക്ലീറിക്ക്'[16] യോഗമെന്നും രണ്ടാമത്തെ ചെറിയ കൂട്ടത്തിന് 'റോസൈ'[17] യോഗമെന്നും പേർ വിളിക്കപ്പെടുകയും, ക്ലീറിക്ക് യോഗം ആണ്ടിൽ ഒരു പ്രാവശ്യം ഭദ്രാസനമാകുന്ന പരുമല സിമ്മനാരിയിലും റോസൈ യോഗം ആണ്ടിൽ രണ്ടു പ്രാവശ്യത്തിൽ കുറയാതെ നിശ്ചയിക്കപ്പെടുന്ന സ്ഥലങ്ങളിലും കൂടണം.

4. റോസൈ യോഗത്തിൽനിന്നും അന്നന്നുള്ള നിശ്ചയപ്രകാരം ചിലരെ സഞ്ചാര പ്രസംഗികളായിട്ടും ചിലരെ വിശ്വാസരീതിക്കടുത്ത പുസ്തകങ്ങൾ തർജ്ജിമചെയ്തും മറ്റും ഉണ്ടാക്കുന്നവരായിട്ടും ചിലരെ എല്ലാ പള്ളികളിലും ഇപ്പോഴുള്ളതും ഉണ്ടാകേണ്ടതുമായ പള്ളിക്കൂടങ്ങൾ, നമസ്കാരം, വേദപാഠം, വിശ്വാസരീതിക്കടുത്ത പഠിത്വം മുതലായതു നടത്തിച്ച് അവകൾ പരിശോധിക്കുന്നതിനായിട്ടും ചിലരെ പുറജാതികളോടുള്ള ഉപദേശവേല നടത്തുന്നതിനായിട്ടും ചിലരെ 'റീശ്കൊഹനുസാ'[18] യുടെ ആലോചനയ്ക്കും അതാതു പള്ളികളിലെ കണക്കുകേൾവി, തർക്കവാദങ്ങൾ ഉണ്ടായിരുന്നാൽ കേട്ടു തീർക്കുക മുതലായവകൾക്കായിട്ടും[19] ചിലരെ ടി സിമ്മനാരിയുടെ[20] പ്രധാന കെട്ടിടവും പള്ളിയും അടിസ്ഥാനപ്പെടുത്തീട്ടുള്ളതല്ലാതെ തീർന്നിട്ടില്ലാത്തതിനാൽ അതിന്റെ പണി നടത്തിപ്പിനായിട്ടും ചിലരെ ടി വേലകൾക്കു ദൈവത്തിന്റെ മക്കളായ ജനത്തിൽനിന്ന് ധർമ്മശേഖര പിരിവുകൾ എടുത്ത് നടത്തുന്നതല്ലാതെ വേറൊരു വഴിയുമില്ലാത്തതിനാൽ അവകൾക്കായിട്ടും മറ്റും നിശ്ചയിക്കണം.

5. ഇതു കൂടാതെ മറ്റും അനേകം സംഗതികൾ ആലോചിപ്പാനും നടത്തുവാനുമുള്ളതു അപ്പഴപ്പോൾ കൂട്ടുന്ന 'റോസൈ' യോഗത്തിൽ നിശ്ചയിച്ചും പ്രധാന ഐക്യയോഗത്തിൽ അവകളെ ഉറപ്പിച്ചും നടത്തപ്പെടണം.

പ്രിയമുള്ളവരെ, തെക്കിനടുത്ത മഹാപർവതമായ ടി സിമ്മനാരിയിൽ പഠിത്വമാകുന്ന ഉറവയും ഒഴുക്കും തൽക്കാലം നിൽപ്പാൻ ഇടവരികകൊണ്ടു അതിന്നടുത്ത താഴ്വരകൾ എല്ലാം വറ്റി ഉണങ്ങി കാണുന്നതിനാൽ ടി രണ്ടു യോഗവും ശേഷം ഇടവക ബഹുജനയോഗവും പ്രത്യേകം വ്യസനത്തോടുകൂടെ ദൃഷ്ടിവച്ചു അതിന്റെ പണി നിവൃത്തിക്കു ഒരുമ്പെടേണ്ടതു അത്യാവശ്യമായിരിക്കുന്നു. എന്തെന്നാൽ ദൈവികത്തിലും ലൗകികത്തിലും പ്രകാശവും ജീവനുമായിട്ടുള്ളത് പഠിത്വമെന്നല്ലാതെ അതിനു ശരിയായി വേറൊന്നുമില്ലെന്നു ഏവരും സമ്മതിക്കുന്നതാകുന്നു.

നമ്മുടെ രക്ഷിതാവായ മശിഹാതമ്പുരാൻ തന്റെ സകല കൃപകളിലും ഒന്നാമതായി നടത്തിയതും തന്റെ ശിഷ്യന്മാരെ പ്രത്യേകം ഭരമേല്പിച്ചതും പഠിത്വമാകുന്നു. നമ്മുടെ മഹാരാജാവും രാജ്യക്ഷേമത്തിനായി തന്റെ രാജ്യമൊക്കയിലും ഉന്നതമായി നടത്തിവരുന്നതും പഠിത്വമത്രേ.[21] അങ്ങനെ തന്നെ അന്യ സഭക്കാരായ റോമ്മാക്കാരും പ്രൊട്ടസ്റ്റന്തുകാരും അവരുടെ എല്ലാ സ്ഥലങ്ങളിലും സിമ്മനാരികളായിട്ടും[22] കുമ്പേന്തകളായിട്ടും[23] മറ്റു പള്ളിക്കൂടങ്ങളായിട്ടും നിറച്ചു വരുന്നു. എന്നാൽ ഇവരുടെയിടയിൽ പൂർവിക അപ്പോസ്തോല സഭയെന്നുള്ള ഒരു മഹത്വം നമുക്കുള്ളതിനാൽ അതിനെ ഘോഷിച്ചുകൊണ്ടു നടക്കുന്നതു മാത്രമല്ലാതെ അപ്പോസ്തോല സ്ഥാനത്തിനടുത്ത യാതൊരു വേലയും ഉപദേശവും നടത്താതെയും അതിന്നു അറിവും ശേഷിയുമില്ലാതെയും തീർന്നിരിക്കകൊണ്ടു നിർജ്ജീവാവസ്ഥയിൽ നാം ആയിരിക്കുന്നതു മാത്രമല്ല, എല്ലാ പള്ളികളിലും തമ്മിൽ തമ്മിൽ സമാധാനമില്ലാത്ത ജന്തുക്കളെപ്പോലെ കടിപിടി കൂട്ടി നശിച്ച് നശിച്ച് അശേഷം മേൽഗതിയില്ലാതെയും ഇതര സഭക്കാർക്കും മറ്റുള്ളവർക്കും ആക്ഷേപത്തിനും നിന്ദയ്ക്കും പാത്രീഭവിച്ചുമിരിക്കുന്നു. എന്നാൽ ഇതിനുള്ള കാരണം ആലോചിക്കുമ്പോൾ ഭരണദോഷമെന്നല്ലാതെ ദൈവത്തിന്റെ റൂഹായിക്കടുത്ത ആട്ടിൻകൂട്ടത്തെ നാം എന്തിനു കുറ്റം പറയുന്നു. അതുകൊണ്ട് തിരുസഭയുടെ ഭരണക്കാരും സഹോദരന്മാരും സഖികളുമേ വരുവീൻ കർത്താവിന്റെ വേലയ്ക്കായി വേഗം ഒരുങ്ങുവിൻ. റൂഹായ്ക്കടുത്ത യുദ്ധത്തിനു അതിനടുത്ത സകല ആയുധങ്ങളും ധരിപ്പിൻ.[24] ഹാ സഹോദരന്മാരേ, വരുവാനിരിക്കുന്ന ഭയങ്കരമായ ചോദ്യത്തെയും ന്യായവിധിയെയും പ്രതികാരത്തെയും ഓർത്തു ഭയപ്പെടുവിൻ. നമുക്ക് ഏല്പിക്കപ്പെട്ടിരിക്കുന്ന കട്ടിവിരാകന്റെ[25] കണക്കെടുത്തു വിളിക്കുമ്പോൾ നാം എന്തുത്തരം പറയേണ്ടുയെന്നുവച്ചു ഭ്രമിപ്പിൻ. മടിയനായ ദാസനെ കയ്യും കാലും കെട്ടി എവിടേയ്ക്കു തള്ളിയിറക്കിയെന്നും ഓർത്തു വ്യസനിപ്പിൻ.[26] പ്രിയമുള്ളവരേ, അങ്ങനെയുള്ള പ്രതിഫലത്തിന് നാം പാത്രവാന്മാരായിത്തീർന്നാൽ നാം ഇപ്പോൾ എടുത്തിരിക്കുന്ന നാമം കൊണ്ടും വേഷം കൊണ്ടും എന്തു പ്രയോജനം. ആത്മീയ ഇടയന്മാരെക്കുറിച്ച് എറമീയ, ഹസ്കിയേൽ മുതലായ ദീർഘദർശിമാരെ കൊണ്ടു ദൈവം പറയിച്ചിട്ടുള്ള വചനങ്ങളെ കേൾപ്പിൻ. എറമിയ 23:1: എന്റെ മേച്ചിൽ സ്ഥലത്തെ ആടുകളെ നശിപ്പിച്ചിരിക്കുന്ന ഇടയന്മാർക്ക് ഹാ കഷ്ടമെന്നു കർത്താവ് പറയുന്നു. നിങ്ങൾ എന്റെ ആട്ടിൻകൂട്ടത്തെ സൂക്ഷിക്കാതെ അവയെ ചിതറിച്ച് ആട്ടിക്കളഞ്ഞു. ഇതാ ഞാൻ നിങ്ങളുടെ പ്രവൃത്തികളുടെ ദോഷത്തെ വിചാരിക്കുമെന്നു കർത്താവു പറയുന്നു. ഹസ്കിയേൽ 17:2 മുതൽ. മനുഷ്യപുത്രാ ഞാൻ നിന്നെ ഇസ്രായേൽ ഭവനക്കാർക്ക് കാവൽക്കാരനാക്കി

യിരിക്കുന്നു. അതുകൊണ്ട് എന്റെ വായിൽ നിന്നു വചനത്തെ കേട്ടു എങ്കൽ നിന്നു അവരെ ഓർമ്മപ്പെടുത്തുക. നീ മരിക്കും നിശ്ചയമെന്നു ഞാൻ പാപിയോടു പറയുമ്പോൾ നി അവനെ ഓർമ്മപ്പെടുത്താതെയും അവനെ ജീവനോടു രക്ഷിക്കുന്നതിനു നീ പാപിയോട് അവന്റെ ദുഷ്ടവഴിയിൽ നിന്നു വിട്ടൊഴിഞ്ഞു ജീവിപ്പാൻ പറയാതെയുമിരുന്നാൽ ആ പാപി അവന്റെ രക്തത്തെ നിന്റെ കൈയിൽനിന്നു ചോദിക്കുകയും ചെയ്യും. ഹസ്കിയേൽ 34:2 മുതൽ. മനുഷ്യന്റെ പുത്രാ, ഇസ്രായേലിന്റെ ഇടയന്മാർക്കു വിരോധമായി നീ ദീർഘദർശനം പറക. ഇടയന്മാരോട് ദൈവമായ കർത്താവു ഇപ്രകാരം പറയുന്നു. തങ്ങളെ തന്നെ മേയ്ക്കുന്ന ഇസ്രായേലിന്റെ ഇടയന്മാർക്കു ഹാ കഷ്ടം. ഇടയന്മാർ ആട്ടിൻകൂട്ടങ്ങളെ മേയ്ക്കുന്നില്ല. നിങ്ങൾ മേദസ്സിനെ ഭക്ഷിക്കയും ആട്ടിൻരോമം കൊണ്ടു നിങ്ങൾക്കു വസ്ത്രം ഉണ്ടാക്കുകയും തടിച്ചവയെ അറക്കുകയും ചെയ്യുന്നു. നിങ്ങൾ ബലഹീനതയുള്ളതിനെ ശക്തിപ്പെടുത്താതെയും, ദീനം പിടിച്ചതിനെ സൗഖ്യമാക്കാതെയും ഒടിഞ്ഞതിനെ മുറിവു കെട്ടാതെയും ആട്ടിക്കളയപ്പെടുന്നതിനെ തിരിച്ചുവരുത്താതെയും കാണാതെപോയതിനെ അന്വേഷിക്കാതെയും ബലാൽക്കാരത്തോടും ക്രൂരതയോടും അവയെ ഭരിക്കയും ചെയ്യുന്നു. പിന്നെയും ഇടയൻ ഇല്ലായ്മകൊണ്ടു അവ ചിന്നപ്പെട്ടു. അവ ചിന്നപ്പെട്ടപ്പോൾ വയലിലുള്ള എല്ലാ മൃഗങ്ങൾക്കും ഭക്ഷണമായിത്തീർന്നു. എന്റെ ഇടയന്മാർ എന്റെ ആട്ടിൻകൂട്ടത്തെ തിരക്കാതെ തങ്ങളെ തന്നെ മേയ്ക്കുകയും കൂട്ടത്തെ മേയ്ക്കാതിരിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ഇടയന്മാരെ കർത്താവിന്റെ വചനത്തെ കേൾപ്പിൻ. ദൈവമായ കർത്താവ് ഇപ്രകാരം പറയുന്നു. ഇതാ ഞാൻ ഇടയന്മാർക്കു വിരോധമായിരിക്കുന്നു; ഞാൻ എന്റെ ആട്ടിൻകൂട്ടത്തെ അവരുടെ കൈയിൽനിന്നും ചോദിക്കയും അവരെ ആട്ടിൻകൂട്ടത്തെ മേയ്ക്കുന്നതിൽനിന്ന് ഒഴിയുമാറാക്കുകയും ചെയ്യും. പ്രിയമുള്ളവരെ, ഈ ദൈവകല്പനകൾ അന്നും ഇന്നുമുള്ള തന്റെ തിരുസഭയാകുന്ന ആട്ടിൻകൂട്ടത്തിന്റെ ഇടയന്മാരുടെ ഭരണദോഷവും അതിനാൽ ലഭിക്കപ്പെടുന്ന പ്രതിഫലവും ഇന്നതെന്നു തന്റെ ദാസന്മാരായ ദീർഘദർശിമാരെക്കൊണ്ടു മുൻകൂട്ടി പറയിച്ചിട്ടുള്ളതും അതിൽ എപ്പോഴും നാം ശ്രദ്ധയോടിരിക്കേണ്ടതുമാകുന്നു. നിങ്ങളുടെ ജ്ഞാനത്തിനു ഇതു മതിയെന്നു വച്ചു ചുരുക്കുന്നു. എന്നാൽ ഈ ലേഖനം നാം കൂടേണ്ടതായ കൂട്ടത്തിന് മുൻകുറിയായി നമ്മുടെ ഹൃദയത്തിന്റെ സത്യവും ആഗ്രഹവും നിങ്ങളുടെ സത്യസ്നേഹത്തിന് നാം വെളിപ്പെടുത്തിയതത്രേ. ഇനി നിശ്ചയിക്കപ്പെടുന്ന ദിവസം നിങ്ങളെ തിരിയപ്പെടുത്തുമ്പോൾ സംഗതി പള്ളിയോഗത്തിൽ[27] പ്രസ്താവിച്ച് ആലോചനയോടുകൂടെ നിങ്ങൾ എല്ലാവരും വന്നു ചേരുകയും വേണം.

നമ്മുടെ കർത്താവായ യേശുമിശിഹായുടെ കൃപയും വാഴ്വും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടേയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

(ഒപ്പ്)

1892 കുംഭം 29-ാം തീയതി നിരണത്തു പള്ളിയിൽനിന്നും.

1. അന്ന് പ. ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ.

2. 17-19 നൂറ്റാണ്ടുകളിൽ മലങ്കരസഭ, ആത്മീയ മേലദ്ധ്യക്ഷനെ 'വേദതലവൻ' എന്ന സംജ്ഞയാലാണ് സൂചിപ്പിച്ചിരുന്നത്.

3. യോഹ. 14:37.

4. പ്രൊട്ടസ്റ്റന്റ് നവീകരണക്കാരുടെ കടന്നുകയറ്റവും നവീകരണക്കാരുമായി തുടരുന്ന വ്യവഹാരവും.

5. 1876-77 ൽ പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് നടത്തിയ മലങ്കര സന്ദർശനം.

6. മലങ്കര പള്ളിയോഗത്തിന്റെ അനുമതിയോ ശുപാർശയോ കൂടാതെ ഏകപക്ഷീയമായാണ് പ. പത്രോസ് പാത്രീയർക്കീസ് മലങ്കരയെ ഏഴ് ഇടവകയാക്കി തിരിച്ചത്. മലങ്കര മെത്രാനിൽ കേന്ദ്രീകൃതമായ മലങ്കരയുടെ ഭരണ സംവിധാനം മാറ്റി, തന്നിൽ കേന്ദ്രീകരിക്കുക എന്ന ലക്ഷ്യമായിരുന്നു പിന്നിൽ.

7. 1876-ലെ മുളന്തുരുത്തി സുന്നഹദോസിൽ വെച്ചാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും, അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചത്.

8. മുളന്തുരുത്തി സുന്നഹദോസിൽ വച്ച് പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് പഞ്ചമൻ അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ടു.

9. 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധി സൂചിതം.

10. നിരണത്തിന്റെ മെത്രാപ്പോലീത്തായായിയാണ് നിയമിതനായതെങ്കിലും പിന്നീട് തെക്കുള്ള മറ്റു രണ്ടു ഭദ്രാസനങ്ങളായ തുമ്പമണ്ണും കൊല്ലവും കൂടി പ. പരുമല തിരുമേനിയുടെ ഭരണത്തിൻകീഴിലായി.

11. വി. പൗലൂസ് ശ്ലീഹായുടെ 'അകാലപ്രജ' (1 കൊരി. 15:8) എന്ന വിശേഷണം സ്വയം ഉപയോഗിച്ചിരിക്കുന്നു. പ. പത്രോസ് പാത്രിയർക്കീസ് മേല്പട്ടസ്ഥാനം നൽകിയ 6 പേരിൽ ഏറ്റവും പ്രായം കുറവ് (29) വയസ്സ് പ. പരുമല തിരുമേനിയ്ക്കായിരുന്നു.

12. 1. കോരി. 12:12. കാതോലികം (സാർവത്രികം) ശ്ലൈഹികം, ഏകം, വിശുദ്ധം. ഇവ സഭയുടെ ചതുർ ലക്ഷണങ്ങളാണ്.

13. 1889-ലെ തിരുവിതാംകൂർ റോയൽ കോടതി വിധി സൂചിതം. ഈ വിധിയിലൂടെ മാർ ദീവന്നാസ്യോസ് പഞ്ചമൻ നിയമാനുസൃത മലങ്കര മെത്രാനായി പ്രഖ്യാപിക്കപ്പെട്ടു.

14. മത്തായി 5:13.

15. എഫേ. 6:12.

16. (ഇംഗ്ലീഷ്) = വൈദികർ.

17. (സുറിയാനി) = രഹസ്യം. ഇവിടെ 'കമ്മിറ്റി' എന്നർത്ഥം.

18. (സുറിയാനി) = മേല്പട്ടക്കാരൻ.

19. ഇടവക മെത്രാപ്പോലീത്താമാർക്കുവേണ്ടി ഭരണപരമായ നടപടികൾ സ്വീകരിക്കുവാൻ അക്കാലത്ത് സഞ്ചാര വികാരിമാരെ നിയമിച്ചിരുന്നു. കടവിൽ മാർ അത്താനാസ്യോസ് തന്റെ ഭരണത്തിലുള്ള കോട്ടയം ഭദ്രാസനത്തിന് ഉപ്പൂട്ടിൽ കത്തനാരെയും അങ്കമാലിക്ക് കോനാട്ട് മാത്തൻ മല്പാനേയും സഞ്ചാര വികാരിമാരായി അക്കാലത്ത് നിയമിച്ചിരുന്നു.

20. അന്ന് പണിതുകൊണ്ടിരുന്ന പരുമല സെമിനാരി.

21. തിരുവിതാംകൂർ അക്കാലത്ത് വിദ്യാഭ്യാസ പ്രോത്സാഹനത്തിന് അത്യന്ത പ്രാധാന്യം നൽകിയിരുന്നു. ഇതിന്റെ ഫലമായി സർക്കാർ – സ്വകാര്യ എയ്ഡഡ് സ്കൂളുകൾ നാടെങ്ങും സ്ഥാപിച്ചു. മലങ്കരസഭയ്ക്കും ഈ നയം മൂലം 250–ൽ അധികം സ്കൂളുകൾ അന്ന് ഉണ്ടായിരുന്നു.

22. (ലത്തീൻ) = വൈദിക വിദ്യാഭ്യാസ കേന്ദ്രം, സ്കൂൾ എന്നീ അർത്ഥത്തിലാണ് ഇവിടെ ഉപയോഗിക്കുന്നത്.

23. (ലത്തീൻ) = കോൺവെന്റ്, മഠം.

24. എഫേ. 6:11.

25. സ്വർണ വരാഹൻ. കേരളത്തിൽ പ്രചാരത്തിലിരുന്ന ഒരു പഴയ സ്വർണ്ണ നാണയം.

26. താലന്തുകളുടെ ഉപമ (മത്താ. 25:14–30) സൂചിതം. ഇവിടെ 'കട്ടിവിരാകൻ' എന്ന പ്രാദേശിക ഉപമേയം ഉപയോഗിച്ച് കർത്താവിന്റെ ഉപമ പുനരാഖ്യാനം ചെയ്തിരിക്കുന്നു.

27. പൂർവ്വിക കാലം മുതൽ മലങ്കരയിലെ എല്ലാ പള്ളികളുടെയും ലൗകികഭരണം അതത് പള്ളികളുടെ പള്ളിയോഗത്തിനാണ്. വികാരി, ദേശത്തുപട്ടക്കാർ, ഗൃഹനാഥന്മാർ എന്നിവരായിരുന്നു അക്കാലത്ത് പള്ളിയോഗ അംഗങ്ങൾ.



# IV

നമ്പ്ര 513

## നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും (മുദ്ര)

നമ്മുടെ കാട്ടൂർ പള്ളിയിലെ വിഗാരിയും ദേശത്തു പട്ടക്കാരും പള്ളികൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയമുള്ളവരെ, നമ്മുടെ തെക്കിന്നടുത്ത ഈ ഇടവകകളിൽ കുറഞ്ഞൊരുകാലമായി ദൈവികവും ലൗകികവും ആയ രണ്ടു വിഷയങ്ങളിലും നേരിട്ടിട്ടുള്ള വീഴ്ചകളും കുഴപ്പങ്ങളും ആത്മീക ഉൾക്കണ്ണുകൾകൊണ്ടു പരിശോധിച്ചുനോക്കിയാൽ വളരെ പരിതാപാവസ്ഥയിൽ

ആയിരിക്കുന്നു എന്നുള്ളതു പ്രത്യക്ഷമായിട്ടുള്ളതാകുന്നു. എന്നാൽ ഈ രണ്ടു പ്രകാരവും ഉള്ള വീഴ്ചയ്ക്കു കാരണമായതു നമ്മുടെ പാപം തന്നെ എന്നിരുന്നാലും അവയെ തിരിച്ചറിഞ്ഞും അറിയിച്ചും തിരുസ്സഭയുടെ സത്യവിശ്വാസത്തെയും നടപടിയേയും നേരായി ഗ്രഹിച്ചും ഗ്രഹിപ്പിച്ചും ദൈവികവേല നടത്തുവാൻ തക്ക റൂഹായിക്കടുത്ത ശുശ്രൂഷകൾ ഇല്ലാതിരുന്നതുകൊണ്ടെന്നും ആയവർ ഉണ്ടാകുന്ന കാലത്തിൽ അല്ലാതെ ആ ദോഷം നീങ്ങുന്നതല്ലെന്നും, പലതിനാലും നമുക്കു ഗ്രഹിക്കാവുന്നതും ആകുന്നു. വീട്ടുടമസ്ഥർ കാവൽക്കാരോടുകൂടെ വിളക്കുംവച്ചു ഉണർന്നിരിക്കുമ്പോൾ കള്ളന്മാർ അടുത്തു വരുവാനും അവന്റെ ഭവനം കവർച്ച ചെയ്വാനും എളുപ്പം അല്ലല്ലോ.[1] എന്നാൽ കരുണ അറ്റ കള്ളന്മാർ അടുത്തുവരുവാനും നമ്മുടെ ഭവനം കവർച്ച ചെയ്വാൻ ഉറക്കം ഇളച്ചു ഓടി നടക്കുന്നു എന്നും നമ്മുടെ ആട്ടിൻകൂട്ടത്തിലെ ആടുകളെ അക്രമിപ്പാനും വിഴുങ്ങുവാനും സിംഹവും പെരുമ്പാമ്പും ചെന്നായും അലറി നടക്കുന്നു[2] എന്നും നാം കണ്ടറിഞ്ഞിരിക്കുന്ന ഈ കാലത്തു രാവും പകലും ആ ഒരു ഓർമ്മയും വ്യസനവും കൂടാതെയും വിളക്കും വച്ചു കാവൽക്കാരോടും ആയുധങ്ങളോടും കൂടെ ഉണർന്നിരിക്കാതെയും മൃഗസ്വഭാവത്തിൽ നാം ഉറക്കക്കാരും മടിയന്മാരും ആയി തീരുന്നതു കഷ്ടവും വലിയ സങ്കടവും തന്നെ. നമ്മുടെ ശത്രുവായ സാത്താൻ ഒരിക്കലും ഉറങ്ങുന്നില്ല. അവൻ നമ്മെ ദുർമ്മോഹം, മദ്യപാനം മുതലായവകളാൽ രസിപ്പിച്ചു ഉറക്കുവാനും അവന്റെ സൈന്യത്തെ കവർച്ചയിൽ സന്തോഷവും ആശയും കൊടുത്തു ഉണർത്തുവാനും അത്രെ രാവും പകലും ഉള്ള അവന്റെ ശ്രമം. ഇപ്രകാരം തന്നെ ദൈവത്തിന്റെ പഴയതും പുതിയതും ആയ രണ്ടു തിരുസഭകളുടെയും[3] പ്രാരംഭം മുതൽ അവൻ വഞ്ചനയായി നടത്തീട്ടുള്ള പതിയിരുപ്പുകളും കവർച്ചകളും[4] യുദ്ധങ്ങളും വേദപുസ്തകങ്ങളാലും സഭാചരിത്രങ്ങളാലും ഏറെക്കുറെ നാം ഗ്രഹിച്ചിട്ടുള്ളതു കൂടാതെ ഈ കേരളത്തിലും ദൈവത്തിന്റെ സഭ സ്ഥാപിതമായതു മുതൽ ഇതുവരെ തുടർച്ചയായി ബലഹീനന്മാരായ നമ്മുടെ ഈ കാലംവരെയും അവൻ തിരുസഭയോടു ചെയ്ത അക്രമങ്ങളും കവർച്ചകളും റൂഹായിക്കടുത്ത ആട്ടിൻകൂട്ടങ്ങളിൽനിന്നു കഴിയുന്നിടത്തോളം പിടിച്ചു തകർക്കുന്നതും അവന്നും അവന്റെ കൂട്ടത്തിന്നും ഭക്ഷണത്തിന്നായി കൊണ്ടുപോയി അവന്റെ മേച്ചിൽസ്ഥലത്തിൽ വളർത്തുന്നതും കാണുന്നതു സഹിപ്പാൻ വഹിയാത്ത വല്യ സങ്കടം തന്നെ. അതിനാൽ പ്രിയമുള്ളവരെ, നമ്മുടെ വൈരിയായ ദുഷ്ട സാത്താനോടു എതൃത്തു നില്പാനുള്ള ആയുധവും അവൻ ഊതിയാൽ കെടാതിരിക്കുന്ന വിളക്കും അവന്റെ കവർച്ചയിൽ നഷ്ടപ്പെടാതിരിക്കുന്ന നിക്ഷേപവും ദൈവീക പഠിത്വം അത്രെ. ആ പഠിത്വത്തിൽ അഭ്യസിച്ച റൂഹായിക്കടുത്ത ആയുധം

ധരിച്ച കാവൽക്കാരൻ അല്ലാതെ അവനോടു എതൃത്തുനില്പാനും ദൈവത്തിന്റെ ആട്ടിൻകൂട്ടങ്ങളെ അവൻ അക്രമിക്കാതെ നോക്കുവാനും അവന്റെ മേച്ചിൽസ്ഥലത്തിൽ കൊണ്ടുപോയി വളർത്തുന്നവയെ അവന്നു ഇരയായി തീരാതെ തടുത്തുകൊണ്ടുവരുവാനും മറ്റു യാതൊന്നിലും കഴിയുന്നതും അല്ലാ. ആകയാൽ ഈ ദുഃഖത്തിന്റെയും ഭയത്തിന്റെയും കാലത്തിൽ സകലത്തിലും മുമ്പായി നാം നോക്കേണ്ടതു നമ്മുടെ ശെമ്മാശന്മാരെയും[5] കുഞ്ഞുങ്ങളെയും ദൈവീകപഠിത്വത്തിലും[6] ഉപദേശത്തിലും വളർത്തി ദൈവതിരുവിഷ്ടപ്രകാരം ആത്മീകശുശ്രൂഷക്കാർ ആക്കിത്തീർക്കേണ്ടതത്രെ. മൂശയുടെ കാലത്തിൽ പഴയ സഭയുടെ ശുശ്രൂഷയ്ക്കും വേലക്കുമായി നഗരങ്ങൾതോറും ഗ്രാമങ്ങൾതോറും പള്ളിക്കുടങ്ങളും പഠിത്വവും വേദവായനയും ഉപദേശവും നിയമിച്ച് അവകളാൽ ആ സഭയെ കാത്തുവന്നു. പുതിയ സഭയിലും നമ്മുടെ രക്ഷിതാവും ഭൂലോകമൊക്കയിൽ തന്റെ സുവിശേഷം പ്രസംഗിപ്പാനും മറ്റുമായി തന്റെ ശിഷ്യന്മാരെ അയക്കുകയും അവകളാൽ തന്റെ തിരുസഭയെ കാക്കയും ചെയ്തു. ഈ കണ്ടു പഠിത്വം ഈ അന്ത്യകാലത്തിൽ എത്രത്തോളം നാം ഭക്തിയായി നടത്തുമോ അത്രത്തോളം സഭയ്ക്കു രക്ഷയും എത്രത്തോളം നാം അതിൽ ഉദാസീനന്മാരായി തീരുമോ അത്രത്തോളം സഭയ്ക്കു ക്ഷയവും ഉണ്ടാകും എന്നുള്ളത് സ്പഷ്ടവും ആകുന്നു. റോമ്മാ സഭക്കാർ അവരുടെ വിശ്വാസപ്രകാരം ഉള്ള സഭയുടെ കാവലിന്നായി അവർ കുടിയേറിയിരിക്കുന്ന വലിയതും ചെറിയതും ആയ സകല സ്ഥലങ്ങളിലും കുമ്പേന്തകളായിട്ടും സ്കൂളുകളായിട്ടും നിറച്ചുവരുന്നതും പ്രൊട്ടസ്താന്തുകാർ[7] അവരുടെ സഭയുടെ രക്ഷക്കായി സകല സ്ഥലങ്ങളിലും മേൽപ്രകാരവും അതിൽ ഉപരിയായും നടത്തിവരുന്നതും തൽക്കാലം നമ്മിൽ നിന്നു വേർപിരിഞ്ഞു പുതിയ സഭ ഉണ്ടാക്കുവാൻ ഒരുമ്പെട്ടുവരുന്ന നവീകരണക്കാർ[8] അതിന്റെ നായകന്മാരുടെ അത്യുൽസാഹത്താൽ സിമ്മനാരിയും സ്കൂളുകളും പഠിത്വങ്ങളും അതിന്നടുത്ത സംഘങ്ങളും നടത്തുവാൻ പരിശ്രമിച്ചുവരുന്നതും നിർജ്ജീവാവസ്ഥയിൽ കിടന്നിരുന്ന ആറു വർഷക്കാർ[9] എന്ന കൂട്ടർ ഇപ്പോൾ തല ഉയർത്തി അതാതു സ്ഥലങ്ങളിൽ അവരുടെ ഗണങ്ങളെ ഉണർത്തി അവർക്കുള്ള നടപടികളെയും ശട്ടങ്ങളെയും പുതുതായി ഉറപ്പിച്ചുവരുന്നതും വിശേഷാൽ ഇപ്പോൾ മഹമ്മദീയരും അജ്ഞാനികളും കൂടെ അവരുടെ വേദത്തെയും ശാസ്ത്രത്തെയും പുഷ്ടിപിടിപ്പിക്കുകയും അവകൾക്കു സംഘങ്ങളെ ഉറപ്പിച്ചു അവരുടെ വിശ്വാസത്തെ പ്രബലപ്പെടുത്തുന്നതുമായ പ്രസംഗങ്ങൾ നടത്തുകയും മറ്റും ചെയ്തുവരുന്നതും കാണുന്നില്ലയോ? എന്നാൽ ഇവരുടെ ഇടയിൽ പരമാർത്ഥപ്പെട്ടവരെങ്കിലും ഇടയനില്ലാത്ത ആടുകളെപ്പോലെ ചിന്നപ്പെട്ടും ഏവർക്കും പിടിപ്പാൻ തക്കവണ്ണം കാവലില്ലാതെയും

ഇടയന്റെ വിളിക്കീഴു പോകുന്ന സ്വഭാവം വിട്ടും നടക്കുന്ന ആട്ടിൻകൂട്ട ങ്ങളായ നാം അവർക്കു വിനോദകാഴ്ചക്കും പരിഹാസത്തിനും അക്രമ ത്തിനും പാത്രീഭവിച്ചിരിക്കുന്നതും വല്യ സങ്കടം അല്ലയോ? എന്നാൽ കർത്താവിന്റെ തിരുമണവാട്ടി ആകുന്ന അപ്പസ്തോലസഭയ്ക്ക് തന്റെ കഷ്ടാനുഭവത്തിന്റെ സംബന്ധമായി ഞെരുക്കങ്ങളും പീഢകളും പരി ഹാസങ്ങളും കൈക്കൊള്ളുന്നതു മഹത്വം എന്നുള്ള ഒരു പ്രശംസ നമു ക്കുണ്ട്. നമ്മുടെ പിതാക്കന്മാരുടെ കാലങ്ങളിൽ അവരുടെ സത്യം കൊണ്ടും ഭക്തികൊണ്ടും ദൈവത്തോടും തന്റെ തിരുസഭയോടും ഉള്ള കളങ്കമറ്റ സ്നേഹംകൊണ്ടും ഈ കഷ്ടതകൾ അവർ സഹിച്ചിട്ടുള്ളതാ കയാൽ അവർക്കു ആയതു മഹത്വം തന്നെയായിരുന്നു. നാമൊ ഈ കാലത്തിൽ അപ്രകാരം അല്ലാ. നമ്മുടെ അക്രമത്താലും അത്യാഗ്രഹ ത്താലും വല്ല ഞെരുക്കവും വന്നു സംഭവിക്കുന്ന സമയം അതു കർത്താ വിനെക്കുറിച്ചുള്ള കഷ്ടാനുഭവം ആയിട്ടും, ദുർവ്വാശിയാലും ദുരഭിപ്രായ ത്താലും വല്ല വിശേഷവും നടത്തുന്നതു തിരുസ്സഭയുടെ മഹത്വം ആയിട്ടും, നമ്മുടെ ബലഹീനത നിമിത്തം തട്ടിപ്പറിച്ചുകൊണ്ടുപോകു ന്നതു നീതി ധർമ്മമായിട്ടും അത്രെ നമ്മിൽ അനേകർ കണക്കിട്ടു പ്രശം സിച്ചു വരുന്നതു. ഇതുകൾ കർത്താവിന്റെ കഷ്ടാനുഭവത്തിനു സംബ ന്ധവും മഹത്വത്തിന്നു കാരണവും ആയിത്തീരുമെന്നു തോന്നുന്നില്ലാ. ഇതരസഭക്കാരുടെ നടപടിയെക്കുറിച്ചു നാം എന്തിനു കുറ്റം വിധിക്കു ന്നു. ദൈവം വിധിച്ചുകൊള്ളട്ടെ. അവരുടെ ശട്ടംകെട്ടുകളും നടപടികളും ഏതു ലാക്കിൽ ആയിരുന്നാലും അവരുടെ സഭയുടെ കാവലിന്നായി അവർ ബലമുള്ള കോട്ടകൾ അത്രെ ഉറപ്പിച്ചുവരുന്നതു. അതിൽ ചിലർക്കു രാജാ ക്കന്മാരും രാജസ്ത്രീകളും ധനവാന്മാരും അഗതികളുമായ അവരുടെ സഭയുടെ മക്കൾ ഒക്കെയും മതി എന്നു പറയുന്നിടത്തോളം സഹായം അതിന്നു ചെയ്തുവരുന്നു.[10] മറ്റുള്ളവരും അവരുടെ ജനത്തിന്റെ ശക്തി പോലെയും ശക്തിയേക്കാൾ അധികമായുള്ള ഔദാര്യങ്ങൾ ഒഴികെ പിടി യരി,[11] കെട്ടുതെങ്ങ്,[12] ദശാംശം[13] മുതലായവകളിലും അവരുടെ വേല കൾ ഒക്കെയും ശക്തിയായി നടത്തി കോട്ടകൾ ഉറപ്പിച്ചുവരുന്നു.

എന്നാൽ പ്രിയമുള്ളവരെ, അരിഷ്ടന്മാരും പീഢിതന്മാരുമായ തിരുസഭ യുടെ മക്കളായിരിക്കുന്ന നമുക്കു മറ്റുള്ളവരെപ്പോലെ അല്ലാ. ശ്ലീഹായി ക്കടുത്തതും കാതോലിക്കായിക്കടുത്തതും ആയ വിലയേറിയ രത്നങ്ങ ളാൽ പ്രധാന മൂലക്കല്ലായ രക്ഷിതാവിനോടു ചേർത്തു കൈകൾ കൂടാതെ പണിയപ്പെട്ടിരിക്കുന്ന കാണപ്പെടാത്ത ആലയവും നമുക്കുണ്ട്.[14] എന്നാൽ ചിലപ്പോൾ ഇസ്രായേൽ സഭയുടെ പാപം നിമിത്തം ദൈവം അവരോടു കോപിച്ച് അന്യന്മാരുടെ അടിമയിൽ ഏൽപിക്കയും ചിലപ്പോൾ നാടുകടത്തുകയും ഊർശ്ലേം മുതലായ സ്വന്ത ഭവനം നശിപ്പിക്കപ്പെടു

കയും പിന്നത്തേതിൽ അവർ മനസ്സുതിരിഞ്ഞു ദൈവത്തോടു നിലവിളിച്ചപ്പോൾ അവരെ രക്ഷിപ്പാനായി തന്റെ ദാസന്മാരെ അയച്ചു ശത്രുക്കളിൽനിന്നു വീണ്ടെടുക്കുകയും മറ്റും ചെയ്തപ്രകാരം തിരുസഭയുടെ മക്കളാകുന്ന നമ്മുടെ പാപം നിമിത്തം വളരെക്കാലം ശത്രുക്കളുടെ കയ്യിൽ നമ്മെ ഏൽപിക്കുകയും അവർ മേല്പറഞ്ഞ നമ്മുടെ ആലയത്തിന്റെ കോട്ടകളും പൂട്ടുകളും കുറ്റികളും ഭിത്തികളും തകർക്കുകയും അതിൽനിന്നു റൂഹായിക്കടുത്ത ആട്ടിൻകൂട്ടങ്ങളിൽ ചിലതിനെ ചീന്തുകയും ചിലതിനെ ചിതറിക്കുകയും ചിലതിനെ പിടിച്ചുകൊണ്ടുപോകയും ശേഷമുള്ളവ ഭയന്നു ഓടിഒളിക്കുകയും ചെയ്തിരിക്കുന്നു. നമ്മുടെ വിശുദ്ധ പിതാവായ മാറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസുബാവാ തിരുമനസ്സിലെ വരവിനാലും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ പ്രയത്നത്താലും മറ്റും മേല്പറഞ്ഞ സങ്കടങ്ങൾക്കു അനേക ഗുണങ്ങളും ആശ്വാസവും ഉണ്ടായിട്ടുള്ളതു അനുഭവസിദ്ധം ആണെങ്കിലും ശത്രുവിന്റെ പോരാട്ടവും കവർച്ചയും അടങ്ങാതെ മേൽക്കുമേൽ വർദ്ധിച്ചുവരുന്നതിനാൽ വളരെ ഭയത്തിനും വ്യസനത്തിനും ഇടയായിതീർന്നിരിക്കുന്നു.

ആകയാൽ പ്രിയമുള്ളവരെ! ഈ ഭയവും വ്യസനവും തീർപ്പാൻ നാം ദൈവസ്നേഹത്തോടും ഭക്തിവൈരാഗ്യത്തോടും ഒരുമ്പെട്ടു കൂടുകയും അകമെയും പുറമെയുമുള്ള രണ്ടു കോട്ടകളുടെയും ആലയങ്ങളുടേയും കേടുകൾ തീർപ്പാൻ അത്യുത്സാഹമുള്ളവരായിരിക്കയും വേണം. അതായതു നമ്മുടെ തെക്കിനടുത്ത നിരണം, കൊല്ലം, തുമ്പമൺ എന്നീ മൂന്നു ഇടവകകളുടെ പ്രധാന കോട്ടയും ഭദ്രാസനവുമായി ആദ്യമെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഈ പരുമലെ സിമ്മനാരിയുടെയും പള്ളിയുടെയും പണി തീർക്കുക, പഠിത്തം മുതലായതു നടത്തുക, എല്ലാ പള്ളികളിലും സ്കൂളുകളിലും ഞായറാഴ്ചതോറും വേദോപദേശവും കൂടി പ്രാർത്ഥനയും നടത്തുക, സഞ്ചാര പ്രസംഗത്തിന്നു ആളുകളെ തെരഞ്ഞെടുത്തയയ്ക്കുക, പുറജാതിക്കാരോടു സുവിശേഷം അറിയിച്ച് അവരെ മിശിഹായിങ്കലേക്കു തിരിപ്പിക്കുക, വിശ്വാസസ്ഥിരതയ്ക്കും അറിവിന്നും തക്കതായ പുസ്തകങ്ങൾ തർജ്ജമ ചെയ്തും മറ്റും ഉണ്ടാക്കുക. എല്ലാ പള്ളികളുടെയും ക്ഷേമത്തിനും സമാധാനത്തിനും അവകാശപ്പെട്ട ചട്ടംകെട്ടുകൾ ഏർപ്പെടുത്തി നടത്തിക്കുക, മുതലായവകളിൽ യത്നിപ്പാൻ ആവശ്യപ്പെട്ടിരിക്കുന്നു. ഇവകളുടെ ശുശ്രൂഷകൾക്കും നടത്തിപ്പുകൾക്കും വേണ്ടിയുള്ള ആലോചനകൾക്കായിട്ടത്രെ ഇതിനു മുൻപു നിങ്ങൾക്കു പൊതുവായി സാധനം അയച്ച ഈ കഴിഞ്ഞമാസം 30-ാം തീയതി ആത്മീക വേലക്കാരായ ക്ലീറിക്കു സംഘത്തെ ഇവിടെ വിളിച്ചുകൂട്ടിയതു. അതിൽ ദൈവത്തിന്റെ മക്കളിൽനിന്നു

ലഭിക്കുന്ന കാഴ്ചകളും ഔദാര്യങ്ങളും ഒഴികെ മുമ്പെതന്നെ സഭയിൽ
നിശ്ചയിച്ചു നടത്തിവന്നതായ പിടിയരി എല്ലാ പള്ളി ഇടവകകളിൽനിന്നും
പിരിച്ചു നടത്തണമെന്നും ആലോചിച്ചതല്ലാതെ ഇതിനു മറ്റൊരു വഴിയും
കരുതീട്ടില്ലാത്തതും കരുതുവാനില്ലാത്തതുമെന്നു നിങ്ങളുടെ സ്നേഹ
ത്തിനു ഗ്രഹിക്കാവുന്നതും ആണല്ലോ. അതിനാൽ പ്രിയമുള്ളവരെ, കർ
ത്താവിന്റെ വേലയ്ക്കും തന്റെ ഭവനത്തിന്റെ ചിലവെർപ്പുകൾക്കുമായി[15]
ദൈവം നിങ്ങൾക്കു നൽകീട്ടുള്ള ആഹാരത്തിന്റെ മുൻഫലമായി പിടി
യരി എന്ന ആ കാഴ്ച ഈ വരുന്ന ചിങ്ങമാസം 1-ാം തീയതി മുതൽ
അതാതു ഭവനങ്ങളുടെ അവസ്ഥപോലെ വെപ്പാൻ അരി എടുക്കുന്ന
സമയം ഒക്കെയും എടുത്തു പ്രത്യേകമായി ഒരു പാത്രത്തിൽ സൂക്ഷി
ക്കയും അതിന്റെ പിരിവിന്നു പള്ളിയിൽനിന്നും നിശ്ചയിക്കപ്പെടുന്ന ആൾ
വരുന്ന സമയം അളന്നുകൊടുത്തു കണക്കിൽ പതിപ്പിക്കയും ഈ വക
അരി 30-ാം തീയതി തോറും പിരിവുകാരന്റെ ശമ്പളം തീർത്തതു നീക്കി
പകുതി ടി വകക്കു ഈ സിമ്മനാരിയിൽ എത്തിക്കയും പകുതി ആ
പള്ളി ഇടവകയിൽ നടത്തപ്പെടേണ്ടുന്ന പഠിത്തം, പുറജാതികളോടുള്ള
ഉപദേശം മുതലായ ആത്മീക വേലക്കായി പ്രത്യേക മുതൽപിടിയിൽ
സൂക്ഷിക്കയും വേണം. എന്നാൽ ഈ കാഴ്ച ഭവനങ്ങളിൽ സൂക്ഷിപ്പാ
നുള്ള ചുമതല പ്രത്യേകം സ്ത്രീകൾക്കാകുന്നു. ആദ്യം സ്ത്രീയുടെ
കൈ കൊണ്ടത്രെ പാപക്കനി പറിപ്പാൻ ഇടയായതു.[16] തെറ്റിപ്പോകുവാൻ
എളുപ്പമെങ്കിലും ഇങ്ങിനെയുള്ള ദൈവഭക്തിക്കടുത്ത സൽക്രിയകളാൽ
ദൈവം അവരെ കാത്തുകൊള്ളുന്നതാകുന്നു. മഗ്ദലന മറിയവും ലാസ
റിന്റെ പെങ്ങൾ മറിയവും മാർത്തയും അഗതിയായ വിധവ സ്ത്രീയും
മറ്റും സുഗന്ധതൈലം, ചെമ്പുകാശു മുതലായവ ഭക്തിപൂർവ്വം കർത്താ
വിനു കാഴ്ചവെക്കയും അതിനാൽ എല്ലാവരെക്കാൾ താൻ അവരെ അനു
ഗ്രഹിച്ചു ബഹുമാനിക്കയും താൻ ഉയിർത്തെഴുന്നേറ്റ ശേഷം ആദ്യമെ
തന്നെ ആ മഗ്ദലെന മറിയത്തിന്നു കാണപ്പെടുവാൻ സംഗതി വരികയും
കൂടെ ചെയ്തിട്ടുണ്ടല്ലോ.[17] അതിനാൽ പാപക്കനി പറിപ്പാൻ ഇടവന്നതായ
ആ കൈ കൊണ്ടുതന്നെ കർത്താവിനു സുഗന്ധതൈലം പോലെ അനു
കൂലവാസനയായുള്ള പിടിയരി എന്ന ആ കാഴ്ച നിത്യവും എല്ലാ സമ
യവും അവർ തനിക്കായി കാഴ്ച വച്ചുകൊള്ളട്ടെ.



പ്രിയമുള്ളവരെ! ഇതുകൊണ്ടു നിങ്ങൾക്കു അനുഗ്രഹവും വർദ്ധനവും
അല്ലാതെ യാതൊരു കുറവും നഷ്ടവും ഒരിക്കലും വരുന്നതല്ലാ. സൈദാന്റെ
സർപ്പാസിലെ വിധവസ്ത്രീ[18] ചെയ്തതിനെ ഓർപ്പിൻ. എങ്ങിനെ
എന്നാൽ ഇസ്രായെൽദേശത്തു ക്ഷാമം കഠിനമായപ്പോൾ അവളുടെ കുട
ത്തിൽ കുറെ മാവും കുറ്റിയിൽ കുറെ എണ്ണയും ഉണ്ടായിരുന്നതുകൊണ്ടു
അടയുണ്ടാക്കി അവളും അവളുടെ പൈതലും തിന്നു മരിച്ചുകൊള്ളട്ടെ

എന്നുള്ള വ്യസനത്തോടും കൂടി അവൾ വിറകുപെറുക്കി നടക്കുന്ന സമയം ദൈവത്തിൽനിന്നു അയക്കപ്പെട്ട ഏലിയാ ദീർഘദർശി അവളെ കാണുകയും അവളുടെ സങ്കടം പറയുകയും ചെയ്തപ്പോൾ അദ്ദേഹത്തിന്റെ വചനപ്രകാരം അവർക്കായി ഉണ്ടാകുന്നതിനു മുമ്പെ ഒരു ചെറിയ അട ആ ദൈവമനുഷ്യന്റെ വചനപ്രകാരം അദ്ദേഹത്തിനു അവൾ ഉണ്ടാക്കികൊടുത്തതിനാൽ ആ ക്ഷാമകാലമായ മൂന്നു സംവത്സരവും ആറു മാസവും കഴിഞ്ഞു ശുഭകാലം ഉണ്ടായതുവരെ അവളുടെ കുടത്തിലും കുറ്റിയിലും മുൻ ഉണ്ടായിരുന്ന മാവിനും എണ്ണയ്ക്കും കുറവു വരാതെ ദീർഘദർശിയും ആ വിധവയും അവളുടെ പൈതലും അതുകൊണ്ടു ഭക്ഷിച്ചു ജീവിക്കുന്നതിനു ഇടയായി.

അതിനാൽ പ്രിയമുള്ളവരെ! ദൈവത്തിനും തന്റെ വേലക്കാർക്കും നാം ചെയ്യുന്ന ദാനംകൊണ്ടു നമുക്കു ഒരു കുറവും വരുന്നതല്ലെന്നും അതിനാൽ വല്യ സഹായവും രക്ഷയും ലഭിക്കുമെന്നും വിശ്വസിപ്പിൻ.

വീണ്ടും തന്റെ തിരുസഭയാകുന്ന ദൈവഭവനത്തിന്റെ ചിലവെർപ്പുകൾക്കായി ദൈവം നിശ്ചയിച്ചിട്ടുള്ളതു കൊടുക്കായ്കകൊണ്ടു തന്റെ ഭൃത്യനായ മലാഖി ദീർഘദർശിയെക്കൊണ്ടു പറയിച്ചിട്ടുള്ളതു എന്തെന്നാൽ: “നിങ്ങൾ എന്നെ കവർച്ച ചെയ്യുന്നപ്രകാരം ഒരു മനുഷ്യൻ ദൈവത്തെ കവർച്ച ചെയ്യുന്നുവൊ. ഞങ്ങൾ എന്തിൽ നിന്നെ കവർച്ച ചെയ്തു എന്നു നിങ്ങൾ പറയുന്നു എങ്കിൽ ആയതു ദശാംശങ്ങളിലും ആദ്യ ഫലങ്ങളിലും തന്നെ. നിങ്ങൾ ശാപങ്ങളാൽ ശമിക്കപ്പെടുന്നു. അതു എന്നെ നിങ്ങൾ കവർച്ച ചെയ്തതിനാൽ അത്രെ. സകല ജനങ്ങളുമെ എന്റെ അറകളിലേക്കു ദശാംശങ്ങളെ നിങ്ങൾ കൊണ്ടുവരുവിൻ. അവ എന്റെ ഭവനത്തിൽ ഭക്ഷണത്തിന്നായി തീരട്ടെ. ഇതിനാൽ എന്നെ നിങ്ങൾ പരീക്ഷിച്ചറിവീൻ. ഞാൻ ആകാശത്തിന്റെ കിളിവാതിലുകളെ നിങ്ങൾക്കായി തുറന്നു. നിങ്ങൾ മതി എന്നു പറയുവോളം അനുഗ്രഹങ്ങളെ നിങ്ങൾക്കു ചൊരിഞ്ഞുതരുമെന്നു സർവ്വശക്തിയുള്ള കർത്താവു അരുളിച്ചെയ്യുന്നു.”[19]

പ്രിയമുള്ളവരെ, ഈ തിരുവചനം എത്ര ഭയങ്കരമായിട്ടുള്ളതെന്നും ക്രിമികളായ നാം മഹോന്നതനായിരിക്കുന്ന തനിക്കു സ്വല്പമായി ചെയ്യുന്ന ദാനത്തിന് അളവില്ലാത്ത പ്രതിഫലം നല്കുമെന്നുള്ള ആ തന്റെ വാഗ്ദത്തം[20] എത്ര കരുണയേറിയതെന്നും വിചാരിപ്പിൻ. സ്വർഗ്ഗത്തിൽ നിക്ഷേപം നിങ്ങൾക്കായി വെച്ചുകൊൾവീൻ[21] എന്നുള്ള ദൈവകല്പനപ്രകാരം ചിതലും പുഴുവും നശിപ്പിക്കാത്തതും കള്ളൻ അടുക്കാത്തതുമായ സ്ഥലത്തു മഹൊന്നതങ്കൽ ഭരമെല്പിക്കുന്ന ഈ നിക്ഷേപം നമ്മുടെ ആവശ്യകാലത്തിൽ നൂറിരട്ടിയായി നമുക്കു തിരികെ

കിട്ടും നിശ്ചയം. എന്തെന്നാൽ താൻ വിശ്വസ്ഥനും തന്റെ വാഗ്ദത്തം സത്യമുള്ളതും ആകുന്നു. പിന്നെയും വിശുദ്ധ പൗലൊസ്സും തന്റെ ലേഖനങ്ങളിൽ സഭയുടെ ശുശ്രൂഷയ്ക്കും നടത്തിപ്പിനും വേണ്ടിയുള്ള ധർമ്മശേഖര പിരിവിനെക്കുറിച്ചു പ്രത്യേകം താല്പര്യപെടുത്തുകയും സഭകളിൽ നിന്നും അയ്ക്കപ്പെട്ട ധർമ്മശേഖരം ദൈവത്തിനു പ്രീതിയുള്ള ബലിപോലെയും സുഗന്ധവാസനപോലെയും കൈക്കൊള്ളപ്പെട്ടതാകയാൽ അതുമൂലം താൻ തന്റെ ധനത്തിൻപ്രകാരം അവരുടെ ബുദ്ധിമുട്ടിനെ ആനന്ദിപ്പിക്കുമെന്നുള്ള അനുഗ്രഹവചനം കല്പിക്കയും ചെയ്തിരിക്കുന്നു.[22]

പ്രിയമുള്ളവരെ, വിശുദ്ധ ശ്ലീഹായിൽനിന്നും മറ്റും ഉള്ള നടപടിയും കണ്ടു പഠിത്വവും എന്നും തിരുസഭയിൽ സ്ഥിരപ്പെടുത്തീട്ടുള്ളതിനാൽ ഈ കാലം അവയെ അനുഭവിക്കുന്നവരായ ഞങ്ങൾ പാപികളാകുന്നു എങ്കിലും കളങ്കമറ്റ ഹൃദയത്തോടുകൂടെ ദൈവത്തിന്റെ ശുശ്രൂഷയ്ക്കായി നിങ്ങൾ അയക്കുന്നതു ദൈവം തന്റെ കൃപയാൽ തനിക്കു പ്രീതിയുള്ള ബലിപോലെയും സുഗന്ധവാസനപോലെയും കൈക്കൊണ്ടു ഇഹത്തിൽ നിങ്ങളുടെ ഞെരുക്കവും ബുദ്ധിമുട്ടും തീർത്ത ആശ്വാസവും പരത്തിൽ നിങ്ങൾക്കു നിത്യാനന്ദവും നല്കുവാൻ ഞങ്ങളുടെ ബലഹീനതകളുടെ കുർബ്ബാനകളിലും പ്രാർത്ഥനകളിലും സദാ നിങ്ങളെ ഓർക്കുന്നതും ആകുന്നു.

വീണ്ടും പട്ടക്കാരാകുന്ന നമ്മുടെ ആത്മീക കൂട്ടു സഖികളെ, ലോകാസ്ഥമനത്തിൽ നമ്മുടെ യജമാനൻ വെളിപ്പെടുമ്പോൾ നമുക്കു ഏൾപ്പിക്കപ്പെട്ടിരിക്കുന്ന കട്ടിവരാഹന്റെയും നമ്മുടെ വേലയുടെയും കണക്കു കൊടുക്കേണ്ടിയവരാകയാലും നമ്മുടെ വേല ലൌകികമല്ലാ ആത്മികമാകയാലും, ഇതുപ്രകാരമുള്ള ആത്മികവേലയിലും ഈ ധർമ്മശേഖര പിരിവിലും നിങ്ങൾ അത്യുത്സാഹം ഉള്ളവരായിരിക്കയും വിശുദ്ധ ശാബതയിൽ[23] സ്വസ്ഥമായി സകലജനവും പള്ളിയിൽ വരുവാൻ ചട്ടം കെട്ടുകയും, പള്ളിയിൽ കുർബ്ബാന, പ്രസംഗം മുതലായതു ഉച്ചയ്ക്കു അകമായി കഴിച്ചു ജനം പിരിഞ്ഞാൽ പിന്നെ മൂന്നു മണിയോടു കൂടെ പള്ളിയിലും മുറികളിലുള്ള[24] സ്കൂളുകളിലും വേദപുസ്തകവായന, പ്രാർത്ഥന മുതലായതുകളാൽ കഴിച്ചുകൂട്ടുന്നതല്ലാതെ ആ വിശുദ്ധ ദിവസത്തെ ലോകജോലികളാൽ അശുദ്ധപ്പെടുത്തി ആത്മപാപത്തിന്നു കാരണമാക്കി തീർക്കാതെയിരിക്കയും മുറികൾതോറും സ്കൂളുകൾ ഉണ്ടാക്കിച്ചു നമ്മുടെ കുഞ്ഞുങ്ങളെ നമസ്കാരം, വേദപുസ്തകം, നമ്മുടെ വിശ്വാസ സ്ഥിരതയ്ക്കുള്ള പുസ്തകങ്ങൾ മുതലായതു പഠിപ്പിച്ചു പരിശോധിക്കുകയും, സകലജനവും ദുർവിഷയത്തിൽ നിന്നു ഒഴിഞ്ഞു സത്യക്രിസ്ത്യാനിക്കടുത്ത ക്രമത്തിൽ നടപ്പാൻ തക്കവണ്ണം[25] എല്ലാ സമയവും

ഉപദേശിച്ചു പഠിപ്പിക്കയും, നിങ്ങളുടെ നല്ല ക്രിയകൾ കണ്ടു സ്വർഗ്ഗസ്ഥ നായ പിതാവിന്നു മഹത്വം കൊടുപ്പാൻ തക്കവണ്ണം മനുഷ്യരുടെ മുമ്പാകെ നിങ്ങളുടെ നടപടിയാകുന്ന വെളിച്ചം പ്രകാശിച്ചിരിക്കണം എന്നുള്ള കല്പനയെ നിറവേറ്റുന്നവരായിരിക്കയും മറ്റും ചെയ്യുന്നതു കൂടാതെ നിങ്ങളുടെ ഇടവകയ്ക്കടുത്തുള്ള പുറജാതികളോടു[26] സുവി ശേഷം പ്രസംഗിക്കയും എളുപ്പത്തിൽ നേടുവാൻ ദൈവം നമുക്കു കാണി ച്ചുതന്നിട്ടുള്ള പുലയർ, പറയർ, കുറവർ മുതലായ ഹിന്ദുക്കളെ വേദം പഠിപ്പിച്ചു ദൈവത്തിനുള്ളവരാക്കി തീർക്കേണ്ടുന്നതിനു അവരോടും പ്രത്യേകം അവരുടെ രക്ഷാധിപന്മാരായി നമ്മിൽ തന്നെയുള്ള ജന ത്തോടും ഉപദേശിക്കയും വേണം.

പിന്നെയും ദൈവത്തിന്റെ അനുഗ്രഹിക്കപ്പെട്ട സകല ജനവുമെ, നിങ്ങളെ ദൈവം ലോകത്തിൽ നിന്നു തന്റെ രക്തത്താൽ വീണ്ടെടുത്ത തനിക്കുള്ളവരാക്കി തീർത്തിരിക്കുന്നതുകൊണ്ടു നിങ്ങൾ വീണ്ടും ലോക ത്തിലേയ്ക്കു തിരിയാതെ സകലത്തിലും തന്നെ ഇഷ്ടപ്പെടുത്തുന്നവ രായിരിപ്പാൻ, തന്റെ തിരു കല്പനകളെ നിങ്ങൾ ആചരിപ്പാൻ നിങ്ങളുടെ വ്യാപാരങ്ങളിലും കൃഷികളിലും നടപ്പിലും ഇരിപ്പിലും ഊണിലും ഉറ ക്കത്തിലും സകലത്തിലും തന്നെ മഹത്വപ്പെടുത്തുവിൻ. നിങ്ങളെ ഭരി ക്കുന്നവർക്കു അനുസരണമുള്ളവരായിരിപ്പിൻ. നിങ്ങളുടെ ചുമതലയിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന വീട്ടിൻജനങ്ങളെ[27] അവർ ദൈവത്തിന്നു മക്ക ളായി തീരുവാൻ തക്കവണ്ണം സത്യത്തിലും ദൈവഭക്തിയിലും വളർത്തു വിൻ. അപ്രകാരം നിങ്ങളുടെ ദാസന്മാരെന്നു പറയപ്പെടുന്ന മേൽ വിവ രിച്ച കൂട്ടർ ഇപ്പോഴും അവിശ്വാസികൾ ആയിരിക്കുന്നതും മറ്റുള്ളവരുടെ ഉപദേശത്തെക്കാൾ നിങ്ങളുടെ വചനം കൈക്കൊണ്ടു രക്ഷിതാവിങ്ക ലെക്കു ചേരുവാൻ അവർ ആഗ്രഹിച്ചിരിക്കുന്നതായി അറിയുന്നതും ആക യാൽ രക്ഷിതാവിനെ ഓർത്തു ആ കാര്യത്തിൽ നിങ്ങൾ അത്യുൽസാഹം ചെയ്തു പട്ടക്കാരോടുകൂടെ നിങ്ങൾ അതിനെ നിറവേറ്റുന്നവരായിരി ക്കയും വേണം. എന്നാൽ ഇങ്ങനെയുള്ള ആത്മികവേലയുടെ ചില വെർപ്പുകൾക്കുവേണ്ടി അത്രെ പിടിയരിപ്പിരിവിൽ പകുതി ആ പള്ളിയിൽ തന്നെ സൂക്ഷിപ്പാൻ നിശ്ചയിച്ചതു എന്നും ഗ്രഹിച്ചുകൊള്ളുവിൻ. നിങ്ങ ളുടെ ജ്ഞാനത്തിനു ഇതു മതിയെന്നുവച്ചു ചുരുക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും വാഴ്വും സദാ നിങ്ങളൊടു കൂടെ വർദ്ധിച്ചിരിക്കുമാറാകട്ടെ, എന്നു 1892-നു കൊല്ലം 1067-ാമാണ്ടു കർക്കടകം 23-ാനു പരുമല സിമ്മനാരിയിൽ നിന്നും.

(ഒപ്പ്)

1. മത്തായി 24:43.

2. 1 പത്രോസ് 5:8.

3. പഴയനിയമ കാലത്തെ ഇസ്രായേലും ക്രൈസ്തവ സഭയും സൂചിതം.

4. പോർട്ടുഗീസ് കാലത്ത് റോമൻ കത്തോലിക്കരും 19-ാം നൂറ്റാണ്ടിൽ ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റുകളും തുടർന്ന് സെക്ടേറിയൻ സഭകളും നസ്രാണികളെ മതം മാറ്റുന്നതാണ് സൂചന.

5. (സുറിയാനി) = ശുശ്രൂഷകൻ, Deacon.

6. (പഴയ മലയാളം) = മാതൃക.

7. ആംഗ്ലിക്കൻ സഭ സൂചിതം.

8. 1889-ലെ റോയൽ കോർട്ടു വിധിയ്ക്കു ശേഷം സ്വതന്ത്ര സഭയായി രൂപീകരിച്ച തോമസ് മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിലുള്ള പ്രോട്ടസ്റ്റന്റ് വിഭാഗം. ഇവർ പിന്നീട് 'മലങ്കര മാർത്തോമ്മാ സഭ' എന്നു പുനർ നാമകരണം നടത്തി.

9. യൂയോമയ സഭ, അഥവ അഞ്ചരവേദക്കാർ.

10. സി. എം. എസ്. മിഷണറിമാർക്ക് ലഭിച്ചുവരുന്ന രാജകീയ സഹായമാണ് ഇവിടെ സൂചന.

11. ഭക്ഷണത്തിന് അളന്ന അരിയിൽ നിന്നും ഒരു പിടി വീതം തിരിച്ചെടുത്ത് സൂക്ഷിക്കുന്നത് നസ്രാണി പള്ളികളുടെ ഒരു വലിയ വരുമാന മാർഗ്ഗമായിരുന്നു. പിടിയരി.

12. ഓരോ തെങ്ങിൻ പുരയിടത്തിലെയും നിശ്ചിത എണ്ണം തെങ്ങുകൾ പള്ളിവകയായി മാറ്റിവയ്ക്കും. ഇവയുടെ ആദായം എടുക്കുന്നത് പള്ളിക്കാര്യത്തിൽ നിന്നാണ്. 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലം വരെ ഇതു നടപ്പിലുണ്ടായിരുന്നു.

13. പത്തിലൊന്ന്.

14. അപ്പോ. പ്രവ. 4:11, 1 പത്രോസ് 2:6.

15. (പഴയ മലയാളം) = ചിലവ്.

16. ഉല്പത്തി 3:6.

17. മത്തായി 26:6-13, മർക്കോസ് 12:41-44.

18. 1 രാജാ. 17:10-16.

19. മാലാഖി 3:10.

20. മത്തായി 6:20.

21. മത്തായി 6:19-20.

22. 2 കോരി. 9.

23. (അരമായ) = ശബത്ത്. കർത്താവിന്റെ ദിവസം.

24. കര, നാട്.

25. മത്തായി 5:16.

26. പുലയർ, പറയർ മുതലായ അന്നത്തെ ആശ്രിത ജാതികൾ.

27. (പഴയ മലയാളം) = കുടുംബം.

# V

നാം ഈ വരുന്ന വല്യനോമ്പിനു[1] മുമ്പായി ഊർശ്ലേമിലേക്കു[2] പോകുവാൻ ദൈവതിരുവിഷ്ടപ്രകാരം ഉറയ്ക്കയും വല്യമെത്രാച്ചനെയും ശേഷം മെത്രാച്ചന്മാർ ഇരുപെരെയും[3] അറിയിക്കയും ഇടവകക്കാററരായി[4] ഠരം തെക്കെ ദിക്കിൽ ഉള്ളവരെ തിർയ്യപ്പെടുത്തി ഊർശ്ലേമിലേക്കുള്ള വഴിപാടു മുതലായ്തു പിരിച്ചു ശേഖരിപ്പാൻ ഉത്സാഹിക്കയും ചെയ്തു വരുന്നു. സമയച്ചുരുക്കത്താൽ വടക്കെ ദിക്കുകളിലും സഞ്ചരിച്ചു എല്ലാവരെയും കണ്ടു യാത്രപറവാൻ ഇടയില്ലാത്തതുകൊണ്ടു അങ്കമാലി, കണ്ടനാടു ഈ ഇടവകകളിൽ നമുക്കുവേണ്ടി സഞ്ചരിച്ചു ഊർശ്ലെമിലേക്കുള്ള വഴിപാടുകളും, നമ്മുടെ യാത്രച്ചിലവിനു സ്നേഹിക്കപ്പെട്ടവരായ നമ്മുടെ ജനത്തിൽനിന്നു കൊടുക്കപ്പെടുന്നതും ശേഖരിപ്പാനായി നമ്മുടെ പ്രിയ പുത്രൻ കടമ്മനിട്ടെപള്ളി ഇടവകയിൽ പുത്തൻപുരയ്ക്കൽ ഗീവറുഗീസ കത്തനാരെ അയച്ചിട്ടുണ്ടു. കോട്ടയം ഇടവകയിൽ നിന്നും ശേഖരിപ്പാൻ നമ്മുടെ കൊച്ചുറമ്പാശനെ എല്പിക്കയും ചെയ്തു. കൊച്ചി ഇടവകയിൽ യാത്രസമയം ആ പള്ളികളിൽ കരെറി പൊകാമെന്നു വച്ച അവിടെക്കു ആരെയും നിശ്ചയിച്ചു അയച്ചിട്ടില്ല. കൊച്ചുറമ്പാശനും[5] സ്ലീബാശെമ്മാശനും[6] നമ്മുടെ ഗീവറുഗീസു മല്പാനും[7] നമ്മോടുകൂടെ പോരുവാൻ ഉറച്ചിട്ടുണ്ടു. മലയാളത്തിൽനിന്നും ഒരു മെത്രാപ്പൊലീത്തായും അതിനോടടുത്തവരും ഈ മുഖ്യസ്ഥലത്തേക്കു ഇതെവരെക്കും പോകാതിരുന്ന് ആദ്യമായി പോകുന്ന ഈ യാത്രയിൽ മലയാളത്തുള്ള ഈ വല്യ ജനത്തിൽ നിന്നു മുഖ്യമായ ഒരു വഴിപാടു ധർമശെഖരം അവിടെ കൊണ്ടുചെന്നു എല്ലാവർക്കുംവേണ്ടി കാഴ്ചവയ്ക്കുന്നതു ഒരു ചുരുങ്ങിയ സംഖ്യ ആയിരുന്നാൽ അല്പം പോരാത്തതെന്നു തോന്നുന്നു. ഉണ്ടായാലും ഇല്ലെങ്കിലും ദൈവതിരുവിഷ്ടപ്രകാരം നാം ഒരുങ്ങിയതു തീർച്ചതന്നെ. എങ്കിലും നമ്മുടെ സമുദായത്തിനു കുറച്ചുപോരെന്നു മാത്രമെയുള്ളു. ഠരം[8] തെക്കെ ദിക്കുകളിൽ നാം സഞ്ചരിക്കുന്ന സ്ഥലങ്ങളിൽ ഒക്കെയും ടി വഴിപാടും നമ്മുടെ യാത്രച്ചിലവിനു വേണ്ടുന്നതും വല്യ ഭക്തിപൂർവം തന്നു ഏൾപ്പിച്ചും വരുന്നുണ്ടു. ഠരം സംഗതികളെല്ലാം വിവരമായി നമ്മുടെ ഇടവകപത്രികയിൽ[9] ഉടനെ പ്രസിദ്ധപ്പെടുത്തി കാണ്മാൻ ആഗ്രഹിക്കുന്നു.

ശെഷം വിവരങ്ങൾക്കു പിന്നാലെ എഴുതി അയയ്ക്കയും ചെയ്യാം.

*(മലങ്കര ഇടവകപത്രികയിൽ നിന്നും)*

1. ഈസ്റ്റർ ദിനത്തിൽ അവസാനിക്കുന്ന അൻപത് ദിവസത്തെ നോയമ്പ്. ഫെബ്രുവരി ഏപ്രിൽ മാസങ്ങളിലാണ് വരിക.

2. ജറുശലേം.

3. അന്നു മലങ്കരയിലുണ്ടായിരുന്ന കണ്ടനാട് ഇടവകയുടെ മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് (പിന്നീട് ബസേലിയോസ് പൗലൂസ് പ്രഥമൻ, പൗരസ്ത്യ കാതോലിക്കാ), കോട്ടയം, അങ്കമാലി ഇടവകകളുടെ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് എന്നിവർ.

4. ഇവിടെ ഭദ്രാസനം (Diocese) എന്നാണ് ഇടവകയ്ക്ക് അർത്ഥം.
5. കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ.
6. പിന്നീട് സ്ലീബാ മാർ ഒസ്താത്തിയോസ്.
7. മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ. പിന്നീട് പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് VI മലങ്കര മെത്രാപ്പോലീത്താ.
8. (പഴയ മലയാളം) = ഈ.
9. മലങ്കരസഭയുടെ അന്നത്തെ ഔദ്യോഗിക മുഖപത്രം. ഇടവഴിക്കൽ ഇ. എം. ഫിലിപ്പോസായിരുന്നു പഴയസെമിനാരിയിലെ മാർത്തോമസ് അച്ചുകൂടത്തിൽ നിന്നു പ്രസിദ്ധീകരിച്ചിരുന്ന ഈ മാസികയുടെ പത്രാധിപർ.

# VI

## നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്



നമ്മുടെ എല്ലാ പള്ളികളിലേയും വികാരിമാരും ഇടവകപട്ടക്കാരും കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

നമ്മുടെ പള്ളിക്രമ പുസ്തകങ്ങൾ കയ്യെഴുത്തായിരുന്നതുകൊണ്ടു എല്ലാ പള്ളികളിലും ആവിശ്യപ്പെട്ട പുസ്തകങ്ങൾ എല്ലാം ഇല്ലാതെയും ഉള്ളവ തന്നെ വെടിപ്പില്ലാതെയും ഇരുന്നതിനാൽ ആ കുറവിനെ പരിഹരിക്കുവാൻ വേണ്ടി നമ്മുടെ കോനാട്ടു മല്പാൻ[1] ആവശ്യപ്പെട്ട മിക്ക പുസ്തകങ്ങളും പല നാളായി അച്ചടിപ്പിച്ചു മിക്കവാറും തീർന്നിരിക്കുന്ന വിവരം നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ? കുർബാന തക്സാ,[2] അന്നീദാ,[3] വീട്ടു റൂശ്മാ[4] മുതലായതു നോമ്പിലെ നമസ്കാരം, ആണ്ടു തക്സാ,[5] പ്രുമിയോൻ,[6] ഹാശായുടെ നമസ്കാരം[7] മുതലായി ഒരു പള്ളിയിൽ ആണ്ടടക്കം ഒഴിച്ചുകൂടാത്ത മിക്ക പുസ്തകങ്ങളും പാമ്പാക്കുടയും, നിത്യനമസ്കാരം കോട്ടയത്തു സിമ്മനാരിയിലും അച്ചടിച്ചിട്ടുണ്ട്. ഏതാനുമെല്ലാം പട്ടക്കാർ സ്വന്തം വകയ്ക്കും പള്ളി വകയ്ക്കുമായി വാങ്ങിച്ചിട്ടുള്ളതായും അറിയുന്നു. നല്ല കറതീർന്ന പുസ്തകങ്ങൾ ഉണ്ടായിട്ടും ചിലർ പിന്നെയും പഴയ കീറ്റുക്രാസ്സുകളിൽ[8] ആശ്രയിച്ചുംകൊണ്ട് അച്ചടി പുസ്തകം വാങ്ങാതെയിരിക്കുന്നതായി അറിയുന്നതിൽ നാം ഖേദിക്കുന്നു. സുറിയാനി പുസ്തകങ്ങൾ അധികം അച്ചടിച്ചാൽ ചിലവാകുവാനുള്ള പ്രയാസം കൊണ്ടു എണ്ണത്തിൽ തുലോം ചുരുക്കമേ അച്ചടിക്കുവാൻ പാടുള്ളു. അതുമൂലം ചിലവു അടയുവാൻ തുലോം ചുരുങ്ങിയ വിലയ്ക്കു വില്ക്കുവാൻ നിവർത്തിയില്ലെന്നുള്ളതും പുസ്തകം ചിലവാകാതെയിരുന്നാൽ ഇനിയും ആവശ്യപ്പെട്ട പുസ്തകങ്ങൾ അച്ചടിപ്പിക്കുവാൻ പണവും

ഉത്സാഹവും ഇല്ലാതെ വരുമെന്നുള്ളതും നാം പറയാതെ എല്ലാവർക്കും അറിയാമല്ലോ?[9] കഴിയുമെങ്കിൽ എല്ലാ പട്ടക്കാർക്കും സ്വന്തമായി തന്നെ എല്ലാ പുസ്തകങ്ങളും കൈവശമുണ്ടായിരിക്കേണ്ടതാണ്. അല്ലെങ്കിൽ ചുരുങ്ങിയപക്ഷം പള്ളിവകയായി എല്ലാ ഇനത്തിലും ഓരോ പുസ്തകം പള്ളികാര്യത്തിൽ നിന്നും വാങ്ങി സൂക്ഷിക്കുകയും ഉപയോഗിക്കുകയും ചെയ്യേണ്ടതു അത്യാവശ്യമാകുന്നു. അതിനാൽ പുസ്തകങ്ങൾ വാങ്ങിയിട്ടില്ലാത്ത പള്ളിക്കാർ പള്ളികാര്യത്തിൽ നിന്നും വില കൊടുത്തു വാങ്ങി പള്ളിവകയായി വച്ചുകൊള്ളുകയും ചെയ്യണം.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടുകൂടെ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന് 1902-ാമാണ്ടു മിഥുനമാസം 25-ന് മല്ലപ്പള്ളി പുത്തൻപള്ളിയിൽ നിന്നും.

*(ഇടവകപത്രിക, 1902 ഹിസീറോൻ)*



1. മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർ (പിന്നീട് കോർഎപ്പിസ്ക്കോപ്പാ).

2. (സുറിയാനി) = ക്രമം. വി. കുർബാനയുടെ ക്രമം എഴുതിയ പുസ്തകത്തിനും തക്സ എന്നു പറയും.

3. (സുറിയാനി) = മരിച്ചവർ. ശവസംസ്കാര ക്രമത്തിനാണ് സാധാരണയായി ഈ പേര് ഉപയോഗിക്കുന്നത്.

4. (സുറിയാനി) = കുരിശടയാളം. വാഴ്വ്, ഭവന ശുദ്ധീകരണം എന്നാണ് ഇവിടെ അർത്ഥം.

5. ഒരു വർഷത്തിലെ പ്രത്യേക പെരുന്നാളുകൾക്കുള്ള ശുശ്രൂഷക്രമം.

6. (ഗ്രീക്ക്) = ആമുഖം. പ്രുമിയോൻ - സെദറാ എന്നീ ദീർഘ പ്രാർത്ഥനാദ്വയം എല്ലാ ശുശ്രൂഷകളിലുമുണ്ട്. ഓരോ ദിവസവും, ശുശ്രൂഷയ്ക്കും ഇവ വ്യത്യസ്തമാണ്.

7. (സുറിയാനി) = കഷ്ടാനുഭവം. ഓശാന മുതൽ ഈസ്റ്റർ വരെയുള്ള പ്രത്യേക പ്രാർത്ഥനകൾ.

8. (പഴയ മലയാളം) = കടലാസ് താളുകൾ.

9. 'സ്വകാര്യ കത്തുകൾ' എന്ന ഭാഗത്തു ചേർത്തിരിക്കുന്ന പ. പത്രോസ് പാത്രിയർക്കീസിനുള്ള കത്ത് കാണുക.

# ഭക്തവചനം

നിതാന്തവന്ദ്യ ദിവ്യശ്രീ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകൾ ജറുസലം എന്ന പുണ്യസ്ഥലം സന്ദർശിച്ചു തിരിച്ചുവന്ന സമയം പരുമലപള്ളിയിൽ കൂടിയിരുന്നവരോടു കല്പിച്ചതു.[1]

സഹോദരങ്ങളെ,

നമുക്ക് ഏറ്റവും പുണ്യസ്ഥലമായ ഊർശ്ലേം സന്ദർശിച്ച് ഇതാ ദൈവത്തിന്റെ അനുഗ്രഹത്താൽ നാം ഇന്നു തിരികെ വന്നിരിക്കുന്നു. ഇനിയും ദൈവത്തിന്റെ കല്പന നടത്താനാണ് അദ്ദേഹം നമ്മോട് ആജ്ഞാപിച്ചിരിക്കുന്നത്. അതുതന്നെ നാം ചെയ്യുന്നു. കണ്ണിനു ചെവിയെക്കാൾ അധികം ഗ്രഹണശക്തിയുണ്ടെന്നുള്ളതു സർവസമ്മതമാകുന്നു. കേട്ടു വിശ്വസിക്കുന്നതിനേക്കാൾ കണ്ടു വിശ്വസിക്കുന്നതിൽ അധികം ഉറപ്പുണ്ടല്ലോ. നമ്മുടെ രക്ഷകന്റെ കഷ്ടാനുഭവങ്ങളെയും ഉപദേശങ്ങളെയും നിര്യാണത്തെയും പറ്റി വേദപുസ്തകത്തിൽ നിന്നും കിട്ടിയിരിക്കുന്ന അറിവ് ആ സംഭവങ്ങൾ നടന്ന സ്ഥലങ്ങളേയും അവിടെ ഇപ്പോഴും നിലനിൽക്കുന്ന അടയാളങ്ങളെയും കാണുമ്പോൾ മനസ്സിൽ എത്രത്തോളം ഉറയ്ക്കുമെന്ന് അനുഭവിച്ചെങ്കിലെ അറിയൂ. “സാക്ഷാൽ ദൈവത്തെ വന്ദിക്കുന്നതു ഈ മലയിലല്ല; ഊർശ്ലേമിലുമല്ല: ആത്മാവിലും സത്യത്തിലുമാണ്.”[2] ആകയാൽ ക്രിസ്ത്യാനികൾക്കു ദൈവത്തെ എവിടെയിരുന്നും സേവിക്കാം. എന്നാലും നാം അല്പവിശ്വാസികളും പാപികളുമാകയാൽ ചെവി കൊണ്ടു ഗ്രഹിക്കാവുന്നതിലധികം കണ്ണുകൊണ്ടു ഗ്രഹിക്കുമ്പോൾ ഉണ്ടാകുന്ന വിശ്വാസസ്ഥിരതയും മനസ്സിന്റെ ഭക്തിയും ഊർശ്ലേം യാത്ര[3] യിൽ നിന്നുണ്ടാകുമെന്ന് നാം അനുഭവിച്ചറിഞ്ഞിരിക്കുന്നു. അവിടെ ഓരോ പുണ്യസ്ഥലങ്ങളിലും ഞങ്ങൾ പ്രാർത്ഥിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ മനസ്സിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയുസ്സിൽ ഒരിക്കലും അനുഭവിച്ചിട്ടില്ലാത്ത മാതിരിയിലായിരുന്നു. ഞങ്ങളുടെ മനസ്സ് ദൈവത്തിൽ ലയിച്ചതുപോലെ തോന്നി. അവിടെനിന്നും എഴുനേൽക്കാതെ സദാ പ്രാർത്ഥിച്ചുകൊണ്ടു കിടന്നാലൊ എന്നു തോന്നി. ഞങ്ങളുടെ മനസ്സുരുകി.

അയ്യായിരമല്ല,[4] അൻപതിനായിരം രൂപാ ചെലവിട്ടാലും ഇത്ര അഗാധമായും സ്ഥിരമായും ഉള്ള ഒരു വിശ്വാസവും അനുതാപവും പാപബോധവും ഉണ്ടാകുമോ എന്നു സംശയമാണ്. ആത്മാവിന്റെയും സത്യത്തിന്റെയും പൂർണ്ണത പ്രാപിക്കുവാൻ ഈ കാഴ്ച ഏറ്റവും ഉപയോഗമുള്ളതാകകൊണ്ട് നമ്മുടെ ജനങ്ങളിൽ കഴിവുള്ളവരെല്ലാം ഈ പുണ്യസ്ഥലങ്ങളെ സന്ദർശിക്കേണ്ടതാണെന്ന് നിങ്ങളോട് ഉപദേശിച്ചുകൊള്ളുന്നു.

ക്രിസ്ത്യാനികളായ നാം ചെയ്യേണ്ടത് എന്തെല്ലാമാണെന്നാലോചിക്കാം. ഈ നാട്ടിൽ അജ്ഞാനികളായി ദാരിദ്ര്യത്തിൽ മുഴുകി പാപം ചെയ്തും കഷ്ടപ്പെട്ടും വസിക്കുന്ന അനവധി ആളുകളുണ്ട്. താഴ്ന്നജാതിക്കാരെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്കു രാജപാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാദ്ധ്യമല്ലാതെയാണ് ഇരിക്കുന്നത്.[5] ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്കു അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽനിന്നും കുറ്റങ്ങളിൽനിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു. ഇവരെ ക്രിസ്തുമതത്തിൽ ചേർത്ത് ഇവർക്കു പ്രത്യേകം പള്ളികൾ തൽക്കാലം ഉണ്ടാക്കിക്കൊടുക്കണം. ഇവരുടെ ഇപ്പോഴത്തെ താഴ്ന്നസ്ഥിതിയിൽനിന്നും ഇവർ ഉയർന്നുവരുന്നതോടുകൂടി ഇവരെയും നമ്മുടെ പള്ളികളിൽ പ്രവേശിപ്പിച്ചുകൊള്ളാം.[6] പള്ളിക്കൂടങ്ങളും ഇപ്രകാരം ആദ്യം പ്രത്യേകമായും പിന്നീട് സാധാരണമായും കൊടുക്കണം. ഈ വിഷയത്തിൽ നാം ചെയ്തിട്ടുള്ള ശ്രമം[7] വളരെ വർദ്ധിപ്പിക്കാനുണ്ട്. ഇവരുടെ ഇടയിൽ സുവിശേഷ പ്രസംഗങ്ങൾ നടത്തണം.

ഈ നാട്ടിൽ ക്രിസ്ത്യാനികളുടെ ഇടയിൽ മാത്രമല്ല, മറ്റു മതക്കാരുടെ ഇടയിലും ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കുന്നത് സുവിശേഷപ്രചാരത്തിന് ഉത്തമമായ മാർഗ്ഗമാണ്. ദൈവാനുഗ്രഹം സിദ്ധിച്ചിട്ടുള്ള മഹാന്മാർ ഇംഗ്ലീഷിൽ എഴുതിയ പുസ്തകങ്ങളായിരിക്കുമല്ലോ വിദ്യാർത്ഥികൾ ഈ സ്കൂളിൽ പഠിക്കുന്നത്. ആ മഹാന്മാർ ക്രിസ്ത്യാനികളാണല്ലോ. അവരുടെ പുസ്തകങ്ങൾ പഠിക്കുമ്പോൾ യഥാർത്ഥമായ ക്രിസ്തീയതത്വങ്ങൾ വിദ്യാർത്ഥികളിൽ വേരൂന്നാതിരിക്കുന്നതെങ്ങനെ? പിന്നെ ഈ വിദ്യാർത്ഥികൾ കേവലം വേഷംകൊണ്ട് തൃപ്തിപ്പെട്ടുവരുന്നുയെന്ന് ഒരു വിശ്വാസം പരന്നു കാണുന്നതിൽ നാം വ്യസനിക്കുന്നു. ഇവർ മതം, സന്മാർഗ്ഗനിഷ്ഠ ഇവയ്ക്കു വിപരീതമായ ഒരു നില അവലംബിക്കുന്നു എന്നു കേൾക്കുന്നുണ്ടെങ്കിലും അതു നാം തീരെ വിശ്വസിക്കുന്നില്ല. അങ്ങിനെ വരികയാണെങ്കിൽ ഈ അഭ്യസനം കൂടിയെതീരൂവെന്നില്ല. ഈവക പുസ്തകങ്ങൾ പഠിച്ച അനവധി ഇംഗ്ലീഷുകാർ ഇങ്ങിനെ തീർന്നില്ലല്ലൊ. ഇവിടെ മാത്രം ഈ പുസ്തകങ്ങളും ഈ അഭ്യസനവും ദോഷകരമായിതീരുമോ? ഒരിക്കലുമില്ല. അതിനാൽ ഇംഗ്ലീഷ് സ്കൂളുകൾ പലയിടങ്ങളിലും ഇനിയും സ്ഥാപിക്കണം.

ജനങ്ങളുടെ ഇടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ, ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തി

ഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും. സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രെ ഉത്തമനായ ദൈവഭക്തൻ. എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്കു സ്നേഹിക്കാനാണ്. നമുക്കു സ്വപ്നത്തിൽ പോലും വിചാരിക്കാൻ കഴിയുന്നതിലധികം കാര്യങ്ങൾ പ്രാർത്ഥനയിൽ സാദ്ധ്യമാണ്. ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കയില്ലെങ്കിൽ എങ്ങിനെയാണ് മനുഷ്യനെ, ഭാവി ലേശംപോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളെക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്? ഈശ്വരപ്രാർത്ഥന, ഈ ലോകത്തെ പലവിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻചങ്ങലയത്രെ. അതിനാൽ രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ.[8] ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും തളർച്ച തീരാനും, വേണ്ട കാര്യങ്ങൾ സാധിക്കുന്നതിനും, നമ്മുടെ പരമമായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ. സഹോദരങ്ങളെ ദൈവം നിങ്ങളിൽ പ്രസാദിക്കും.

പിതാവായ ദൈവത്തിന്റെ സ്നേഹവും പുത്രന്റെ കൃപയും സമാധാനം നൽകുന്ന പരിശുദ്ധാത്മാവിന്റെ നിറവും നിങ്ങളിൽ സദാ വർദ്ധിക്കുമാറാകട്ടെ.



1. 1895-ൽ ഊർശ്ലേം യാത്രാനന്തരം പരുമല പള്ളിയിൽ ചെയ്ത ചരിത്രസ്മരണീയമായ പ്രഭാഷണം. തിരുവിതാംകൂറിൽ പാഠപുസ്തകമായിരുന്ന എം. രാമവർമ്മ തമ്പാൻ പ്രസിദ്ധീകരിച്ച 'പ്രഭാഷണങ്ങൾ' എന്ന ഗ്രന്ഥത്തിൽ 'ഭക്തവചനം' എന്ന ശീർഷകത്തിൽ ഈ പ്രഭാഷണം ഉൾപ്പെടുത്തിയിരുന്നു.

2. യോഹ. 4:20-22.

3. കൂടുതൽ വിവരങ്ങൾക്ക് 'ഊർശ്ലേം യാത്രാ വിവരണം' കാണുക (സോഫിയാ ബുക്സ്, കോട്ടയം, 2002).

4. പ. പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രയുടെ ചിലവ് അയ്യായിരം രൂപയ്ക്കടുത്തായിരുന്നു.

5. 1936-ലെ ക്ഷേത്ര പ്രവേശന വിളംബരത്തിനു ശേഷമാണ് തിരുവിതാംകൂറിൽ താഴ്ന്ന ജാതിക്കാർക്ക് പൂർണമായ സഞ്ചാര സ്വാതന്ത്ര്യം ലഭിച്ചത്.

6. പ. പരുമല തിരുമേനിയുടെ വിജാതീയ മിഷൻ പ്രവർത്തനം മൂലം ക്രൈസ്തവരായവരെ ജാതി പ്രശ്നം കാരണം അന്നു നസ്രാണി പള്ളികളിൽ പ്രവേശിപ്പിക്കുകയില്ലായിരുന്നു.

7. പ. പരുമല തിരുമേനി മുൻകൈയെടുത്താരംഭിച്ച വിജാതീയ മിഷൻ പല ഇടവകകളിലും സജീവമായി പ്രവർത്തിക്കുന്നുണ്ടായിരുന്നു.

8. മത്തായി 22:39.

# നമ്പർ ബുക്കു

## 1895 മീനമാസം

നമ്പർ

1. മാർ ദീവന്നാസ്യോസ് മെത്രാപൊലീത്താ-മാർ അത്താനാസ്യോസ് മെത്രാപൊലീത്താ-മാർ ഈയാവാനീസ മെത്രാപൊലീത്താ-പനയ്ക്കൽ അയ്പൂരു-പുലിക്കോട്ടിൽ കുർയ്യക്കുട്ടി-മൂക്കൻചേരിൽ ഗീവറുഗീസ റമ്പാച്ചൻ-പാലാൽ കാരിക്കൊട്ടിൽ കൊച്ചിട്ടൻ-നെടിയാത്തു പത്രൊസ്-ചാലശ്ശേരിൽ തൊമ്പ്ര കുഞ്ഞിപൌലൊസ-പനയ്ക്കൽ ഇട്ടിമാത്തു-എറിയാട്ടു അയ്പു കുഞ്ഞ-പനയ്ക്കൽ ഈയപ്പൻ-കുന്നുംപുറത്തു യൊഹന്നാൻ മൂപ്പിന്ന-പനയ്ക്കൽ മാത്തു-ചാത്തന്നൂര കിഴക്കെവീട്ടിൽ ഉണ്ണൂണ്ണി-ചാത്തുരുത്തിൽ കുഞ്ഞുവർക്കി-നെല്ലിമൂട്ടിൽ തൊമ്മി-മാളിയെക്കൽ ചാണ്ടി-തെരുവത്തു ഈശോ കത്തനാരു-ചാലിൽ കൊച്ചുകൊര-പനയ്ക്കാവിൽ കൊച്ചുകൊശി കത്തനാരു-പുലിക്കൊട്ടിൽ കാക്കുണ്ണു. ഇവർക്കു ഇവിടെ എത്തിയ വിവരത്തിനും ഇവിടനിന്നും ഊർശ്ലെമ്മിന്നു ഈ മാസം 6-നു കപ്പൽ കേറുമെന്നും എഴുതി അയച്ചു. 1895 മീനം 4 നു ശനിയാഴ്ച ബൊമ്പായിൽ നിന്നും.
2. തുകലൻ അബ്രാഹം കത്തനാർക്കു ടി സംഗതിയെക്കുറിച്ചു എഴുതി അയച്ചു. തീയതി മേൽ.
3. പാലപ്പള്ളിൽ അബ്രാഹം കത്തനാർക്കു. ടി സംഗതിയെക്കുറിച്ചു എഴുതി. 1895 മീനം 6 ന് തിംകൾ ബൊമ്പാ.
4. മാർ ദീവന്നാസ്യോസ് മെത്രാപോലീത്താ. മട്ടയ്ക്കൽ മൂപ്പൻ കത്തനാരു. ചാലിൽ കൊച്ചുകോര. ചാത്തുരുത്തിൽ കൊച്ചുമാത്തു. പനയ്ക്കൽ അയ്പൂര. ചാത്തേലിൽ മൂപ്പീന്ന. അടങ്ങപ്പുറത്തു പണിക്കരു. കൊച്ചുകൊശി കത്തനാരു. പനയ്ക്കൽ ചുമ്മാര ഇവർക്കു വിശുദ്ധ ഊർശ്ലെമ്മിൽ എത്തി വിശുദ്ധ കബറടം മുതലായ സ്ഥലങ്ങൾ കണ്ട വിവരത്തിനു എഴുതി അയച്ചു. 1895 മേടം 8 ന് ശനിയാഴ്ച. വിശുദ്ധ മാർ മർക്കൊസിന്റെ ദയറായിൽ നിന്നും.
5. കോട്ടയത്തു പുത്തൻപള്ളിക്കാർക്കു. വിശുദ്ധ ഊർശ്ലേമ്മിൽ നിന്നുമുള്ള നമ്മുടെ ഈ വരവിൽ അവിടെ എത്തണമെന്നുള്ള അവരുടെ അപേക്ഷപ്രകാരം ഈ മാസം 24 ന് അവിടെ എത്തുന്നതാണന്നു എഴുതി അയച്ചു. 1895 ഇടവം 15. കൊച്ചിയിൽ നിന്നും.
6. നട്ടൂര വടുപ്പുറമ്പിൽ ചാക്കൊയ്ക്കു വല്യ മെത്രാച്ചന്റെ കല്പന വരുന്നതുവരെയും ക്ഷമിച്ചിരിപ്പാൻ എഴുതി അയച്ചു. 1895 ഇടവം 26 നു. കൊട്ടയം സിമ്മനാരിയിൽ നിന്നും.

---

കല്പനബുക്കിലെ ഭാഷാരീതി മനസ്സിലാകുവാൻ ചില ഉദാഹരണങ്ങൾ:
രം (പഴയ മലയാളം) = ഈ. 14-ാനു = 14-ാം തീയതിക്കു. കെൾവി = കേൾവി. കൊട്ടയം = കോട്ടയം. കൂടിയതാണന്നു = കൂടിയതാണെന്നു.

7. വല്യ മെത്രാച്ചന്റെ പെർക്കു വർത്തമാനത്തിനു എഴുതി അയച്ചു. ടി നു.

8. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയൊസു മെത്രാപ്പൊലീത്തായിൽ നിന്നും.

നമ്മുടെ കൊട്ടയത്തു പുത്തൻപള്ളിയിൽ വികാരിയും ദെശത്തുപട്ടക്കാരും പള്ളി കൈക്കാരും ശെഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയമുള്ളവരെ, എരിത്തിക്കൽ ദാനിയെൽ കത്തനാരുടെ വീട്ടിൽ നിൽക്കുന്ന തൊമ്മായുടെ മകളുടെ കല്യാണത്തെപ്പറ്റി ഉണ്ടായിട്ടുള്ള തർക്കത്തെക്കുറിച്ച തവണവികാരി എരിത്തിക്കൽ സ്കറിയാ കത്തനാരു മുതൽപെരു നമ്മുടെ അടുക്കൽ അയച്ച ഹർജിയും ഇതിൻമെലു ഇരുഭാഗക്കാർ യൊഗം മുമ്പാകെ ബൊധിപ്പിച്ച ഹർജികൾ 3 ഉം ഇവിടെ കിട്ടി. ഹർജിയിൽ പറയുന്ന പയിലൊ എന്ന ചെറുക്കനെ വിവാഹം കഴിക്കുന്നതിനു പെണ്ണിനു മനസ്സില്ലാത്തതായി ടി പെണ്ണും പെണ്ണിന്റെ ഭാഗക്കാറരും നമ്മുടെ മുമ്പാകെ ബൊധിപ്പിച്ചിരിക്കുന്നു. രണ്ടാമതാലൊചിച്ചുറച്ച തൊമ്മാ എന്ന ചെറുക്കൻ കൊഴഞ്ചെരിൽ പള്ളിയിടവകയിൽ ഉൾപ്പെട്ട ഒരുവൻ എന്നു പറയുന്നു. എന്നാൽ കോഴഞ്ചെരിലെ പട്ടക്കാരുടെ കുറി കൂടാതെ ടി ചെറുക്കന്റെ സ്ഥിതി അറിവാൻ പാടില്ലാതിരിക്കുന്നതിനാൽ അവനെക്കൊണ്ടും വിവാഹം കഴിപ്പിക്കണമെന്നു പറവാൻ ന്യായം കാണുന്നില്ല. കോഴഞ്ചേരിൽ പുത്തൻപള്ളിയിലെ വികാരിയുടെതെന്നു പറഞ്ഞു ഒരു കുറി നമ്മെ അവർ കാണിച്ചതു വിശ്വാസയോഗ്യമായി നാം എണ്ണുന്നുമില്ല. പെണ്ണിന്റെ മനസ്സു കൂടാതെ പയിലൊ എന്ന ചെറുക്കനെക്കൊണ്ടു വിവാഹം കഴിപ്പിക്കുന്നതു യുക്തമല്ല. അതിനാൽ ഈ വിവരം നിങ്ങളെ തിര്യപ്പെടുത്തുന്നു. വാദി പ്രതികൾ യോഗത്തിൽ ബൊധിപ്പിച്ചിട്ടുള്ള ഹർജികൾ 3 ഉം അടയാളസഹിതം ഇതൊന്നിച്ചയയ്ക്കുന്നു.

നമ്മുടെ കർത്താവായ യേശുമശിഹായുടെ കൃപയും അനുഗ്രഹങ്ങളും നിങ്ങളോടുകൂടി വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു 1895 ഇടവം 23. കോട്ടയം സിമ്മനാരിയിൽ നിന്നും.

9. കൊടച്ചനാട്ടു പള്ളിക്കാർക്കു. പള്ളിപണി വെഗം നടത്തുവാനും മറ്റുമായി എഴുതി അയച്ചു. മിഥുനം 5 ന്.

10. അടങ്ങപ്പുറത്തെ കൊച്ചുപണിക്കർക്കു ഉറിശ്ലെമ്മിൽ നിന്ന വന്നിട്ടുള്ള വർത്തമാനങ്ങൾക്കു എഴുതിയയച്ചു. ടി മാസം 6 ന് പരിമല.

11. മാർ ഇവൊനിയൊസു മെത്രാപൊലീത്തായ്ക്കു പതിവുപൊലെ റീശീസാ പിരിച്ചു കൊടുത്തയ്ക്കുന്നതിന്നു എഴുതി അയച്ചു. ടി തിയതി പരുമല.

12. മാർ അത്താനാസ്യൊസു മെത്രാപൊലീത്തായ്ക്കു അങ്കമാലി ഇടവകകളിൽ നിന്നു റീശീശാ പിരിച്ചു കൊടുത്തയക്കുന്നതിന്നു ഇടയുണ്ടൊ എന്നുള്ള വിവരത്തിന്നു എഴുതി അയച്ചു. ടി തീയതി പരിമല.

13. തൊമ്മാസു വക്കീലിന്നു വർത്തമാനത്തെപ്പറ്റി എഴുതിയയച്ചു. ടി 7 ന്

പരിമല നിന്നും.

1070–ാമാണ്ടു മിഥുന മാസം 11 നു നെടുമ്പ്രം പ്രവൃത്തിയിൽ കാരയ്ക്കൽ മുറിയിൽ കാഞ്ഞിക്കാവിൽ മാത്തുണ്ണി ഗീവറുഗീസും അനുജൻ മാത്തുണ്ണി പൊത്തയും മാത്തുണ്ണി മത്തായിയുടെ രക്ഷകർത്താവായ മാത്തുണ്ണി അക്കയും മാത്തുണ്ണി ഗീവറുഗീസു മുതൽപെരുടെ ചിറ്റപ്പന്റെ മകൾ വർക്കി മറിയയും ഭർത്താവായ വർക്കി ബഹനാനും കൂടി നിരണം മുതലായ പള്ളികളുടെ എത്രയും പെരികെ, പെരികെ ബഹുമാനപ്പെട്ടിരിക്കുന്ന മാർ ഗ്രീഗൊറിയൊസ് ബാവാ തിരുമനസിലെ തിരുസന്നിധിയിൽ അടിയങ്ങളുടെ തറവാട്ടുസൊത്തുക്കൾ ഭാഗം ചെയ്തു തരുന്നതിലേക്കു തിരുമനസറിവിച്ച കല്പനപ്രകാരവും ഇരുഭാഗക്കാററുടെയും ഉഭയസമ്മദപ്രകാരവും എഴുതിയതു.

ഞങ്ങൾക്കു ഇപ്പൊൾ കാഞ്ഞിക്കാവിൽ പുരയിടംമുറി 1 – ടി ക്കു കിഴക്കു കാട്ടൻതുണ്ടി പുരയിടം മുറി –1– ടി പുരയിടത്തിൽ നിൾക്കുന്ന തെങ്ങും കൂട്ടു പുര –1– ടി പുരയിലുള്ള പത്താഴം –1– കാട്ടൻതുണ്ടി തെക്കെ പുരയിടം മുറി –1– മുണ്ടകൻവെട്ടി പൊക്കിയ പുരയിടം മുറി –1– മാവെലിപടി നിലം 35 യും ഒറ്റികൊടുത്തിരിക്കുന്ന കാഞ്ഞിക്കാവിൽ പടി പുഞ്ചനിലം 195 യും ഉള്ളതും ഇതുകളിൽ കാഞ്ഞിക്കാവിൽ പുരയിടംമുറി –1. മുണ്ടകൻവെട്ടിപൊക്കിയ പുരയിടം–1. ഒറ്റി എഴുതിക്കൊടുത്തിരിക്കുന്ന നിലം –1 ൽ ത്രയും 1–ാം ഭാഗക്കാരനാകുന്ന മാത്തുണ്ണി ഗീവറുഗീസു മുതൽപെർക്കും. കാട്ടൻതുണ്ടി പുരയിടവും പുരയും പത്താഴവും കാട്ടൻതുണ്ടി തെക്കെ പുരയിടവും മാവെലിപടിനിലം 35 യും വർക്കി മറിയയും ഭർത്താവായ വർക്കി ബഹനാനും കൂടിയും അനുഭവിച്ചു നടന്നു കൊള്ളുന്നതിനും ഇരുഭാഗക്കാററും സമ്മതിച്ചിരിക്കുന്നു.

മെൽ പ്രസ്താവിച്ച വസ്തുക്കളിൽ കാട്ടൻതുണ്ടി തെക്കെ തുണ്ടി പുരയിടം മുറി –1– ം പുരയും + മാവെലിപടി നിലം 35–യും പത്താഴവും കൊര വർക്കിയുടെ സ്വയാർജിതമാണന്നു രണ്ടാം ഭാഗക്കാററും–കാട്ടൻതുണ്ടി തെക്കെ തുണ്ടി പുരയിടം മുറി –1– പുരയും നീക്കി ഉള്ളതു സകലവും പൂർവ്വാജിതമാണന്നു – 1–ാം ഭാഗക്കാററും പറഞ്ഞു. എങ്കിലും ഇരുഭാഗവും മെൽ വിവരിച്ചപ്രകാരം അവരവർ പൂർണ മനസൊടും തൃപ്തിയൊടും കൂടി അനുഭവിപ്പാൻ തക്കവണ്ണം പരസ്പരം വിട്ടുകൊടുത്തിരിക്കുന്നു. ബഹനാൻ മറിയയുടെ പേർക്കു മാത്തുണ്ണി ഗീവറുഗീസു ചിലവു ചെയ്തിരിക്കുന്ന രൂപാ 14 ക്കും ഇന്നെ ദിവസം മുദ്രപത്രത്തിൽ രണ്ടാം ഭാഗക്കാററു കച്ചീട്ടെഴുതി കൊടുത്തിരിക്കുന്നു. മെൽ വിവരിച്ചിരിക്കുന്ന എല്ലാ സംഗതികൾക്കും ഞങ്ങൾ ഇരു ഭാഗവും ദൈവതിരുസന്നിധിയിൽ തിരുമുമ്പാകെ വച്ച് ഇതിനാൽ ഉഭയസമ്മതപ്പെടുത്തിയിരിക്കുന്നു.

മാത്തുണ്ണി ഗീവറുഗീസ (ഒപ്പ്)

മാത്തുണ്ണി പൊത്ത (ഒപ്പ്)

മാത്തുണ്ണി അക്ക (ഒപ്പ്)

വർക്കി ബഹനാൻ (ഒപ്പ്)

വർക്കി മറിയ (ഒപ്പ്)

14. കൈപ്പട്ടൂർ തേരകത്തു കൊച്ചൂഞ്ഞിനു കടമ്മിനട്ടെ പുത്തൻപുരെക്കൽ കൊച്ചുകത്തനാർക്കു 270 രൂപാ വായ്പ കൊടുക്കേണമെന്നും ചിങ്ങം 30-ാനു ക്കകം അയാൾ തരാത്തപക്ഷം പണവും പലിശയും ഇവിടെ നിന്നു തന്നെ തന്നുകൊള്ളാമെന്നു എഴുതി അയച്ചു. എന്നു 1895 മിഥുനം 16-ാനു നിരണത്തു നിന്നും.

15. കരപ്പിള്ളിൽ കൊച്ചയിപ്പൊര മരിച്ച വിവരമറിഞ്ഞതിനെപ്പറ്റി ടിയാന്റെ മകൻ കുഞ്ഞി കുരിയന്നായി എഴുതി അയച്ചു. എന്നു 1895 മിഥുനം 19 ന്. നിരണത്തു നിന്നു.

16. വലിയ മെത്രാച്ചനു. ഇട്ടൻപിള്ളയുടെ നമ്പരെപ്പറ്റിയും വട്ടിപ്പണത്തിന്റെ ഹർജി കൊടുത്തതിനെയും ചെറിയപള്ളിയുടെ ഹർജിയെക്കുറിച്ചും മുളന്തുരുത്തിലെ പിരിവിനെക്കുറിച്ചും തിരുവനന്തപുരത്തെ പള്ളിപണിയെപ്പറ്റിയും മറ്റും തിരുവനന്തപുരത്തു നിന്നും അയച്ച കല്പനയ്ക്കു മറുപടി അയച്ചു. 95 മിഥുനം 19 നു ടി പള്ളിയിൽ നിന്നും.

17. കൊനാട്ടു മാത്തൻ മല്പാന്നു ഏവൻഗെലിയോന്റെ കാര്യത്തെപ്പറ്റിയും മറ്റും ഒരെഴുത്തയച്ചു. ടി തീയതി.

18. ചെങ്ങന്നൂർ ക്രിസ്ത്യാനികളാകുവാൻ സമ്മതിച്ചു പഠിച്ചുവരുന്ന പുലയർ തെളിത്താൻ മുതലായവർക്കു. അവരുടെ ഹർജിയിലെ താല്പര്യ പ്രകാരം മല്പാനെ അയക്കുന്നുഎന്നു എഴുതി. മിഥുനം 20-ാനു നിരണം.

19. അരിപ്പാട്ടുതുണ്ടിൽ ചാണ്ടിയുടെ അപെക്ഷയിൻപെരിൽ ജാൺ വക്കീലിന്റെകൂടെ നിറുത്തുന്നതിനായി എഴുതീട്ടുള്ളതു. 1070 മിഥുനം 24 നിരണത്തു.

20. മാർ ദീവന്നാസ്യൊസു മെത്രാപ്പോലീത്താ. ടി സംഗതിയെപ്പറ്റി ടി നു.

21. തെങ്ങുംത്രെ കൊറിഎപ്പിസ്കൊപ്പായ്ക്കു. വാണല്ലൂർ കിര്യാന്റെ മകനെ അവിടെ ശയൊയാ താമസിപ്പിക്കാൻ വെണ്ടി എഴുതിഅയച്ചു. 1895 മിഥുനം 26 നിരണം.

22. മരത്തുംമൂട്ടിൽ തോമ്മാ കത്തനാർക്കു ശെമ്മാശ്ശനെ പഠിക്കുവാൻ കോട്ടയത്തിന്നയക്കുന്ന കാര്യത്തെപറ്റിയും മറ്റും എഴുതി. മിഥുനം 26-ാനു നിരണം.

23. നെല്ലിമൂട്ടിൽ ഇടിച്ചാണ്ടി കൊച്ചുതൊമ്മിയ്ക്കു. അയച്ചിരുന്ന എഴുത്തിൻ പ്രകാരമുള്ള കേസ പിന്നാലെ എടുത്തുകൊടുത്തയയ്ക്കാമെന്നും മറ്റു രക്ഷാപ്രസംഗക്കാരുടെ കാര്യത്തെക്കുറിച്ചും മറ്റും എഴുതി. മിഥുനം 30 -നു നിരണത്തു നിന്നും.

24. തലവടി പടിഞ്ഞാറെക്കര പള്ളിക്കാർക്കു. പള്ളിവക വരവു ചിലവുകളുടെ കണക്കെഴുതി തീർത്തു തിരട്ടു അടയാളസഹിതം അയക്കണമെന്നും ശേഷം കാര്യങ്ങൾക്കു ആ പള്ളി വിഗാരി മട്ടയ്ക്കൽ കൊച്ചു കത്തനാരെ ശട്ടംകെട്ടി അയച്ചിരിക്കുന്നു എന്നും ഉള്ള വിവരത്തിനു കല്പന അയച്ചു. 1895 കർക്കടകം 1 നു നിരണം.

25. മാവേലിക്കര പുതിയകാവു പള്ളിയിൽ എത്തുന്നതിനു (8–ാനു) ശനിയാഴ്ച കല്പന അയച്ചു. 1895 കർക്കടകം 3–നു നിരണം.

26. തിരുവല്ല വലിയപള്ളിയുടെ ചൊർച്ച മാറ്റുന്ന കാര്യത്തെപ്പറ്റി കൊങ്ങ ളത്തു യൊഹന്നാനു എഴുതി അയച്ചു. കർക്കടകം 4–ന് നിരണം.

27. ഗബ്രിയെൽ മക്കുദിശായ്ക്കു വർത്തമാനത്തെപറ്റി എഴുതി അയച്ചു. ടി തീയതി നിരണം.

28. കണ്ണംകോട്ടു ചാവടിയിൽ കൊച്ചുതൊമ്മിക്കു ടി പള്ളിയിലെ മുതൽകെ ട്ടുകാരൻ എഴുതിവച്ച രജിസ്തരു ഉടമ്പടി കൊട്ടാരക്കര കൊർട്ടിൽ ഹാജ രാക്കുന്നതിനു ഇന്നെ ദിവസം എഴുതി അയച്ചു. കർക്കടകം 5 തീയതി നിരണം.

29. തെക്കെവീട്ടിൽ മുതൽപിടിക്കാരനു ടി പള്ളിയിലെക്കു കൊടുപ്പാനുള്ള പണം കൊടുത്തിട്ടില്ലന്നു മുതൽക്കെട്ടുകാരൻ ഇവിടെ വന്നു പറകയാൽ കൊടുപ്പാൻ തക്കവണ്ണം എഴുതി അയച്ചു. കർക്കടകം 7 തീയതി നിരണം.

30. കണ്ണംകൊട്ടു പള്ളിക്കാർക്കു ടി ആണ്ടു കൊട്ടാരക്കരെ മുൻസീപ്പിൽ പള്ളി സംബന്ധമായി ഉണ്ടായ വ്യവഹാരത്തിൽ ഹാജരാക്കുന്നതിനു മുതൽപിടി ഇരുപ്പൂട്ടി എഴുതിവച്ച രജിസ്തരുപത്രം കണക്കൻ ചെങ്ങാ ലാപ്പിള്ളിൽ ഇടിച്ചാണ്ടിയുടെ പറ്റിൽ കൊടുത്തയയ്ക്കുന്നതിനെക്കുറിച്ചും മറ്റും എഴുതി കർക്കടകം 6–നു നിരണം.

31. വളഞ്ഞവട്ടത്തു പള്ളിക്കാർക്കു മണീത്ര ഗീവറുഗീസിന്നു റീശീസായ്ക്കു എഴുതി അയച്ചു. കർക്കടകം 7 നു.

32. പുത്തുപുള്ളി കൊച്ചുപൊത്തയുടെ പറ്റിൽ ഇരുപ്പുള്ള കൂട്ടു നെർച്ച യുടെ പണ്ടം മട്ടയ്ക്കൽ അലക്കുസന്ത്രയൊസു കത്തനാരെ ഏല്പിക്കു ന്നതിന്നു എഴുതി അയച്ചു. ടി മാസം 8 ന് നിരണം.

33. ചെങ്ങന്നൂർ പള്ളിക്കാർക്കു അവിടത്തെ പുതു ക്രിസ്ത്യാനികളുടെ പള്ളി ക്കൂടത്തിന്റെ നടത്തിപ്പിനെയും പള്ളി പണിയേയും സംബന്ധിച്ചു എഴുതി അയച്ചു ടി സ്ഥലം. 5 –നു.

34. പൂവത്തൂർ യാക്കൊബു കത്തനാർക്കു കാട്ടൂർ പള്ളിക്കാരുടെ തർക്കം തീർക്കുന്നതിലെക്കായി പോകുവാൻ ഇങ്ങൊട്ടു വരികയൊ എന്ന ത്തേക്കു പോകുവാൻ സൗകര്യം ഉണ്ടാകുമെന്നു എഴുതി അയച്ചാൽ കൊച്ചുകത്തനാരെ അങ്ങൊട്ടയ്ക്കയൊ ചെയ്യാമെന്നു എഴുതി. കർക്ക ടകം 10–നു മാവെലിക്കരെ പുതിയകാവു പള്ളിയിൽ നിന്നും.

35. പത്തിച്ചിറ മുറിക്കാർക്കു അവർ ഇവിടെ വന്നുചേരണമെന്നു എഴുതി. കർക്കടകം 10–ാനു.

36. പത്തിച്ചിറെ ഇലംമ്പ്രക്കളങ്ങരെ പീലിപ്പൊസും കണ്ടത്തിൽ ഇടിക്കുളയും പനെയ്ക്കൽ കൊച്ചുകുഞ്ഞും വടക്കെടത്തു ഉമ്മനും ശേഷംപെരും ഈ പള്ളിയിൽ വന്നുചെരണമെന്നു എഴുതി. കർക്കടകം 10. മാവെലിക്കര.

37. പത്തിച്ചിറ കരിപ്പിണ്ട മുറിക്കാർക്കു പള്ളിപണിയുടെ കാര്യത്തെക്കു റിച്ചു എഴുതി അയച്ചു.

38. കുമ്പഴെ പള്ളിയിൽ മുൻ ഉണ്ടായിരുന്ന കണക്കനൊടുകൂടെ യൊഗ ആലൊചനയാൽ തിരിഞ്ഞെടുക്കപ്പെട്ടിട്ടുള്ള 9 പെരെയും 7-മാണ്ടു പുത്തു മണ്ണിൽ അവുസെപ്പും പുളുക്കു കൊശിയും കണക്കെഴുതുവാൻ നിശ്ച യിച്ച എഴുതി അയച്ചു. ടി കർക്കടകം 12 ന് മാവെലിക്കര.

39. കല്ലുമ്മൂട്ടിൽ പെരുമാൻ ചാണ്ടിയുടെ പറ്റിൽ ഇരിപ്പുള്ള പത്തിച്ചിറ പള്ളി യുടെ രജിസ്തർ ഉടമ്പടി കാണ്മാൻ കൊണ്ടുവന്നു തിരികെകൊണ്ടുപോ കെണമെന്നു എഴുതി. തീയതി മെൽ.

40. തച്ചെറി ചാകൊയുടെ കാര്യത്തെക്കുറിച്ച പൊൻവാണിഭക്കാരനു കർക്ക. 13-നു.

41. ടി യാന്റെ കാര്യത്തെക്കുറിച്ചു മുണ്ടൊലി വടക്കെതിൽ ആശാന്നു എഴുതി അയച്ചു. കർക്കടകം 13-ാനു പുതിയകാവിൽ നിന്നും.

42. കാർത്തികപ്പിള്ളി പള്ളിയിലെയ്ക്കു വരുന്ന വെള്ളിയാഴ്ച പൊകെണമെന്നു എഴുതി അയച്ചു. ടി 14-നു പുതിയകാവിൽ നിന്നും.

43. തുണ്ടിയിൽ കൊച്ചുകുഞ്ഞിനു മഠത്തിൽ വടക്കേപറമ്പിൽ പാർക്കുന്ന മേത്തന്റെ മാവിന്റെ സംഗതിക്കു എഴുതി അയച്ചു. കർക്കടകം 15 ന് മാവെ ലിക്കരപള്ളിയിൽ നിന്നും.

44. താമരപ്പിള്ളിൽ കൊച്ചുകത്തനാർക്കു അയാളുടെ അമ്മ മരിച്ച വിവരത്തിന്ന് എഴുതിയതിന്നു ആശ്വാസത്തിന്റെ സാധനം അയച്ചു. 70 കർക്കടം 19 ന് ടി പുത്തൻപള്ളി.

45. തൊഴുത്തിൽ കുർബ്ബാന അണച്ചുയെന്നുള്ള സംഗതിയുടെ വിചാരണ യ്ക്കായും ചെങ്ങന്നൂർ ഇംഗ്ലീഷ പള്ളിക്കൂടത്തിനു ഗ്രാൻഡു കൊടുക്ക ണമെന്നും പുത്തൻകാവു പള്ളിക്കാർക്കു കല്പന അയച്ചു. 70 കർക്ക ടകം 17 ന് കൊല്ലം.

താഴെ പേരെഴുതിയിരിക്കുന്ന പന്ത്രണ്ടു വീട്ടുകാർ കൂടി തനിച്ചു നേർച്ച നടത്തുന്നതിന് അനുവദിച്ചു കല്പന കൊടുത്തു.

ഇലഞ്ഞിക്ക ഇങ്ങരെ ഗീവറുഗീസ്സു, പാലയത്തു പിലിപ്പൊസ്സു, വടക്കേ ടത്തു വടക്കെതിൽ ഉമ്മൻ, ആനിക്കാട്ടെത്തു കൊച്ചുഞ്ഞു, പനയ്ക്കൽ കൊച്ചു, ടി കിഴക്കെതിൽ കുഞ്ഞമ്മൻ, തറയിൽ ഗീവറുഗീസ്സു, ചാലുമ്പാട്ടു ഇടിക്കുള, മേത്തറയിൽ ഈശൊ, മഠത്തിൽ കിഴക്കേതിൽ ഗീവറുഗീസു, കല്ലിക്കാട്ടു കൊച്ചുഞ്ഞു, തിരിയങ്കത്തു ഇടിക്കുള. 1895 കർക്കടകം 21-ാനു.

47. കാട്ടൂപ്പള്ളിക്കാർക്കു സമാധാനമുണ്ടാക്കുന്നതിലെയ്ക്കു പുവത്തൂരു യാക്കൊബു കത്തനാരെയും ഗീവറുഗീസു മല്പാനെയും അങ്ങോട്ടു ... എഴുതി അയച്ചു. 1895 കർക്കടം 24 കാർത്തികപള്ളിൽനിന്നും.

48. കരുവാറ്റ പള്ളിയിലെക്കു 29 ന് പൊകെണ്ടുന്നതിന്നായി എഴുതിഅയച്ചു. ടി കർക്കടം 25 ന്.

49. ചെന്നിത്തലപള്ളി വികാരി കൊറ്റാത്തുവിളയിൽ ഗീവറുഗീസു കത്ത നാർക്കു. ഈ ഇടവകയിൽ മുളകൊളം തെക്കെമുറിയിൽ മങ്ങലത്തുതറ യിൽ അയിപ്പയുടെ ഭാര്യയും അവൾക്കുള്ളവരെയും വരുത്തി കേട്ടു

അവന്റെ കൂടെ പാർപ്പാനായിയയ്ക്കെണമെന്നു എഴുതിഅയച്ചു. ടി ടി ടി ന് കാർത്തികപ്പള്ളി പള്ളിയിൽനിന്നു.

50. തേവെലിൽ കത്തനാർക്കു. കാട്ടൂർപള്ളിയിൽ ഉണ്ടായ തർക്ക നിവാരണത്തിനു മല്പാനെയും പൂവത്തൂർ കത്തനാരെയും അയച്ചു ഉണ്ടായ സമാധാനപ്രകാരം ഈ 3-ാനു ഞായറാഴ്ച നടത്തുന്നതിനു കല്പന അയച്ചു. കർക്കടകം. കാർത്തികപ്പള്ളി പള്ളിയിൽനിന്നും.

51. കാർത്തികപ്പെള്ളി പള്ളിക്കാർക്കു അവിടെ ഒരു പള്ളിക്കൂടം വയ്ക്കുന്നതിലെക്കു ഉത്സാഹിപ്പിച്ചു എഴുതി അയച്ചു. എന്നു 1895 കർക്കടകം 30 -ാനു കരുവാറ്റാ നിന്നും.

52. ചേപ്പാട്ടുപള്ളിക്കു അടുത്തെ കഴിഞ്ഞു ചൊവ്വാഴ്ച മുട്ടത്തു എത്തുമെന്നും അപ്പൊൾ അവർ അവിടെ വന്നുചെരണമെന്നും എഴുതി അയച്ചു. എന്നു 1895 കർക്കടകം 30-ാനു കരുവാറ്റാ നിന്നും.

53. പൂവത്തൂർ യാക്കൊബു കത്തനാർക്കു പുത്തൻകാവിൽ ആലുംമൂട്ടിൽ കത്തനാർ പൂവത്തൂർ ഒരുവന്റെ എരുത്തിലിൽ കുർബാന ചൊല്ലി എന്നും മറ്റും ഉള്ള സംഗതിയെ വിചാരണ ചെയ്തു സത്യമായി റിപ്പൊർട്ടു അയക്കണമെന്നും മറ്റും എഴുതി അയച്ചു. ചേപ്പാട്ടു പള്ളിയിൽ നിന്നും. 1895 ചിങ്ങം 2-ന്.

54. കരവട്ടു യൊയാക്കീം കത്തനാർക്കു വർത്തമാനത്തെക്കുറിച്ച എഴുതി അയച്ചു. ടി ചിങ്ങം 5 ന് ചെമ്മനടു പള്ളി.

55. പറൂർ തൊപ്പി കത്തനാർക്കു. വർത്തമാനത്തെക്കുറിച്ചു എഴുതി അയച്ചു. ടി ടി തീയതി ടി പള്ളി.

56. 7 നു തിങ്കളാഴ്ച കാരിച്ചാപള്ളിയിലെക്കു പൊകുന്ന വിവരത്തിന്ന ടി പള്ളിയിലെയ്ക്കു എഴുതി അയച്ചു. ടി തീയതി.

57. മുളന്തുരുത്തിൽ വാദ്ധ്യാർ യാക്കൊബിന്നു വർത്തമാനത്തെക്കുറിച്ചു എഴുതി അയച്ചു. 1895 ചിങ്ങം 10 ന് കാരിച്ചാപ്പള്ളി.

58. പനയ്ക്കൽ ഇട്ടി മാത്തുവിന്നു വർത്തമാനത്തെക്കുറിച്ചും അയ്പ്പൂരുന്റെ ദീനവർത്തമാനത്തെക്കുറിച്ചും എഴുതിഅയച്ചു. ടി തീയതി കാരിച്ചാപ്പള്ളി.

59. പൂവത്തൂർ കൊച്ചുചാക്കൊ വരുന്നതിന്നായി എഴുതി അയച്ചു. 71 ചിങ്ങം 11 കാരിച്ചാൽ.

60. കായംകുളത്തു പള്ളിക്കാർക്കു. ചിങ്ങം 16 നു ബുധനാഴ്ച അവിടെ എഴുന്നെള്ളുവാൻ കല്പന അയച്ചു. ചിങ്ങം 12 കാരിച്ചാൽ പള്ളിയിൽ നിന്നു.

61. കരുവാറ്റെ പള്ളിക്കാർക്കു. ആ പള്ളിപണി എളുപ്പത്തിൽ കല്ലു ഇറക്കി തീർപ്പിക്കണമെന്നും മംകുഴിയിൽ അച്ചനെ പരുമലെ പള്ളിപണി നടത്തുന്നതിനു 4 മാസത്തെക്കു നിശ്ചയിച്ചിരിക്കുന്നു എന്നും മറ്റും വിവരത്തിനു. ചിങ്ങം 10 നു കാരിച്ചാൽ പള്ളിയിൽ നിന്നും.

62. പരിമല സിമ്മനാരി പണി നടത്തുന്നതിലെയ്ക്കു മങ്കുഴിയിൽ ഗീവറുഗീസു കത്തനാരെ അയയ്ക്കുന്നു എന്നു അരികുപുറത്തു കൊച്ചുകുഞ്ഞിന്നു

എഴുതി അയച്ചു. 1895 ചിങ്ങം 16 ന് കാരിച്ചാൽ പള്ളിയിൽനിന്നു.

63. മൂക്കഞ്ചെരിൽ മാത്തുവിന്നു വർത്തമാനങ്ങൾക്കായി എഴുതിഅയച്ചു. 1895 ചിങ്ങം 17-ാനു കായംകുളത്തു പള്ളിയിൽ.

64. കാർത്തികപ്പള്ളിൽ കണക്കൻ ഇച്ചാച്ചന്റെ കാര്യത്തെപ്പറ്റിയും വർത്തമാനങ്ങൾക്കായും കൊച്ചുകത്തനാർക്കു എഴുതി അയച്ചു തൃപ്പൂണിത്തറയ്ക്കു. 1895 ചിങ്ങം 17-ാനു കായംകുളത്തുപള്ളിയിൽ നിന്നു.

65. പമ്പൂര ചാണ്ടപ്പിള്ള കത്തനാരുടെ കാര്യത്തിന്നു വെണ്ടി മാത്യു വക്കീലിനു എഴുതി അയച്ചു. കൊല്ലത്തെക്കു 1895-ന്നു കൊല്ലം 1071 ചിങ്ങം 17 നു കായംകുളത്തു പള്ളിയിൽ നിന്നും.

66. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രിഗൊറിയോസു മെത്രാപൊലീത്തായിൽ നിന്നും നമ്മുടെ കടമ്പനാട്ടു പള്ളിയിൽ വികാരിയും തെരുവത്തു മോശെ കത്തനാർക്കു പള്ളിയിൽ മുതൽകെട്ടുകാരനെ നിയമിച്ചിരിക്കുന്നതിനെപ്പറ്റി സാധനം അയച്ചു. കായംകുളത്തു പള്ളിയിൽ നിന്നും 1895 ന്നു കൊല്ലം 1071 ചിങ്ങം 19 നു.

67. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രിഗൊറിയോസു മെത്രാപൊലീത്തായിൽ നിന്നും.

നമ്മുടെ കടമ്പനാട്ടു പള്ളിയിൽ വികാരിയും ദെശത്തു പട്ടക്കാററും പള്ളികൈക്കാററും ശെഷം ജെനങ്ങളും കൂടെ കണ്ടന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയമുള്ളവരെ ആ പള്ളിയിലെ മുതലുപിടി പള്ളിവാതുക്കൽ ഗീവറുഗീസിന്റെ പെരിൽ ഇരിപ്പുള്ള നെല്ലിന്റെയും പണത്തിന്റെയും തുകയും പിരുവാനുള്ള പാട്ടനെല്ലിന്റെ 2 വരവും മറ്റും അറിയുന്നുണ്ട്. ... 1070 മാണ്ടു വരെയുള്ള പള്ളികണക്കുകൾ എഴുതി തീർക്കെണമെന്നു കണക്കൻ പ്ലാമ്മൂട്ടിൽ കോശിയോടു പറഞ്ഞതിൽ അച്ചൻ രണ്ടാളും കൂടിചെന്ന് കണക്കുകൾ തീർക്കാതെ കുഴപ്പങ്ങൾക്കു ഇടവരുത്തുകയാൽ ..... മാസം മുതൽ കണക്കുകൾ എഴുതുന്നതിന്നും വലിയവീട്ടിൽ ചെറിയ ചെറിയെ നിയമിച്ചു വീഴ്ച കൂടാതെ നടത്തിച്ചുവരുന്നു എന്നും പള്ളിവാതുക്കൽ ഗീവറുഗീസിനെ മുതൽകെട്ടു വേലയിൽ നിന്നും നീക്കി വെറെ ആളെ നിയമിയ്ക്കുന്നതിന്നു നമ്മുടെ മുമ്പാകെ അയക്കുകയും അനുവദിച്ച കല്പന അയക്കുകയും ചെയ്തിട്ടുണ്ടായിരുന്നു എങ്കിലും അവനെ മാറ്റി വെറെ ആളു നിയമിയ്ക്കുമ്പോൾ അവന്റെ പെരിലുള്ള ഇരുപ്പു മുതലായ്തു ക്ഷണം കെട്ടിവച്ചുകൊള്ളാമെന്നു ടി ഗീവറുഗീസു എഴുതിവച്ച അനുസരിച്ച അവനെ കൊണ്ടു വെല നൊക്കിയ്ക്കുകയും പിന്നീടു രണ്ടു മൂന്നാണ്ടത്തെ പാട്ടനെല്ല കുടിശികയുണ്ടന്ന വകയാൽ ആയ്തു പിരിപ്പിക്കുന്നതിന്നു ജാഗ്രതകൾ ചെയ്തുവരുമ്പൊൾ ടി ഗീവറുഗീസു ചില തടസ്സങ്ങൾ ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു എന്നും അതിനാൽ ഈ വിധം കുഴപ്പങ്ങൾക്കു മെൽ ഇടവരരുത എന്നു വിചാരിച്ച മുതൽകെട്ടു വെലയ്ക്കു കടമ്പനാട്ടു മാനമ്പഴെ കൈതറെത്ത ഗീവറുഗീസന്നവനൊടു രണ്ടായിരത്തിചില്ലാനം പണത്തിന്നു ജാമ്യം രജിസ്തപത്ര മൂലം വാങ്ങിട്ടുണ്ടന്നു 1071 മാണ്ടു ആരംഭിക്കുന്ന ഈ ചിങ്ങമാസം മുതൽ അവനെ

കൊണ്ടു നടത്തിയ്ക്കുന്നതിന്നും മുൻ കണക്കു .... തിവണ പ്ലാമൂട്ടിൽ കൊശി യുടെ പക്കൽ ഇരിപ്പുള്ള കിഴിക്കിട്ട കണക്കുകൾ വയ്പിക്കുന്നതിന്നും ടി പള്ളിവാതിക്കൽ ഗീവറുഗീസിന്റെ പെരിലുള്ള ചുമതല തീർപ്പിക്കുന്ന തിന്നും കല്പന അയക്കണമെന്നും നിങ്ങളിൽ അമ്പനാട്ടു പുത്തൻവീട്ടിൽ കുഞ്ഞുകൊശി കൊച്ചുചാക്കൊ ഈ മാസം 11 നു നമ്മുടെ മുമ്പാകെ അറിവിച്ചിരിക്കകൊണ്ടും സംഗതി യഥാർത്ഥമായിരുന്നാൽ പള്ളിയുടെ ക്ഷെമത്തിന്ന വളരെ വെടിപ്പായിരിയ്ക്കുമെന്നു കാണുന്നതുകൊണ്ടും അത്രെ ഈ സാധനം അയക്കപ്പെടുന്നതു. അതിനാൽ മേൽ വിവരിച്ചപ്ര കാരം തന്റെ ചുമതലയെ വിവരിച്ച രജസ്തപത്രം എഴുതിവച്ചിട്ടുള്ള മാന മ്പഴെ കൈതറെത്ത ഗീവറുഗീസിനെകൊണ്ടു ഈ മാസം മുതൽകെട്ടു വേലയും ഇപ്പൊൾ കണക്കു എഴുതിവരുന്ന വല്യവീട്ടിൽ ചെറിയയെ കൊണ്ടു കണക്കു എഴുത്തു വേലയും ക്രമമായി നടത്തിച്ചുകൊള്ളുന്ന തിന്നു ഈ കല്പനയാൽ നാം അനുവദിച്ചിരിക്കുന്നതു കൂടാതെ ടി പള്ളി വാതുക്കൽ ഗീവറുഗീസിന്റെ പേരിൽ ഇതുവരെ ഉള്ള മുതൽ തീർപ്പി ക്കുകയും മുൻ അവനൊടുകൂടെ മുൻ കണക്കെഴുത്തുകൾ വേല നടത്തി വന്നിരുന്ന പ്ലാമൂട്ടിൽ കൊശിയുടെ പറ്റിൽ ഇരിപ്പുള്ള കീഴകട കണക്കു കൾ പറയിപ്പിയ്ക്കുകയും ചെയ്ത വിവരത്തിനു റിപ്പൊർട്ടു അയച്ചു കൊള്ളുകയും വെണം. 1071 ചിങ്ങം 19 നു. കായങ്കുളത്തു പള്ളിയിൽ നിന്നു.

68. തെവലക്കരപള്ളിയിലെയ്ക്കു പൊകുന്ന കാര്യത്തെക്കുറിച്ച് പാലവിള യിൽ കത്തനാർക്കും തയ്യിൽ ഉമ്മച്ചനും കൂടി എഴുതി അയച്ചു. ടി കായം കുളം.

69. തേവലക്കര പള്ളിയിലെയ്ക്കു 24 നു പൊകുന്നതിന്നായി ടി പള്ളി ക്കാർക്കു എഴുതി അയച്ചു. 1071 ചിങ്ങം 19 ന്.

70. പെരുന്നാട്ടു പള്ളിയിലെയ്ക്കു 28 നു പൊകുന്ന വിവരത്തിന്നു എഴുതി അയച്ചു. 71 ചി. 21 ന് കായംകുളം.

71. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയൊസ് മെത്രാപ്പൊലീ ത്തായിൽ നിന്നും മലബാറിൽ ഉള്ള യാക്കോബായ സുറിയാനിക്കാരായ നമ്മുടെ ആത്മീക പ്രജകൾ എല്ലാവർക്കും ദൈവകൃപയും സ്വർഗ്ഗീയ വാഴ്‌വും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ഈ സാക്ഷ്യപത്രത്തൊടെ അയക്കപ്പെട്ടിരിക്കുന്ന നമ്മുടെ പ്രിയ പുത്രൻ മാവെലിക്കരെ തഴക്കരെ തെരുവിൽ കല്ലറയ്ക്കൽ പീലിപ്പൊസ് ഇടിക്കു ളയെ നമ്മുടെ സഭയിലും പുറജാതികളുടെ ഇടയിലും ദൈവതിരുവചനം പറഞ്ഞറിയിപ്പാൻ നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ തിരുനാ മത്തിൽ തിരഞ്ഞെടുത്ത അവിടത്തെ ദാസനായ നാം ഇതിനാൽ അനുവ ദിച്ചിരിക്കുന്നു. തന്റെ പരിശുദ്ധ റൂഹായുടെ കൃപയുടെ ദാനം ഇവനിലും നിങ്ങളിലും അധിവസിക്കുമാറാകട്ടെ. ആമ്മെൻ. എന്നു 1895 ചിങ്ങം 20 നു.

ടി വാചകത്തിൽ 72-ാം നംമ്പർ ആയി പുതിയകാവു തെരുവിൽ ആലിന്റെ വടക്കതിൽ ഉമ്മുമ്മന് സർറ്റിഫിക്കെറ്റു കൊടുത്തു. 1895 ചിങ്ങം 21 ന്.

73. കൊതമങ്ങലത്തു ചെറിയപള്ളിക്കു കന്നി 20 നു നീങ്ങുന്നതിനു സാധനം അയച്ചു. ചിങ്ങം 21 നു കായംകുളത്തു പള്ളിയിൽ നിന്നു.

74. കുന്നെത്തു പൊത്തക്കു ആശ്വാസത്തിന്റെ കല്പന അയച്ചു. ചിങ്ങം 22 നു ടി പള്ളിയിൽ നിന്നും.

75. കൈപ്പട്ടൂപള്ളിക്കാർക്കു ശു. പാത്രിയർക്കീസു ബാവാ തിരുമനസിലെ ആണ്ടും അടിയന്തിരം കന്നി 25 നു കഴിക്കണമെന്നും ആയ്തു ആണ്ടു തൊറും മുടങ്ങാതെ നടത്തിക്കൊള്ളണമെന്നും ആജ്ഞാപിച്ചു കല്പന അയച്ചു. ടി തീയതി കായങ്കുളം.

76. ഇടവങ്കാട്ട് പള്ളിക്കാർക്കു വീഗാരി പെരുക്കാവീൻ കത്തനാരെ സമാധാനത്തോടു പിരിച്ചയക്കുന്നതിനു 50 രൂപയിൽ കുറയാതെ സമ്മാനമായി കൊടുക്കുവാൻ അവർ ഇവിടെ വരുന്നതിനു കല്പന അയച്ചു. കായംകുളത്തു നിന്നും.

77. 31-ാ നമ്പ്രായി തെരുപത്തു ഈശൊ കത്തനാർക്കു കടമ്പനാട്ടു പള്ളി മുതൽകെട്ടുകാരനെ മാറി നിയമിക്കുന്ന സംഗതി തർക്കത്തെപ്പറ്റി നാം അവിടെ എത്തണമെന്നും അല്ലാഞ്ഞാൽ വല്ല്യ കലഹത്തിന്നു ഇടയാകുമെന്നുള്ള എഴുത്തിന്നു. കന്നിമാസം ഒടുവിൽ എത്തുമെന്നും മറ്റുമുള്ള വിവരത്തിനു എഴുതി അയച്ചു. ചിങ്ങം 24 നു തിരുവല്ലാ.

78. 32-ാ നമ്പ്രായി അമ്പാട്ടു കൊച്ചാക്കൊ മുതൽപിടിക്കാറന്നു ടി സംഗതിയെപ്പറ്റി എഴുതി. ടി തീയതി.

79. വാളക്കുഴി വറുഗീസിനു അവന്റെ അമ്മയുടെ മരണത്തെപ്പറ്റി അയച്ച കുറിക്കു ആശ്വാസത്തെപ്പറ്റി കല്പന അയച്ചു. ചി. 28 തിരുവല്ലാ.

80. 83-ാ നമ്പ്രായി തലൂർ പുത്തൻപള്ളിക്കാർക്കു പുത്തൻപള്ളിക്കു കുരിശു വച്ചു കുർബാന ചൊല്ലുന്നതിനു അനുവാദം കിട്ടുന്നതിനു എഴുതിയ യൊഗ പ്രകാരം ആറന്മുള തൊമ്മാ കത്തനാരു ദൈവമാതാവിന്റെ നാമത്തിൽ കുരിശുവച്ച കുർബാന ചൊല്ലുന്നതിനു അനുവദിച്ചു കല്പന അയച്ചു. 71 ചി. 28 തിരുവല്ലാ.

81. 84-ാ നമ്പ്രായി ചെന്നിത്തല പള്ളിക്കാർ വരുന്നതിനും കൊട്ടുവിള കത്തനാരു വരുന്നതിന്നും സാധനം അയച്ചു. 71 ചി. 29 തിരുവല്ലാ.

82. 85-ാ നമ്പ്രായി മലബാറിലുള്ള തെക്കു എല്ലാ പള്ളികളിലും ഉള്ള യാക്കൊബായ സുറിയാനിക്കാരുടെ ഇടയിൽ പ്രസംഗിപ്പാനും ഉപദെശിപ്പാനുമായിട്ടു ചെങ്ങന്നൂർ പള്ളി ഇടവകയിൽ കടവിൽ ചാണ്ടി എന്നവനെ നിയമിച്ചു കല്പന കൊടുത്തു. 71 ചി. 30 നു തെക്കെപള്ളി തിരുവല്ലാ.

83. 83-ാ നമ്പ്രായി ചങ്ങനാശെരിക്കാറൻ ഉപദെശിക്കു പ്രസംഗത്തിന്നു സാധനം എല്ലാ പള്ളികൾക്കും കൂടി എഴുതിയ്തു. 1071 കന്നി 1 നു തിരുവല്ലാ തെക്കെ പുത്തൻപള്ളിയിൽ നിന്നും.

84. തുമ്പമൺ പള്ളിക്കാർക്കു. അവിടുത്തെ കപ്പിയാരു മാത്തന്റെ മകളുടെ കല്ല്യാണത്തിനു പള്ളിയിൽ നിന്നും ജനങ്ങളിൽ നിന്നും വല്ലതും കൊടുത്തു കെട്ടിപ്പാൻ കല്പന അയച്ചു. തിരുവല്ലാ നിന്നും.

85. പള്ളിയിൽ മൂപ്പൻ കത്തനാർക്കും പുവത്തൂർ .... കത്തനാർക്കും കടഞ്ഞാട്ടിൽ മാമ്മനും കളയിക്കാട്ടു .... വയിലിപുരെത്തു യൊഹന്നാനും കൂടി പെരുക്കാവിൽ കത്തനാറെ എടവങ്കാട്ടു പള്ളിയിൽ നിന്നു അൻപതു രൂപാ സമ്മാനത്തൊടുകൂടെ ഒഴിഞ്ഞു സന്തൊഷത്താൽ പൊകുവാൻ ശട്ടം കെട്ടണമെന്നു കല്പന അയച്ചു. എന്നു 1071 കന്നി 9 തിരുവല്ലാ പള്ളിയിൽ നിന്നും.

86. മണ്ണാത്തു പീലിപ്പൊസ കത്തനാർക്കും സുക്കോലയ്ക്കൽ കൊച്ചു കൊശി കത്തനാർക്കും കൂടി തിരുവല്ലാ തെക്കെ പള്ളിയിൽ വന്നു ........ ചെയ്യുന്നതിനു എഴുതി. തീയതി മേൽ. ടി തെക്കെ പള്ളിയിൽ നിന്നു.

87. കിണറ്റുകരെ കോരുതു മുതൽപേർക്കു. രണ്ടുമൂന്നു ആഴ്ചയ്ക്കകം നാം അവിടെ എത്തുന്നതും അതുവരെ നിങ്ങളുടെ കർമ്മാദികൾ വീഴ്ച കൂടാതെ നടത്തിതരുന്നതിനു വികാരിയോടു ശട്ടം കെട്ടീട്ടുണ്ടെന്നും. എന്നു 1895 കന്നി 28 നു. കൊട്ടയത്തു സിമ്മനാരിയിൽ നിന്നും.

88. തെക്കെവീട്ടിൽ കൊച്ചു ചാക്കൊ മുതൽപിടിക്കാരനു വരുന്ന ബുധനാഴ്ച കടമ്പനാട്ടു പള്ളിയിലെക്കു പുറപ്പെടുമെന്നു സാധനം അയച്ചു. കന്നി 30-ാനു പരുമല.

89. കടമ്പനാട്ടു പള്ളിക്കാർക്കു. വരുന്ന ബുധനാഴ്ച അങ്ങൊട്ടേക്കായി ഇവിടെ നിന്നു പുറപ്പെടുമെന്നു. കന്നി 30 നു പരുമല.

90. പൂവത്തൂർ യാക്കോബ കത്തനാർക്കു കടമ്പനാട്ടു പോകുന്നതിനു ഇറപ്പുഴെ കടവിൽ വണ്ടി ശട്ടം കെട്ടുന്നതിനു കന്നി 30-നു പരുമല നിന്നും.

91. ഓമല്ലൂർ പള്ളിക്കാർക്കു. പാവുക്കരെ പാതിരച്ചെൽ കൊശിക്കു ചെല്ലുവാനുള്ള സ്ത്രീധനങ്ങൾ കാശും മറ്റും കൊടുപ്പിക്കണമെന്നു. 1895 തുലാം 2-നു പരുമല.

92. തെക്കെവീട്ടിൽ കൊച്ചുചാക്കൊ മുതൽപിടിക്കാരനു 16-ാനു മാത്രം ഇവിടെനിന്നും കടമ്പനാട്ടെക്കു പൊകുവാൻ ഏനമൊള്ളു എന്നു. തുലാം 4-നു പരുമല.

93. തെരുവത്തു യേശു കത്തനാർക്കു ടി സംഗതിക്കു തന്നെ. 4-ാനു പരുമല.

94. ജോൺ ഉപദെശിക്കു. സുഖമുണ്ടെങ്കിൽ ഇടത്തുവായിക്കു പൊയി പ്രസംഗം നടത്തെണമെന്നു. 4-ാനു പരുമല.

95. ചാഴിവിലത്തു മാത്തുവിനു അവന്റെ അമ്മയുടെ മരണത്തെക്കുറിച്ചു ആശ്വാസത്തിന്റെ കല്പന അയച്ചു. എന്നു തുലാം 5-ാനു.

96. പുലിമുഖത്തു ഗീവറുഗീസു കത്തനാർക്കു പാത്രിയർക്കീസ് ബാവാ തിരുമനസിലെ ഓർമ്മ അടിയന്തിരത്തെകുറിച്ചു അവർ നിശ്ചയിച്ചതു സന്തോഷം എന്നു തുലാം 5-നു.

97. വല്യവീട്ടിൽ പീലിപ്പോസിനു. പള്ളി നമ്പരിലെക്കു മുൻ നിശ്ചയിച്ച സംഖ്യ തരുന്നതിനു വിരോധമില്ലെന്നു അപ്പീലിനു വഴിയുണ്ടെങ്കിൽ ഉത്സാഹിക്കെണമെന്നും. തുലാം 5-നു പരുമല.

98. വീയപുരത്തു പള്ളിക്കു. പുള്ളിപ്പടവിൽ വറുഗീസു ചാണ്ടപ്പിള്ളയെ മുതൽകെട്ടിനു നിശ്ചയിച്ചപ്രകാരവും മറ്റും കല്പന കൊടുത്തു. തുലാം 10-ാനു വീയപുരത്തു പള്ളിയിൽ വച്ചു.

99. ചെങ്ങരൂപള്ളിക്കാർക്കു. കൊച്ചുമണ്ണിൽ തൊമ്മിയെയും വാക്കയിൽ ചെറിയ്തിനെയും തന്നാണ്ടു ചുമതലയ്ക്കു നിശ്ചയിച്ചും പള്ളിപണിക്കും തെങ്ങു കെട്ടു പിടിയരി പിരിവിന്നും പുതുക്രിസ്ത്യാനി പള്ളിക്കൂടത്തിന്റെ നടത്തിപ്പിനും ഉത്സാഹിപ്പിച്ചും കല്പനഅയച്ചു. തുലാം 11-ാനു. പരുമല നിന്നു.

100. ചെങ്ങന്നൂർ പള്ളിക്കാർക്കു. 14-ാനു ശനിയാഴ്ച അവിടെ എത്തുമെന്നു. 11-നു.

101. ചെന്നിത്തല പള്ളിക്കാർക്കു. കല്ല്യാണത്തിനും മറ്റും പണം വയ്പിക്കുന്നതു യോഗവും വിഗാരിയും അറികെ വേണമെന്നും പള്ളി പണിക്കു എല്ലാവരും താല്പര്യപ്പെടണമെന്നും. തുലാം 12 നു പരുമലെ നിന്നും.

102. പീലിപ്പൊസു തമ്പിപ്പിള്ളക്കു വർത്തമാനത്തിന്ന്. കടമ്പനാട്ടു നിന്നും.

103. പുത്തൂർ പള്ളിക്കാർക്കു. വൃശ്ചികം 1 നു ബുധനാഴ്ച അവിടെക്കുള്ള യാത്രയെക്കുറിച്ചു. കടമ്പനാടു നിന്നു.

104. നെല്ലിമൂട്ടിലെ മൂപ്പിലെക്കു കടമ്പനാടുപള്ളി വസ്തുക്കളുടെ പട്ടയത്തിന്റെ പകർപ്പു കൊടുത്തയക്കുന്നതിന്നു. തുലാം 27. കടമ്പനാട്ടു നിന്നും.

105. തലൂർ തുണ്ടി പ്രവൃത്തിയാർക്കും പൊരുന്നിലഴിയത്തു മൂപ്പിലെക്കും കൂടെ സന്തൊഷ വർത്തമാനമായി തലൂർ പള്ളിക്കാരുടെ ആവശ്യത്തുംമേൽ. തുലാം 29 ഞായർ.

106. പനമ്പിലാൽ പാർവ്വത്യാർക്കു ടി കാര്യം. തുലാം 29 ഞായർ. കടമ്പനാട്ടു നിന്നും.

107. കടമ്പനാട്ടു പള്ളിക്കു.
ഈ പള്ളിയുടെ തന്നാണ്ടു മുതൽചുമതലക്കു മാതംമ്പുഴ കൈതരാത്തു ഗീവറുഗീസിനെയും കണക്കിനു വലിയവീട്ടിൽ ചെറിയയെയും നിശ്ചയിച്ചു മുൻ 67-ാം നമ്പരായി നിങ്ങൾക്കു ഈ സാധനം അയച്ചിട്ടുണ്ടെല്ലൊ. അതു സംബന്ധമായ കാര്യാദികളുടെ തീർച്ചക്കായി നാം ഇവിടെ എത്തുകയും പള്ളിക്കാര്യാദികളുടെ യൊഗ്യമായ നടത്തയ്ക്കു വേണ്ട വേണ്ട ചട്ടംകെട്ടുകൾ ചെയ്കയും അതനുസരിച്ചു യോഗനിയമം എഴുതി റജിസ്തർ ആക്കുകയും തന്നാണ്ടു മുതൽകെട്ടിന്നും കണക്കിന്നും മുൻ കല്പനയാൽ നിയമിച്ച ആളുകളെത്തന്നെ സ്ഥിരപ്പെടുത്തണമെന്നുള്ള യൊഗയപേക്ഷപ്രകാരം അവരെത്തന്നെ സ്ഥിരപ്പെടുത്തുകയും ചെയ്തിരിക്കുന്നതിനാൽ ടി മുതൽചുമതലക്കാരൻ മുൻ എഴുതീട്ടുള്ള റജിസ്തർ ഉടമ്പടിയും ഇപ്പോഴത്തെ സംഘനിയമവും അനുസരിച്ച് അവർ ഇരുവരുടെയും ചുമതലയെ യൊഗ്യമായും ക്രിത്യമായും അവരെക്കൊണ്ടു നടത്തിച്ചുകൊള്ളുകയും വെണം. 1895 വൃ. 1 നു. കടമ്പനാടു വച്ചു.

108. കണ്ണൻകോട്ടു പള്ളിക്കു. പുത്തൻവീട്ടിൽ ചെമ്മാശ്ശന്നു 6 പട്ടം കൊടുത്തതിനാൽ മുറപ്രകാരം ഉള്ള അവകാശങ്ങളും കൊടുക്കണം എന്നു. വൃ. 1 നു കടമ്പനാടു.

109. കൊട്ടാരക്കര വലിയവീട്ടിൽ മൂപ്പൻ കത്തനാർ ഇവിടെ വരുന്നതിനു. പുത്തൂർ നിന്നു.

110. മുളമൂട്ടിൽ തോമ്മാ കത്തനാർക്കു കൊട്ടാരക്കരയ്ക്കു. ഇവിടെ എത്തുന്നതിനു. പുത്തൂർ നിന്നും.

111. കീഴൂട്ട നൈനായിക്കു ടി കാര്യം കൊട്ടാരക്കരയ്ക്കു. പുത്തൂർ നിന്നും.

112. കിഴക്കെടത്തു തോമ്മാച്ചന്നു ടി കാര്യം കൊട്ടാരക്കരക്കു. പുത്തൂർനിന്നും വൃശ്ചികം 2-നു.

113. മുള്ളിക്കാട്ടു ഇടിക്കുള ഇടിക്കുളക്കു റജിസ്തർ വകക്കു ചിലവായിട്ടുള്ള പണം പള്ളിയിൽ നിന്നു കൊടുക്കുന്നതിന്നു. വൃശ്ചികം 5 നു. പുത്തൂർ നിന്നും.

114. കിണറ്റുംകര കോരുതു മൂപ്പിലെക്കു. പള്ളിവകയിൽ നിന്നും ടി പള്ളി വകക്കു ചിലവിട്ടതു വാങ്ങിക്കൊള്ളുന്നതിന്നു. വൃശ്ചികം 5 നു. പുത്തൂർ നിന്നും.

115. പുത്തൂർ പള്ളിയിൽ ചെമ്മാശ്ശന്മാർക്ക് വീതം കൊടുക്കുന്നതിന്നു. വൃശ്ചികം 5. പുത്തൂർ നിന്നും.

116. പുത്തൂർ പള്ളിക്കാർക്കു. പുതിയ രജിസ്തർപത്രപ്രകാരം ഉള്ള നടത്തക്കു വെണ്ടതായുള്ള കല്പന. വൃശ്ചികം 5 നു പുത്തൂർ നിന്നും.

117. ഇടവങ്കാട്ടു പള്ളിക്കാർക്കു. വരുമാനങ്ങൾ സൂക്ഷിക്കുന്നതിനു പെട്ടിയുണ്ടാക്കണമെന്നു. പുലൂർക്കാരെ യൊജ്യതപ്പെടുത്തണമെന്നു. വൃശ്ചികം 11 കോട്ടയത്തു നിന്നും.

118. കളരിക്കൽ സ്കറിയാ കത്തനാർക്കു. കുരിശു കൊടുത്തയച്ചതിനെക്കുറിച്ചും മറ്റും. വൃശ്ചികം 14 കൊട്ടയത്തു നിന്നു.

119. അമനാട്ടു കൊച്ചിത്താപ്പുരിക്കു. കൊച്ചുപാപ്പിയുടെ മരണത്തെപ്പറ്റി. വൃശ്ചികം 14 കൊട്ടയം.

120. മാടപ്പറമ്പിൽ കുരുവിള മർക്കൊസിനു. അപ്പന്റെ മരണത്തെപ്പറ്റി. വൃശ്ചികം 14 കോട്ടയം.

121. മൂക്കഞ്ചേരിൽ റമ്പാച്ചനു കമ്മിട്ടി കൂടിയ വിവരത്തെക്കുറിച്ചും മറ്റും എഴുതി അയച്ചു. വൃശ്ചികം 19-ാനു കോട്ടയം.

122. പനയ്ക്കൽ ഈയ്യപ്പനു. അയിപ്പൂരിന്റെ മരണത്തെപ്പറ്റി ആശ്വാസ കല്പന.

123. പനയ്ക്കൽ പാത്തപ്പനു. ടി കാര്യം. വൃശ്ചികം 14 നു കോട്ടയത്തുനിന്നും.

124. തയ്യിൽ ചാക്കൊയിക്കു മുളന്തുരുത്തിൽ പുസ്തകശാലക്കു സഹായിക്കും എന്നും മറ്റും. വൃശ്ചികം 15-നു കൊട്ടയം.

125. മക്കുദിശായ്ക്കു വിശെഷങ്ങൾക്കു. വൃശ്ചികം 15 കൊട്ടയം.

126. തിരുവല്ലാ വലിയപള്ളിയുടെ ആലൊചനക്കാർ ടി യോഗക്കാർ നിരണത്തു പള്ളിയിൽ വന്നുചെരണമെന്നു എഴുതി. 1895 വൃശ്ചികം 18 പരുമല സിമ്മനാരിയിൽ നിന്നും.

127. കുറിഞ്ഞിക്കാരൻ കല്ലായ്ക്കൽ പൈലിയ്ക്കായി ഒരു ധർമ്മകടലാസ കൊടുത്തു. 1895 വൃശ്ചികം 20-നു നിരണം.

128. ചാലക്കുഴിയിൽ പൗലോസിന്നും മണലിൽ വർക്കിക്കും തെക്കോട്ടു പോകുന്നതിനു ഉറച്ചു യാത്ര തിരിച്ചിരിക്കുന്നതിനാൽ ആയ്തു കഴിഞ്ഞു ഉടനെ അവിടെ എത്തിക്കൊള്ളാമെന്നും പാലിയേക്കരെപള്ളിയുടെ പണി യൊഗത്തിന്റെ പൊതുവാലോചനയോടുകൂടെ വേണമെന്നും കമ്മിട്ടിയുടെ അഭിപ്രായത്തെ ഗണ്യമാക്കാതിരിക്കരുതെന്നും. വൃശ്ചികം 20-നു പരുമല.

129. കണ്ണങ്കൊടു പള്ളിയിൽ നെല്ലിമൂട്ടിൽ മൂപ്പിലെയ്ക്കും പുത്തൻപുരയ്ക്കൽ മൂപ്പിലെക്കും തെക്കെവീട്ടിൽ മുതൽപിടിക്കാരനും കൂടി അവിടയുള്ള നമ്പറിന്റെ അവധിക്കകം അവിടെ എത്തുന്നതിനു നിവൃത്തിയില്ലാത്തതിനാലും സകല വിധത്താലും നമ്പർ രാജിപ്പെട്ടു സമാധാനപ്പെടുവാൻ ആവശ്യമായിരിക്കയാലും അന്യായത്തിൽ പറയുന്ന നിലത്തിന്റെ അർത്ഥം കൈസ്ഥാനികളിൽ ഒരുവനായ തെക്കെവീട്ടിൽ ചാക്കൊ മുതൽപിടിക്കാരന്റെ കൈവശം ഉണ്ടന്നും ആയ്തു നാം അവിടെ എത്തുമ്പൊൾ നമ്മുടെ പക്കൽ ഏല്പിച്ചുകൊള്ളാമെന്നും സമ്മതിച്ചിരിക്കയാൽ വാദിക്കു വസ്തു ഒഴിഞ്ഞുകൊടുക്കുന്നതിനു സമ്മതിച്ചും കൊർട്ടു ചിലവു ഇരുഭാഗക്കാരും സഹിച്ചും വാദി പ്രതികൾ ഹർജി കൊടുക്കെണമെന്നും കെസു ചിലവിനെക്കുറിച്ചു വല്ലതും വാദമുണ്ടായിരുന്നാൽ നാം അവിടെ എത്തുമ്പൊൾ ആയ്തു തീർത്തുകൊള്ളാവുന്നതാകുന്നുയെന്നും രാജി കൊടുക്കുന്നതിനു വല്ല കാരണത്താലും ഇടയാകാതെ വന്നാൽ ഒരു അവധി കൂടെ അപെക്ഷിച്ചു വാങ്ങികൊള്ളണമെന്നും കല്പന അയച്ചു. വൃശ്ചികം 22 നു തുമ്പമൺ പള്ളിയിൽ നിന്നും.

130. കയ്പട്ടൂർ പള്ളിക്കാർക്കു. 26-ാനു ഞായറാഴ്ച സന്ധ്യക്കു അങ്ങോട്ടു യാത്രയുണ്ടെന്നു. വൃശ്ചികം 24-ാനു തുമ്പമൺ നിന്നും.

131. പത്തീച്ചിറ പള്ളിവകക്കുള്ള ചിട്ടി വന്നാറെ പണം കൊടുത്തിട്ടില്ലാത്തതിനാൽ ചിട്ടിക്കാരനെയും മറ്റും വരുത്തി ചുമതലക്കാരുടെ പക്കൽ പണം വാങ്ങികൊടുക്കേണമെന്നും പണം കൊടുത്തുകൂടായെന്നു കല്ലുംമൂട്ടിൽ ചാണ്ടി മുതൽപേർ ചിട്ടിക്കാരനു നോട്ടീസ് അയപ്പാനുള്ള കാരണവും അതനുസരിച്ചു ചിട്ടിക്കാരൻ പണം കൊടുക്കാതിരുന്നതിന്റെ കാരണവും വിസ്തരിച്ചു എഴുതി അയക്കെണമെന്നു എലഞ്ഞികുളങ്ങരെ ചാണ്ടി മുതൽപേരിൽ നിന്നു ചെല്ലുവാനുള്ള പണത്തെ സംബന്ധിച്ച കല്പനയാൽ തീരുമാനിച്ചപ്രകാരം ചെയ്തുകൊള്ളെണമെന്നും മുൻവയ്പാനുണ്ടായിരുന്ന പണത്തിനു രസീതു കൊടുക്കുന്ന കാര്യം കല്പനയിൽ പ്രസ്താപിച്ചിട്ടില്ലെങ്കിൽ രസീതിനു നിർബന്ധിക്കുന്നവർക്കു കൂന്തോളിൽ കത്തനാർ തന്നെ രസീതു കൊടുക്കേണമെന്നും പള്ളിയിൽ വച്ച വെറ്റില കെട്ടിനും പുകലയ്ക്കും കല്ലും.... ചാണ്ടി പിടിത്വം കൂടുകയും ലഹള ഉണ്ടാക്കുകയും ചെയ്തതിനെപറ്റി വിചാരണ കഴിച്ചു റിപ്പോർട്ടു ചെയ്യേണമെന്നും കൂന്തോളിൽ ഈശോ കത്തനാർക്കു എഴുതി അയച്ചു. 24-നു തുമ്പമൺ.

132. കൊഴഞ്ചേരിൽ കൊട്ടുപ്പള്ളിൽ പുറന്തൂട്ടു യോഹന്നാന്റെ ഭാര്യ ഭർത്താവിനോടു കൂടെ താമസിപ്പാൻ ശട്ടംകെട്ടണമെന്നും അല്ലാഞ്ഞാൽ പള്ളികുറ്റത്തിൽ നിറുത്തണമെന്നും കോഴഞ്ചേരി പള്ളിക്കു. വൃശ്ചികം 26-ാനു കയ്പട്ടൂർ നിന്നും.

133. തുമ്പമൺ വടക്കെത്താഴയിൽ മൂത്തകുഞ്ഞിനു യൊഗനിശ്ചയപ്രകാരം അമ്പതു രൂപാ പള്ളിക്കൂട പണിക്കു കൊടുക്കയും ആയ്തു പിരിവിൽ നിന്നും ഈടാക്കുകയും ആയ്തു സാധിക്കുന്നപക്ഷം പള്ളി വരുമാനത്തിൽ നിന്നു എടുത്തുകൊൾകയും ചെയ്യണമെന്നു വൃശ്ചികം 26 കയ്പട്ടൂർ നിന്നും.

134. മെഴുവേലി പള്ളിക്കാർക്കു. തെങ്ങനാൽ കോരുള കോശിയെ മുതൽചുമതലയ്ക്കും വല്യവീട്ടിൽ ഇടിച്ചാണ്ടി മാത്തനെ കണക്കെഴുത്തിന്നും ഏർപ്പെടുത്തി കല്പന അയച്ചു. എന്നു 1895 വൃശ്ചികം 26-ാനു കയ്പട്ടൂർ നിന്നു.

135. കരിങ്ങാട്ടിൽ കത്തനാർക്കു. അമ്പലത്തനാചൂറയിൽ ഇട്ടിയെ മുറിക്കാരോടു കൂടെ കൂട്ടി നടത്തേണമെന്നു. വൃശ്ചികം 28. കൈപ്പട്ടൂർ നിന്നു.

136. കണ്ണങ്കോട്ടു പള്ളിക്കാർക്കു. 30-ാനു വ്യാഴാഴ്ച അവിടെ എത്തുമെന്നു. വൃശ്ചികം 28 .കൈപ്പട്ടൂർ നിന്നു.

137. കുമ്പഴ പള്ളിക്കാർക്കു. കോഴഞ്ചേരിക്കാരൻ അഞ്ചരക്കാരനോടുകൂടെ കുട്ടികളെ വിട്ടു പഠിപ്പിക്കയും അവനെ നമ്മുടെ ഭവനത്തിൽ കേറ്റുകയും അരുതെന്നും അവനോടു മേലാൽ ചേരുകയും സഹായിക്കയും ചെയ്യുന്നവരെ മുടക്കണമെന്നും. വൃശ്ചികം 28 നു കൈപ്പട്ടൂർ നിന്നും.

138. വെണ്മണി പള്ളി യോഗത്തിനു മരത്തുംമൂടൻ മറുകക്ഷിയിൽ പോകയാൽ പള്ളിക്കു സിവിൽ വ്യവഹാരം ചെയ്കയും അതുവരെക്കു ഒരു കുരിശുപള്ളി വയ്ക്കയും ചെയ്യേണമെന്നും മറ്റും വൃശ്ചികം 30-നു കയ്പട്ടൂർ.

139. തേവർവേലിൽ മൂപ്പൻ കത്തനാർക്കു. യോഗത്തിന്റെ അപെക്ഷപ്രകാരം അവിടത്തെ നടവരവുകൾ ചുരുക്കത്തിൽ 25 രൂപാ കൊരുതു വശം അയ്ക്കുന്നു എന്നു വൃശ്ചികം 30-നു കയ്പട്ടൂർ നിന്നും.

140. കിഴവള്ളൂർ പള്ളിക്കാർക്കു. പള്ളിക്കായി പുരയിടം എഴുതിത്തന്ന പടിഞ്ഞാറ്റേതിൽ ഗീവറുഗീസ് മരിക്കയാൽ ടിയാന്റെ ഭാര്യയായ വിധവയ്ക്കു ആണ്ടിനാൽ ഏഴു രൂപാ വീതം കോന്നിയിലെ മുതൽകെട്ടിൽ നിന്നു കൊടുക്കേണമെന്നു ധനുവം 1-ാ നു കയ്പട്ടൂർ നിന്നും.

141. ഓമല്ലൂർ പന്നിയാലിമുറിയിൽ വിളവിനാൽ നെടുംകണ്ടത്തിൽ കോശി കൊച്ചുകോശി മുതൽപേർക്കു. പള്ളിവക കണക്കുകേൾവിയെയും ശവക്കോട്ടയെ സംബന്ധിച്ചു പട്ടക്കാരെയും മറ്റും വരുത്തി ശട്ടം കെട്ടീട്ടുള്ളതിനാൽ വേഗം തീർക്കുമെന്നു മറുപടി കൊടുത്തു. 1071 ധനുവം 2-നു കയ്പട്ടൂർ നിന്നും.

142. ഓമല്ലൂർ പള്ളിക്കാർക്കു. തെക്കേടത്തു ഗീവറുഗീസിന്റെ ഭാര്യയെ ന്യായരഹിതമായി വിവാഹം കഴിച്ചുകൊണ്ടുപോയ്തിനെപറ്റി പള്ളിക്കാർ

കൂടിയും പള്ളിയിൽ നിന്നു സഹായിച്ചും അന്യായം കൊടുപ്പിച്ചു വിസ്താരം നടത്തിക്കെണമെന്നു 1895 ധനുവം 4-ാനു കണ്ണങ്കോട്ടുപള്ളി യിൽ നിന്നും.

143. മുളന്തുരുത്തിൽ കൊച്ചുപറമ്പിൽ ശെമ്മാച്ചന്നു. തർക്കപ്പെട്ട തോടിന്റെ സംഗതിയെപറ്റി കല്പന അയച്ചിട്ടുണ്ടെന്നു ധനു 5-നു കണ്ണൻകൊടു.

144. ചാത്തുരുത്തിൽ കൊച്ചുമാത്തുവിനു. കൊച്ചുപറമ്പിൽക്കാരുമായി തർക്ക മുള്ള തോടു സംഗതി തീർക്കണമെന്നു. ധനു 5-നു. കണ്ണൻകോടു.

145. മാവെലിക്കര പണിക്കരു തൊമ്മാസിനു, അയാളുടെ അമ്മയുടെ മരണ ത്തിന്നു ആശ്വാസക്കത്ത്. ധനു 5. കണ്ണൻകോടു.

146. ഒമല്ലൂർ ചാത്തൊലിൽ മൂപ്പിന്നും പഴക്കത്തു ഗീവറുഗീസും ഇവിടെ വരു ന്നതിന്നു. ധനു 6-നു കണ്ണൻകൊടു.

147. വല്യ മെത്രാച്ചന്നു. പറയ്ക്കൽ കത്തനാരുടെ മകൻ ചെമ്മാശ്ശനു കത്ത നാരുപട്ടം കൊടുക്കുന്ന സംഗതിയെപ്പറ്റിയും ഇവിടുത്തെ പള്ളിക്കാര്യ ത്തെപ്പറ്റിയും. ധനുവം 6-നു കണ്ണൻകോടു.

148. കലയപുരത്തു പള്ളിക്കാർക്കു. തെക്കോട്ടുള്ള യാത്രയിൽ അവിടെക്കൂടെ കയറണമെന്നുള്ളതിനാൽ മുമ്പുകൂട്ടി വന്നു ആലോചിച്ചു പോകണമെന്നു. ധനു 6-നു. കണ്ണൻകോടുപള്ളിയിൽ നിന്നും.

149. കൊട്ടാരക്കര കിഴക്കേടത്തു കൊച്ചുമ്മന്നു. ടി പള്ളിക്കാര്യം കുഴപ്പം കൂടാതെ ഇരിക്കെണ്ടതിലെക്കുള്ള കല്പന. ധനുവം 6-നു കണ്ണൻകോടു.

150. പത്തനംതിട്ടെ തോപ്പിൽ ഇടിച്ചാണ്ടിക്കു. അവന്റെ അനന്തരവന്റെ സംഗ തിക്കു ആലോചിപ്പാൻ ഇവിടെ വരുന്നതിന്നു. ധനു 8-നു കണ്ണൻകോടു.

151. ചന്ദനപ്പിള്ളിയിൽ പള്ളിക്കാർക്കു. ടി വെള്ളിയാഴ്ചയൊ ശനിയാഴ്ചയൊ അവിടെ എഴുന്നെള്ളുന്നതിലെക്കു വരുന്നതിനു കല്പന അയച്ചു. ധനു -12 നു കണ്ണംക്കൊട്ടു നിന്നും.

152. നിരണത്തു പനയ്ക്കാമറ്റത്തു അബ്രഹാം കത്തനാർക്കു. ചെറുകൊൽ പള്ളി ഇടപെട്ട സംഗതിയെക്കുറിച്ചു മറുപടി അയച്ചു. ധനു 13-നു.

153. പനയ്ക്കാമറ്റത്തു അച്ചൻ.... യെക്കുറിച്ചു വടക്കെത്തലയ്ക്കൽ മൂപ്പൻ കത്തനാർക്കു കല്പന അയച്ചു. ധനു 13-നു കണ്ണംകൊട്ടു നിന്നും.

154. മാക്കാംകുന്നു പള്ളിപണിയുടെ കാര്യത്തെക്കുറിച്ചും മറ്റും കല്പന അയച്ചു. ധനു 13-നു കണ്ണംകൊട്ടു നിന്നു.

155. മാക്കാംകുന്നു പള്ളിക്കു പസാരം വൈക്കാഞ്ഞതിനാൽ മുടക്കിയിരുന്ന ആളിനെ മയിലപ്രാ പള്ളിയിൽ കൂട്ടിനടത്തിയ സംഗതിക്കു അവർക്കു കല്പന അയച്ചു. ധനു 13-നു കണ്ണംകൊടു നിന്നും.

156. മാക്കാംകുന്നു പള്ളിയിൽ മുടക്കിയിരുന്ന ഒരുത്തന്റെ അടിയന്തിരത്തെ മയിലപ്രാ പള്ളിയിൽ വച്ചു നടത്തിക്കൊടുത്തതിനാൽ പീടികയിൽ അച്ചനു കല്പന അയച്ചു. ധനു 13-നു കണ്ണംകൊടു നിന്നും.

157. ചന്ദനപ്പിള്ളി പള്ളിക്കാർക്കു. തല്ക്കാലം അവിടെ എത്തുന്നതിനു ഇടയി

ല്ലന്നും പിന്നെ വന്നുകൊള്ളാമെന്നും കല്പന അയച്ചു. ധനു 13-നു. കണ്ണം കൊടു നിന്നും.

158. മുണ്ടപ്പിള്ളിൽ ചെറിയാനു. അവന്റെ മകനു വല്യമെത്രാച്ചനെക്കൊണ്ടു പട്ടം കൊടുപ്പിക്കുന്നതിനു ഇവിടെയും സമ്മതിച്ചു കല്പന അയച്ചു. ധനു 15-നു. കണ്ണംകൊടു നിന്നും.

159. കലെപുരത്തു പള്ളിക്കാർക്കു. ടി വരുന്ന വ്യാഴാഴ്ച അവിടെ വരുന്നതിനു അവരു ഇവിടെ വരുവാൻ എഴുതി അയച്ചു. ധനു 16-നു. കണ്ണംകൊടു നിന്നും.

160. ചന്ദനപ്പിള്ളിയിൽ പള്ളിക്കാർക്കു തവണ സംഗതിയുടെ വാദത്തെപ്പറ്റി അതിന്റെ നിവാരണത്തിനു അവർ ഇവിടെ വരുന്നതിനു കല്പന അയച്ചു. ധനു 18-നു. കണ്ണംകൊടു നിന്നും.

161. തുമ്പമൺ പള്ളിക്കാർക്കു. 18-നു ബുധനാഴ്ച ഇവിടെ വരുവാൻ കല്പന അയച്ചു. ധനു 18-നു കണ്ണംകൊടു നിന്നും.

162. പീടികയിൽ അബ്രഹാം കത്തനാർക്കു കോന്നിയിൽ കവുങ്ങമ്പിള്ളിൽ ഗീവറുഗീസിന്റെ പുരയും പുരയിടവും അനുജൻ അപഹരിച്ചിരിക്കുന്ന തിനാൽ ആ സംഗതി കേട്ടു തീരുമാനപ്പെടുത്തിക്കൊടുപ്പാൻ കല്പന അയച്ചു. ധനു 18-നു കണ്ണംകൊടു നിന്നും.

163. മട്ടക്കൽ കത്തനാർക്കു വർത്തമാനത്തിനു ഒരു മറുപടി അയച്ചു. ധനു 18-നു. കണ്ണംകൊടു നിന്നും.

164. ലൂക്കോസു കൊർഎപ്പിസ്തൊപ്പായ്ക്കു വർത്തമാനത്തിനു ഒരു മറുപടി അയച്ചു. ധനു 18-നു കണ്ണംകൊട്ടു നിന്നും.

165. കല്ലൂർ കത്തനാർക്കും മാരെട്ടു കത്തനാർക്കും താഴത്തുപീടികയിൽ കത്ത നാർക്കും അവരിൽ കല്ലൂർ കത്തനാർ മറുകക്ഷികളൊടുകൂടി അടിയന്തിരം നടത്തുന്നതിനാലും മറ്റും അതു നടത്താതിരിക്കുന്നതിനു മറുപടി അയച്ചു. ധനു-18 നു. കണ്ണൻകൊടു നിന്നും.

166. മറവുച്ചെരിൽ ഇത്താപ്പിരി കത്തനാർക്കു അയാളുടെ ദീനസംഗതിയെപ്പറ്റി മറുപടി അയച്ചു. ധനു 18-നു കണ്ണംകൊടു നിന്നും.

167. കരിങ്ങാട്ടിൽ സ്കറിയാ കത്തനാർക്കും താനുവെലിൽ ഗീവറുഗീസു കത്തനാർക്കും കപ്യാര മാത്തന്റെ കല്യാണ സംഗതിക്കു എഴുതി അയച്ചു. ധനു 21-നു കണ്ണംകൊടു നിന്നും.

168. ചന്ദനപ്പള്ളി കാര്യത്തെപ്പറ്റി തീർച്ച പിന്നെ ഒരിക്കൽ ആകാം എന്നും മറ്റും തുമ്പമൺ പള്ളിയിൽ പട്ടക്കാർക്കു എഴുതി അയച്ചു. ധനു 21-നു.

169. വല്യ തിരുമനസ്സിലെക്കു വർത്തമാനത്തിനു എഴുതി അയച്ചു. ധനു 22-നു കലെപുരത്തു നിന്നും.

170. ചാലിൽ കൊച്ചുകൊരയ്ക്കു വർത്തമാനങ്ങൾക്കു കല്പന അയച്ചു. ധനു 22-നു കലെപുരത്തു നിന്നും.

171. പുന്നൂസ്സു ശെമ്മാശ്ശന്നു വർത്തമാനത്തിനു കല്പന അയച്ചു. ധനു 22-നു

കലെപുരത്തു നിന്നും.

172. പനക്കൽ ഈയ്യപ്പന്നു വർത്തമാനത്തിനു കല്പന അയച്ചു. ധനു 22-നു കലെപുരത്തു നിന്നും.

173. കല്ലംപള്ളിക്കാർക്കു വടക്കടത്തു ചാണ്ടപ്പിള്ളയുടെ മകൾ മരിച്ചു. സ്ത്രീധനപ്പണം കൊടുപ്പാൻവെണ്ടി കല്പന അയച്ചു. ധനു 23-നു കലെപുരത്തു നിന്നും.

174. കുടശ്ശനാട്ടു പള്ളിക്കാർക്കു. ഒട്ടൽ വടക്കെതിൽ ഇക്ക കയ്യാല വെട്ടാതിരുന്നതിനു മുടക്കിയിരുന്ന മുടക്കു തീർപ്പാൻ കല്പന അയച്ചു. ധനു 23-നു കലെപുരത്തു നിന്നും.

175. വടക്കെത്തലക്കൽ അച്ചനു ഇവിടെ വരുവാൻ കല്പന അയച്ചു. ധനു 26 -നു കലെപുരത്തു നിന്നും.

176. ഉമ്മൻ പത്തനാപുരത്തെ ഉമ്മൻ വാക്സിത്തറ്റർക്കു മറുപടി കല്പന അയച്ചതു. ധനു 27-നു കലയപുരത്തു നിന്നും.

177. കിഴക്കുപുറത്തു കായിമെത്തു ശെമ്മാശ്ശനും പുത്തൂരു നീലത്തെത്തു ശെമ്മാശ്ശനും കല്ലടെ വടക്കടത്തു ശെമ്മാശ്ശിനും കല്ലടെ മണപ്പുറത്തു ശെമ്മാശ്ശനും കടമ്പനാട്ടു തരുവത്തു ശെമ്മാശ്ശനും ചെംകുളത്തു മന്നിയൊട്ടു ശെമ്മാശ്ശനും പുത്തുരു കിണറ്റുംകര ശെമ്മാശ്ശനും ചെംകുളത്തു മുളമൂട്ടിൽ ശെമ്മാശ്ശനും ശൂരനാട്ടു കുറ്റിയിൽ ശെമ്മാശ്ശനും കൊട്ടയത്തു മകരം 6-നു പഠിത്വത്തിനു പൊകുന്നതിനായി കല്പന അയച്ചു. ധനു 25 -നു കലെപുരത്തു നിന്നും.

178. കോട്ടയത്തു സെന്തൊമ്മാസു അച്ചുകൂട്ടം മനെജർ കറുകയിൽ ഈപ്പന്നു ബാവായുടെ കല്പന പൊരുൾ തിരിച്ചതു അച്ചടിക്കുന്നതിനു കല്പന അയച്ചു. മകര മാസം 1-ാം നു കലയപുരത്തുപള്ളിയിൽ നിന്നും.

179. പമ്പൂര കത്തനാരുടെ കാര്യത്തിനു എലഞ്ഞിക്കൽ പാപ്പി വക്കീലിനു കൊട്ടാരക്കര നിന്നും എഴുതി അയച്ചു. 71 മകരം 2-നു.

180. വിളയിൽ പടിഞ്ഞാറ്റെതിൽ ഗീവറുഗീസ്സിനും വിളയിൽ ഈപ്പനും കൂടി പള്ളിക്കാര്യം നിരപ്പായി പൊകുന്നതിലെക്കു കല്പന അയച്ചു. മകരം 3-നു കൊട്ടാരക്കര നിന്നും.

181. കറുകയിൽ ഈപ്പച്ചനു പുസ്തകങ്ങൾ അയയ്ക്കുന്നതിനുള്ള എഴുത്തു. മകരം 3-ന് കൊട്ടാരക്കര നിന്നും.

182. ജൊർജ്ജ് രജിസ്താർക്കു വർത്തമാനത്തിന്നു കൊട്ടാരക്കര നിന്നും. 71 മകരം 3-നു.

183. മാലിത്ര ഏലിയാസ് കത്തനാർക്കു കുഞ്ഞിന്റെ പട്ടംകൊടയെക്കുറിച്ചും വിവാഹത്തെക്കുറിച്ചും എഴുതി അയച്ചു. 71 മകരം 3-നു കൊട്ടാരക്കര നിന്നും.

184. മട്ടയ്ക്കൽ കൊച്ചു കത്തനാർക്കു വർത്തമാനത്തിന്നു മറുപടി അയച്ചു. 71 മകരം 3-നു കൊട്ടാരക്കര നിന്നും.

185. മാറാച്ചെരിൽ ഇത്താപ്പിരി കത്തനാർക്കു അയാളുടെ ദീനത്തെക്കുറിച്ചും മറ്റും മറുപടി അയച്ചു. 71 മകരം 3-നു കൊട്ടാരക്കര നിന്നും.

186. പനക്കാമറ്റത്തു അബ്രഹാം കത്തനാർക്കു അയാളുടെ നമ്പരു ഗുണമായ തിനെക്കുറിച്ചും മറ്റും വർത്തമാനങ്ങൾക്കു കല്പന അയച്ചു. മകരം 4-നു കൊട്ടാരക്കര നിന്നും.

187. തണ്ടളത്തു കുഞ്ചാണ്ടിക്കു വർത്തമാനങ്ങൾ എഴുതി അയച്ചു. മകരം 4-നു കൊട്ടാരക്കരയിൽ നിന്നും.

188. കടമ്പനാട്ടു പള്ളിയിൽ വിഗാരിക്കും കൈക്കാറന്മാരു നാലു പെർക്കും കൂടി മുറിയുടെ വടക്കുവശം കെട്ടി പൂർത്തീകരിക്കുന്നതിനു 171 മകരം 5 നു കൊട്ടാരക്കര നിന്നും.

189. കൊച്ചയ്പൊരക്കു വർത്തമാനത്തിനു എഴുതി അയച്ചു. മകരം 5-നു കൊട്ടാരക്കര നിന്നും.

190. കന്യാകുമാരിയിലെ ജനത്തിനു പമ്പൂരു കത്തനാരെക്കൊണ്ടു ദിഷ്ടതികൾ നടത്തിച്ചുകൊടുക്കണമെന്നു പാപ്പി വക്കീലിനു എഴുതി അയച്ചു. മകരം 7-നു കുണ്ടറ വലിയപള്ളിയിൽ നിന്നും.

191. തിരുവല്ലാ വടക്കെ പള്ളിക്കാർക്കും തെക്കെ പള്ളിക്കാർക്കും കൂടി പുളുക്കിക്കടവിൽ എത്തുന്നതിനു കല്പന അയച്ചു. മകരം 11-നു.

192. തിത്തൊസു കത്തനാർക്കു വർത്തമാനത്തിനു എഴുതി അയച്ചു. മകരം 11 -നു പരുമലെ സെമ്മനാരിയിൽ നിന്നും.

193. കടവി മെത്രാച്ചനു. മാലാത്ര കത്തനാരുടെ മകനു പട്ടം കൊടുക്കുന്ന കാര്യത്തെക്കുറിച്ചും മറ്റും കല്പന അയച്ചു. സിമ്മനാരിയിൽ നിന്നും. മകരം 11-നു.

194. തുകലൻ അബ്രഹാം കത്തനാർക്കു വർത്തമാനത്തിനും മൂന്നു നുയമ്പിൽ 15-നു വരുന്ന പെരുനാളിൽ കുർബ്ബാന ചൊല്ലുന്നതിനുമായി എഴുതി അയച്ചു. മകരം 12-നു തിരുവല്ലാ പള്ളിയിൽ നിന്നും.

195. കാട്ടൂ പള്ളിക്കാർക്കു. കൊഴിഞ്ചെരിക്കാററരായ ചില നവീകരണക്കാരെ കൂടി ചെർത്തു നടത്തുന്നതിനു കല്പന അയച്ചു. മകരം 15-നു വള്ളംകുളത്തു നിന്നും.

196. കൊറ്റാത്തുവിള അച്ചനു സിമ്മനാരി പണിക്കാര്യം ആലൊചിപ്പാൻ ഇവിടെ വരുന്നതിനു കല്പന അയച്ചു. മകരം 17-നു പരുമലെ നിന്നും.

197. തയ്യിൽ ചെറിയാനു. അവന്റെ പറ്റിലുള്ള പണം സിമ്മനാരിയിലെ പണിക്കായി അരിപുറത്തു കൊച്ചുകുഞ്ഞിനെ ഏല്പിപ്പാൻ എഴുതി. 1896 മകരം 17-നു സിമ്മനാരിയിൽ നിന്നും.

198. യുയാക്കിം കത്തനാർക്കു ഇവിടെ വരുന്നതിനു എഴുതി അയച്ചു. മകരം 19 കൊല്ലത്തുപള്ളിയിൽ നിന്നും.

199. കിഴക്കെവീട്ടിൽ കൊല്ലക്കാരൻ കൊച്ചുണ്ണിക്കു ഇവിടെ വന്നാലുടനെ കുണ്ടറ പള്ളിയിൽ വരുന്നതിനു കല്പന അയച്ചു. മകരം 20-നു

കൊല്ലത്തു നിന്നും.

200. കൊട്ടാരക്കര തമ്പിപിള്ളക്കു വർത്തമാനത്തിനു കുണ്ടറപള്ളിയിൽ നിന്നും. 71 മകരം 20-ന്.

201. കൊട്ടാരക്കര കീഴുട്ടു നയിനായ്ക്കു വർത്തമാനത്തിനു. കുണ്ടറ പള്ളിയിൽ നിന്നും. 71 മകരം 20 നു.

202. തുമ്പമൺ പള്ളിയിൽ വിഗാരി കൊറി സ്കറിയാ കത്തനാർക്കു താഴെപ്പറയുന്ന വാചകത്തിൽ എഴുതി അയച്ചു. മകരം 24-നു കൊട്ടാരക്കര നിന്നും.

202. ഓമല്ലൂർ പള്ളിയിൽ വിഗാരി അബ്രഹാം കത്തനാർക്കു. നമ്മുടെ കണ്ണംകൊടു പള്ളിയിൽ വിഗാരിയായിരുന്ന തൊണ്ടലിൽ മൂപ്പൻ കത്തനാർ മരിച്ചുപൊയ വിവരം അറിഞ്ഞിട്ടുണ്ടല്ലോ. അതിൽ പിന്നെ ഇതുവരയും സ്ഥിരമായ വിഗാരിയെ നിയമിപ്പാൻ ഇടയായിട്ടില്ലാ എംകിലും അങ്ങനെ നിയമിക്കുന്നതുവരെ അതാതു തവണക്കാരായ പട്ടക്കാർക്കുതന്നെ വിഗാരിക്കുറി മുതലായവ എഴുതികൊള്ളണമെന്നാകുന്നു ആജ്ഞാപിച്ചീട്ടുള്ളതു. ആ സ്ഥിതിക്കു ടി വരുന്ന 28-നു ഞായറാഴ്ച കാഞ്ഞരക്കാട്ടു കൊച്ചുകത്തനാരുടെ തവണ ആയിരിക്കുന്നതിനാൽ അയാളുടെ അല്ലാതെ മറ്റാരുടേയും വിഗാരിക്കുറിയൊ മറ്റൊ അവിടെ വന്നാൽ സ്വീകരിച്ചുപൊകരുതെന്നുള്ളതിനാൽ നിങ്ങളെ തിര്യപ്പെടുത്തുന്നു. മകരം 24 -നു കൊട്ടാരക്കര നിന്നും.

203. തിരുവനന്തപുരം പാപ്പി വക്കീലിനു വർത്തമാനത്തിനു കൊട്ടാരക്കര നിന്നും. 1071 മകരം 24-നു.

204. കൊട്ടാരക്കര കിഴക്കെ തെരുവിൽ പള്ളിക്കാർക്കു. വരുന്ന ശനിയാഴ്ച അവിടെ എത്തുമെന്നു കല്പന അയച്ചു. 1896 മകരം 28-നു കൊട്ടാരക്കര കോച്ചസൻ ബങ്കളാവിൽ നിന്നും.

205. വല്യമെത്രാച്ചനു. കീഴുട്ടു നയിനായുടെ സംഗതിയെക്കുറിച്ചും മറ്റും വർത്തമാനത്തിന്നു എഴുതി അയച്ചു. മകരം 25-നു കൊട്ടാരക്കര നിന്നു.

206. മല്ലപ്പിള്ളിൽ അച്ചനു വർത്തമാനത്തിനു എഴുതി അയച്ചു. മകരം 25-നു സ്ഥലം ടി.

207. ഓമല്ലൂർ പള്ളിയിൽ കൈതവീട്ടിൽ വടക്കെതിൽ ഗീവറുഗീസ്സു കത്തനാർക്കും പറപ്പള്ളിൽ ഈശോ കത്തനാർക്കും പുലിമുഖത്തു ഗീവറുഗീസ്സു കത്തനാർക്കും മുളമൂട്ടിൽ യവനാൻ കത്തനാർക്കും കൊച്ചുവീട്ടിൽ ഗീവറുഗീസ്സു കത്തനാർക്കും വടക്കടത്തു ഗീവറുഗീസ്സു കത്തനാർക്കും കൂടി പള്ളി സംഗതിയെക്കുറിച്ചു മറുപടി അയച്ചു. മകരം 26-നു. കൊട്ടാരക്കര നിന്നും.

208. പീടികയിൽ അബ്രഹാം കത്തനാർക്കും പുത്തൻവീട്ടിൽ വടക്കെതിൽ ഗീവറുഗീസ്സിനും കൂടി പള്ളിക്കാര്യത്തെക്കുറിച്ചു കല്പന അയച്ചു. മകരം 26-നു കൊട്ടാരക്കര നിന്നും.

209. ഓമല്ലൂർ പള്ളി യൊഗത്തിലെക്കു കണ്ണംകൊടെ കാര്യത്തെകുറിച്ചു രണ്ടാമതും എഴുതി അയച്ചു. മകരം 26 കൊട്ടാരക്കര നിന്നും.

300. ഓമല്ലൂർ പള്ളിയോഗത്തിലെക്കു പള്ളികാര്യത്തെക്കുറിച്ചു എഴുതിഅയച്ചു മകരം 26 സ്ഥലം ടി.

301. ഒരു വിവാഹ സംഗതിയെപ്പറ്റി എഴുതി വന്നതിനു തർക്കം തീർത്തു കട മ്പനാട്ടു പള്ളിയിൽ വിഗാരി ഈശൊ കത്തനാർക്കു മറുപടി അയച്ചു. കൊട്ടാരക്കര നിന്നും മകരം 26-ന്.

302. പള്ളി അപെക്ഷിക്കുന്നതിനു കെറച്ചു പുത്തൻവീട്ടിൽ മാത്തൻ ഉമ്മൻ പണിക്കരു മുതൽപെർക്കു അനുവാതം കൊടുത്തിരിക്കുന്നു എന്നു മകരം 27-ന് കൊട്ടാരക്കര നിന്നും.

303. നെല്ലിമൂട്ടിൽ പീലിപ്പൊസിനു, പിലാത്തറക്കു എഴുതി അയച്ച വിവര ത്തിനും മറ്റും എഴുതി അയച്ചു. 1071 കുംഭം 1-നു കൊട്ടാരക്കര നിന്നും.

304. പിലാത്തറെ കുഞ്ചാണ്ടി കത്തനാർക്കു കണ്ണംകൊടു പള്ളിയെ സംബ ന്ധിച്ചു ടി ആണ്ടു ധനു മാസം 10-നു താൻ കൂടെ ചെന്നു എഴുതിയ രജി സ്തരു ഉടമ്പടിയിൽ വിവരിക്കപ്പെട്ടിട്ടുള്ള ഭാഗങ്ങൾ തന്നെ സംബന്ധി ച്ചടത്തൊളം ചില സംഗതിവശാൽ റദ്ദാക്കിയിരിക്കുന്നു എന്നു ആണ്ടുമാസം തീയ്യതിയില്ലാതെയും തന്റെ പെരു വച്ചു ഒപ്പിട്ടും എഴുതി രജിസ്തരാക്കി അയച്ചതായ ഒരു എഴുത്തു ടി കഴിഞ്ഞ മാസം 12-നു നമുക്കു കിട്ടി. ടി എഴുത്തു താൻ അയച്ചതാണൊ എന്നു നമുക്കു വളരെ സംശയം നെരിട്ടിരിക്കുന്നതിനാൽ അതിനെപ്പറ്റിയും മറ്റും മുഖദാവിൽ ചൊദിച്ചറിയെണ്ടതു ആവശ്യമായിരിക്കകൊണ്ടു അതിലെക്കായി ടി മാസം 5-ാനു ക്കകം താൻ പട്ടമലപള്ളിയിൽ ഇവിടെ നമ്മുടെ അടുക്കൽ വന്നു ചെർന്നുകൊള്ളണം. 1071 കുംഭം 1-നു കൊട്ടാരക്കര നിന്നും.

305. ഇളമ്പൽ പള്ളിക്കാർക്കു. അവർ ഇവിടെ വരുന്നതിനു എഴുതി അയച്ചു. 1071 കുംഭം 2-നു പട്ടമലപ്പള്ളിയിൽ നിന്നും.

306. ഇളമ്പൽ പള്ളിക്കാർക്കു ഇവിടെ വരുന്നതിനു എഴുതി അയച്ചു. കുംഭം 4-നു പട്ടമലെ പള്ളിയിൽ നിന്നും.

307. വല്യ മെത്രാച്ചനു. തലവൂർക്കാരുടെ അപെക്ഷയ്ക്കും മറ്റുമുള്ള വർത്ത മാനങ്ങൾക്കു കല്പന അയച്ചു. കുംഭം 5-നു പട്ടമലെപള്ളിയിൽ നിന്നും.

308. കൊച്ചുമാത്തുവിനു വർത്തമാനത്തിനു എഴുതി അയച്ചു. കുംഭം 5-നു പട്ട മലെപള്ളിയിൽ നിന്നും.

309. കുന്നുമ്പുറത്തു ഉലഹന്നാൻ മൂപ്പിലെക്കു അയാളുടെ മകന്റെ പെണ്ണുങ്ങളെ കെട്ടിക്കുന്നതിനു വാഴ്വിന്റെ കല്പന അയച്ചു. കുംഭം 5-നു പട്ടമലപ്പള്ളി യിൽ നിന്നും.

310. യുയാക്കീം കത്തനാർക്കു. അയാൾ ഇവിടെ ഈ നുയമ്പിൽ തിരുമനസ്സിലെ കൂടെ താമസിപ്പാൻ വരുന്നതിനു എഴുതി അയച്ചു. കുംഭം 5-നു. സ്ഥലം ടി.

311. വടക്കെത്തലക്കൽ മൂപ്പൻ കത്തനാർക്കു വർത്തമാനത്തിനും ഇവടെ വരു ന്നതിനും കല്പന അയച്ചു. കുംഭം 5-നു പട്ടമലെപ്പള്ളിയിൽ നിന്നും.

312. ഓടനാമട്ടത്തു പള്ളിക്കാർക്കു. അവരു ഇവിടെ വരുന്നതിനു കല്പന അയച്ചു. കുംഭം 6-നു പട്ടമലപ്പള്ളിയിൽ നിന്നും.

313. ചാണ്ടി വക്കീലിനു. ഇളമ്പൽ എത്തുന്ന വിവരത്തിനും അയാൾ അവിടെ വരുന്നതിനും കല്പന അയച്ചു. കുംഭം 6. സ്ഥലം ടി.

314. ജൊർജ്ജ രജിസ്തകൻ ഇളമ്പൽ പള്ളിയിൽ എത്തുന്ന വിവരത്തിനു കല്പന അയച്ചു. കുംഭം 6-നു. സ്ഥലം ടി.

315. ഓമല്ലൂ പള്ളിക്കാർക്കു ആ പള്ളികേസു സംഗതിയെക്കുറിച്ചു കല്പന അയച്ചു. കുംഭം 6-നു. പട്ടമലപ്പള്ളിയിൽ നിന്നും.

316. ചാത്തെലിൽ മൂപ്പിലെക്കു പൊതുവായി എഴുതീട്ടുള്ളവയെ പരിപാലിച്ചു വാഴ്‌വിന്റെ കല്പന അയച്ചു. കുംഭം 7-നു പട്ടമലപള്ളിയിൽ നിന്നും.

317. അരീപുറത്തു കൊച്ചുകുഞ്ഞിനു പള്ളിപണിക്കാര്യത്തെക്കുറിച്ചും മറ്റും വർത്തമാനത്തിനു എഴുതി അയച്ചു. കുംഭം 8-നു. പട്ടമലെ പള്ളിയിൽ നിന്നും.

318. പിലാത്തറെ കുഞ്ചാണ്ടി കത്തനാർക്കു. കണ്ണംകൊടുപള്ളിയെ സംബന്ധിച്ചു ഞാൻ കൂടെ ചെർന്ന എഴുതിയ ഉടമ്പടി തന്നെ സംബന്ധിച്ചിടത്തൊളം റദ്ദാക്കിയിരിക്കുന്നതായി തന്റെ പെരു വച്ചു നമ്മുടെ പെർക്കു ഒരു എഴുത്തു കിട്ടിയ്തിനു ആ എഴുത്തു താൻ അയച്ചതാണൊയെന്നു സംശയിച്ചു. സംശയ നിവർത്തിക്കായും മറ്റും മുഖദാവിൽ ചൊദിക്കുന്നതിനായി താൻ ഈ മാസം 5-ാനു പട്ടമല പള്ളിയിൽ നമ്മുടെ അടുക്കൽ വരുന്നതിനു എഴുതി അയച്ച കല്പന കൈപ്പറ്റിയും കൊണ്ടു അതിൽ പറയുംപ്രകാരം താൻ വരാതിരുന്നതു എന്തുകൊണ്ടെന്നു സംശയിക്കുന്നു. ഇതുവരെയും താൻ വരാതിരിക്കുന്നതിനെക്കുറിച്ചു ആലൊചിച്ചതിൽ തന്റെ പെരു വച്ചു നമുക്കു കിട്ടിയിരിക്കുന്ന എഴുത്തു താൻ അയച്ചതാണൊ എന്നു ഊഹിക്കെണ്ടിയിരിക്കുന്നു. മുദ്രപത്രത്തിൽ എഴുതി രജിസ്തറിൽ സമ്മതിച്ച ഉടമ്പടിയിലെ സംഗതികൾ കളവാണെന്നും അതു വശീകരണ സമ്പ്രദായത്തിൽ ഉത്ഭവിച്ചതാണെന്നും മറ്റും എഴുത്തിൽ കാണുന്ന വിഷയങ്ങളുടെ ഗൌരവത്തെ മനസ്സിലാകാതയും ആലൊചന കൂടാതയും ആ എഴുത്തു ആർക്കാണു അയക്കുന്നതെന്നുള്ള വിചാരമില്ലാതെയും എഴുതീട്ടുള്ളതായും കാണുന്നു. മെല്പ്രകാരമുള്ള രജസ്ത്രരു ഉമ്പടികളെയും മറ്റും സമയംപൊലെ ഓരൊ വാക്കിനാൽ റദ്ദാക്കികളയാമെന്നു വിചാരിക്കുന്നതു എത്രയോ അറപ്പുകെട്ട ബുദ്ധിയാണെന്നു വെണം പറവാൻ. വീണ്ടും താൻ അയച്ച എഴുത്തു തന്റെ ഉത്തമ വിശ്വാസത്തൊടു കൂടിയതാണെന്നു നാം വിശ്വസിക്കുന്നില്ല. അഥവാ അപ്രകാരം ചെയ്തു പൊയിരുന്നാൽ തന്നെയും നമ്മുടെ എതിരാളികന്മാരായ പൈശാചികന്മാരിൽ നിന്നു ജനിച്ചതെന്നു നാം വിചാരിക്കുന്നുള്ളു. അതിനാൽ താൻ ഒട്ടുംതന്നെ ലജ്ജിക്കാതെ ഈ മാസം 15-ാനു ... ഇരിക്കുന്ന തലവൂർ പള്ളിയിൽ വന്നുചെർന്നു കൊള്ളുകയും വെണം. നാം ഇന്നു 2 മണിക്കു ഇവിടെ നിന്നു ഇളമ്പൽ പള്ളിയിലെക്കു പൊകുന്നതും 13 നു തിംകളാഴ്ച അവിടെ നിന്നു ഇവിടെ വന്നു അന്നുതന്നെ തലവൂർ പള്ളിയിൽ പൊകുന്നതുമാണ്. ഇതുപ്രകാരം 15-നു ക്കകവും താൻ നമ്മുടെ അടുക്കൽ വരാതിരിക്കുന്നതായാൽ തന്നെ മുടക്കാതിരിക്കുന്നതിനു പാടില്ലെ

ന്നുള്ള വിവരവും ഇതിനാൽ അറിഞ്ഞുകൊള്ളണം. തന്റെ ജ്ഞാനത്തിനു ഇത്രയും മതിയെന്നു വച്ചു ചുരുക്കുന്നു. 1071 കുംഭം 9-നു പട്ടമലെപ്പള്ളിയിൽ നിന്നു.

319. നെല്ലിമൂട്ടിൽ പീലിപ്പൊസിനു. പിലാത്തറക്കു മുമ്പു അയച്ച കല്പന അനുസരിച്ചു ഹാജരായിട്ടില്ലെന്നും അതിനാൽ വീണ്ടും ഒരു കല്പന അയക്കുന്ന വിവരത്തിനും മറ്റും എഴുതിഅയച്ചു. കുംഭം 9-നു. സ്ഥലം ടി.

320. അരീപുറത്തു കൊച്ചുകുഞ്ഞിനു വർത്തമാനത്തിനു കല്പന അയച്ചു. കുംഭം 14 തലവൂരു പള്ളിയിൽ നിന്നും.

321. തുമ്പമൺ പള്ളിക്കാർക്കു കുർബ്ബാന, വീടുകൂദാശ മുതലായ സംഗതികളെ തീരുമാനിച്ചു കല്പന അയച്ചു. കുംഭം 14-നു. സ്ഥലം ടി.

322. തുമ്പമൺ പള്ളിക്കാർക്കു. പട്ടക്കാരുടെ മക്കളെ വിവാഹം കഴിപ്പിക്കുന്നതിനുള്ള പസാരത്തെ സംബന്ധിച്ചു തീരുമാനമായി കല്പന അയച്ചു. കുംഭം 14-നു. തലവൂരു പള്ളിയിൽ നിന്നും.

323. ചന്ദനപ്പിള്ളി പള്ളിക്കാർക്കു പട്ടക്കാരുടെ തവണയെപറ്റിയും മറ്റും എഴുതി അയച്ചു. കുംഭം 14-ന് തലവൂർ പള്ളിയിൽ നിന്നും.

324. ഗീവറുഗീസു റമ്പാച്ചനു വർത്തമാനത്തിനു എഴുതി അയച്ചു. കുംഭം 15-നു. സ്ഥലം ടി.

325. കണിയാന്തറെ പുത്തൻപറമ്പിൽ കുഞ്ഞുതൊമ്മിക്കു ആശ്വാസത്തിന്റെ മറുപടി അയച്ചു. കുംഭം 15-നു. തലവൂർ പള്ളിയിൽ നിന്നും.

326. പുത്തൂർ പള്ളിക്കാർക്കു. പള്ളിപണി മുതലായ കാര്യങ്ങൾ എളുപ്പത്തിൽ നടത്തെണ്ടതിലെക്കു കല്പന അയച്ചു. 71 കുംഭം 15-നു തലവൂർ പള്ളിയിൽ നിന്നും.

327. ഓമല്ലൂർ പള്ളിക്കാർക്കു അവരുടെ കാര്യം സമാധാനത്തിൽ അവിടെ വന്നു തീർത്തുപൊരുന്നതിനു കല്പന അയച്ചു. കുംഭം 17-നു തലവൂർ പുത്തൻ പള്ളിയിൽ നിന്നും.

328. കണ്ണംകൊടു പള്ളിക്കാർക്കു. പ്രിയമുള്ളവരെ, പിലാത്തറെ കത്തനാരുടെ കണ്ണംകൊടു പള്ളിയെ സംബന്ധിച്ചു എഴുതീട്ടുള്ള ഉടമ്പടിയെ അയാളെ സംബന്ധിച്ചടത്തൊളം റദ്ദാക്കിയിരിക്കുന്നതായി ഇന്നാർക്കു ഇന്നാരു അയക്കുന്നു എന്നുള്ള അറിവില്ലാതയും കീഴ്‌വഴക്കം കൂടാതെയും രജിസ്ത്രരു ചെയ്തു നമ്മുടെ പേർക്കു അയച്ചിട്ടുള്ള എഴുത്തു കിട്ടി അതിനെ സംബന്ധിച്ചു അയാളുടെ അനുസരണം കാണ്മാൻ 1071 മാണ്ടു കുംഭ മാസം 1-ാനു യും 9-ാനു യും മായി രണ്ടു എഴുത്തുകൾ രജിസ്ത്രരു ചെയ്തു സ്നെഹത്തൊടു നാം അയച്ചതിൽ ആയ്തു കൈപ്പറ്റിയതല്ലാതെ അതിൽ പറയുന്നപ്രകാരം യാതൊരു മറുപടിയും അയച്ചിട്ടില്ലാത്തതും നമ്മുടെ എതിരാളികളാകുന്ന ഇടത്തൂട്ടുകാരൊടു ചെർന്നു വിപരീതിയായി നടക്കുന്നതുമാകയാൽ അയാളെ പട്ടത്വത്തിന്നടുത്ത സകല അംശങ്ങളിൽ നിന്നും നാം മുടക്കിയിരിക്കകൊണ്ടു യാതൊരു കർമ്മാദികളും അയാളെക്കൊണ്ടു നടത്തിച്ചുപോകയുമരുതു. ഈ വിവരത്തിനു അയാൾക്കു

കല്പന അയച്ചിട്ടുള്ളതല്ലാതെ നമ്മുടെ വലിയ മെത്രാപ്പോലീത്താ അവർക ളുടെ അടുക്കലെക്കു എഴുതി അയച്ചിട്ടുമുണ്ട്. കുംഭം 18-നു തലവൂർ പുത്തൻപള്ളിയിൽ നിന്നും.

329. പിലാത്തറ കുഞ്ചാണ്ടി കത്തനാർക്കു. കണ്ണംകൊടു പള്ളിയുടെ ഉടമ്പ ടിയെ സംബന്ധിച്ചു താൻ അയച്ചിട്ടുള്ള എഴുത്തുംപ്രകാരം തന്നൊടു ചൊദിച്ചറിവാൻ വെണ്ടി ഇതിനു മുൻപു 71-മാണ്ടു കുംഭം 1-ാനു യും 9-ാനു യുമായി രണ്ടു കല്പന അയച്ചതിലും താൻ ന്യായാനുസരണം കാണി ക്കാതെ നമ്മുടെ എതിരാളികളായ പൈശാചികന്മാരൊടു ചെർന്നു ദ്വന്ധ പക്ഷമായും അനുസരണമില്ലാത്തവനായും കാണുകയാൽ തന്നെ ക്കൊണ്ടു ദൈവീകശുശ്രൂഷകൾ നടത്തിപ്പാൻ യൊഗ്യതയില്ലാഞ്ഞു പട്ട ത്വത്തിന്നടുത്ത അംശപ്രവൃത്തികളിൽ നിന്നു തന്നെ മുടക്കിയിരിക്കുന്ന തായി പള്ളിക്കാർക്കു കല്പന അയച്ചിട്ടുള്ളതിനാൽ യാതൊരു കർമ്മാദി കളും നടത്തുവാൻ ഇതുമുതൽ പ്രവെശിക്കരുതെന്നുള്ളതിനാൽ തന്നെ ... തിര്യപ്പെടുത്തിയിരിക്കുന്നു. കുംഭം 18-നു. സ്ഥലം ടി.

330. കണ്ണമ്പള്ളിൽ കൊച്ചിക്കായ്ക്കു അയാളുടെ മകനെ സുറിയാനി പഠിക്കാൻ തെങ്ങുവിളയിൽ അച്ചന്റെ അടുക്കൽ അയപ്പാൻ എഴുത്തയച്ചു. കുംഭം 23-നു. തലവൂർ പുത്തൻപള്ളിയിൽ നിന്നും.

331. അബ്രഹാം ശെമ്മാശ്ശിനു വർത്തമാനത്തിനു എഴുതി അയച്ചു. കുംഭം 23 -നു. സ്ഥലം ടി.

332. പനക്കാമറ്റത്തു അബ്രഹാം കത്തനാർക്കു വർത്തമാനത്തിനു മറുപടി കല്പന അയച്ചു. കുംഭം 23-നു. സ്ഥലം ടി.

333. തലവൂർ പുത്തൻപള്ളിക്കാർക്കു പള്ളി വച്ച ദിവസത്തെ ഓർമ്മ കഴിക്കു ന്നതിനും പള്ളിയുടെ നടപടികളെക്കുറിച്ചും കല്പന അയച്ചു. കുംഭം 24 -നു. ടി പള്ളി.

334. ദീവന്നാസ്യൊസു മെത്രാപ്പോലീത്തായ്ക്കു കണ്ണംകൊടു പള്ളിയുടെ സംഗതിയെക്കുറിച്ചും മറ്റും മറുപടി അയച്ചു. കുംഭം 25-നു കലയപുരത്തു പള്ളിയിൽ നിന്നും.

335. ചെന്നിത്തല പള്ളിയിൽ മുതൽപിടിക്കാരന്മാർക്കു പള്ളിപണി കാര്യത്തെ സംബന്ധിച്ചും മറ്റും കല്പന അയച്ചു. കുംഭം 26-നു പ്രയാണമദ്ധ്യേ.

336. ചെന്നിത്തല പള്ളിയിൽ വിഗാരി കൊറ്റാത്തുവിള കത്തനാരു മുതൽ പെർക്കു പള്ളിപണി കാര്യത്തെയും റീശീസായെയും കുറിച്ചു കല്പന അയച്ചു. കുംഭം 26-നു പ്രയാണമദ്ധ്യേ.

337. ഓമല്ലൂ പള്ളിക്കാർക്കു. പള്ളിയെ സംബന്ധിച്ച തർക്കങ്ങൾ പുത്തൻകാ വിൽ പൊയി വരുന്നതുവരെ സമാധാനത്തിൽ ആയിരിക്കുന്നതിനു ഓമ ല്ലൂപള്ളിയിൽ വച്ചു കല്പന കൊടുത്തു. കുംഭം 27-നു.

338. പുത്തൻകാവിൽ പള്ളിക്കാർക്കു. പള്ളി കാര്യത്തെക്കുറിച്ചും റീശീസാ യെക്കുറിച്ചും വീടു കൂദാശയെക്കുറിച്ചും മറ്റും സംഗതികൾക്കു പുത്തൻകാ വിൽ പള്ളിയിൽ വച്ചു കല്പന കൊടുത്തു. കുംഭം 29-നു.

339. തുമ്പമൺ പുത്തൻവീട്ടിൽ യാക്കൊബു കത്തനാർക്കു അയാളുടെ കയ്യിൽ ഇരിക്കുന്ന കാസാ പള്ളി വകയാണെന്നു ശെഷം പട്ടക്കാർ വാദിക്ക യാൽ അവരു തങ്ങളിൽ സമാധാനമായി തീർത്തു അച്ചൻ ഇവിടെ വരു ന്നതിനു കല്പന അയച്ചു. കുംഭം 29-നു. ഓമല്ലൂർ പള്ളിയിൽ നിന്നും.

340. കുടശ്ശനാട്ടു പള്ളിക്കാർക്കു വേറെ മുതൽപിടിക്കാരനെ നിയമിച്ചു അവ നെക്കൊണ്ടു കച്ചീട്ടു എഴുതിക്കുന്നതിനും മറ്റുമായി കല്പന അയച്ചു. മീനം 2-നു. ഓമല്ലൂർ പള്ളിയിൽ നിന്നും.

341. പുത്തൂർ പള്ളിക്കാർക്കു. പള്ളി സംഗതിയെക്കുറിച്ചു സമാധാനമായി നടത്തുന്നതിനു കല്പന അയച്ചു. മീനം 2 ഓമല്ലൂ പള്ളിയിൽ നിന്നും.

342. വെണ്മണി പള്ളിക്കാർക്കു മരത്തുംമൂട്ടിൽ ശെമ്മാശ്ശനു പഠിപ്പാൻ വെണ്ടുന്ന സഹായങ്ങൾ ചെയ്യുന്നതിനു കല്പന അയച്ചു. മീനം 3-നു ഓമല്ലൂർ.

343. വടക്കെത്തൊഴെതിൽ മൂത്തകുഞ്ഞിനു. പുത്തൻവീട്ടിലെ കത്തനാർക്കു ചെല്ലാനുള്ള പതാര ഉപകരി ഉടനെ കൊടുക്കുന്നതിനു കല്പന അയച്ചു. മീനം 4-നു ഓമല്ലൂർ പള്ളിയിൽ നിന്നും.

344. തുമ്പമൺ പള്ളിക്കാർക്കു പുത്തൻവീട്ടിൽ കത്തനാരുടെ പറ്റിൽ ഇരിക്കുന്ന കാസായെക്കുറിച്ചു ചൊദിച്ചറിവാനും മറ്റും കല്പന അയച്ചു. മീനം 4-നു. ഓമല്ലൂർ.

345. മുണ്ടപ്പിലാക്കൽ ചെറിയാനു. അയാളുടെ മകൻ ശെമ്മാശ്ശനെക്കൊണ്ടു ചെത്തിക്കാട്ടു കുഞ്ഞിപ്പൈലിയുടെ മകളെ വിവാഹം ചെയ്യിപ്പിക്കുന്നതിനു ഇവിടെയും സമ്മതിച്ചിരിക്കുന്ന വിവരത്തിനു എഴുതി അയച്ചു. മീനം 7-നു വാഴമുട്ടത്തു പള്ളിയിൽ നിന്നും.

346. ചെത്തിക്കാട്ടു കുഞ്ഞിപ്പൈലിക്കു. അയാളുടെ മകളെ മുണ്ടപ്പിലാക്കൽ ശെമ്മാശ്ശനെക്കൊണ്ടു ഈ പുത്തൻ ഞായറാഴ്ച വിവാഹം കഴിപ്പിക്കു ന്നതിനു ഇവിടെയും സമ്മതിച്ചിരിക്കുന്നു എന്നു കല്പന അയച്ചു. മീനം 7-നു വാഴമുട്ടത്തു പള്ളി.

347. കൊച്ചുകൊശി കത്തനാർക്കു. മുണ്ടപ്പിലാക്കിൽ ശെമ്മാശ്ശനെക്കൊണ്ടു കല്യാണം നടത്തുന്നതിനും മറ്റും അയച്ച എഴുത്തിനു മറുപടി കല്പന അയച്ചു. മീനം 7-നു വാഴമുട്ടത്തുപള്ളിയിൽ നിന്നും.

348. വടക്കെത്തലക്കൽ മൂപ്പൻ കത്തനാർക്കു. പത്തിച്ചിറ മുറിക്കാരുടെ പള്ളി ക്കാരുടെ സംഗതിയെ ക്രമമായും സമാധാനമായും നടത്തുന്ന വിവര ത്തിനു എഴുതി അയക്കണമെന്നു കല്പന അയച്ചു. മീനം 9-നു. മാക്കാം കുന്നു പള്ളിയിൽ നിന്നും.

349. കല്ലറക്കൽ പുത്തൻവീട്ടിൽ കൊരുതു പൈലിക്കു വാഴ്വിന്റെ കല്പന അയച്ചു. മീനം 9-നു മാക്കാംകുന്നു പള്ളി.

350. പുളിന്താനത്തു ഗീവറുഗീസിന്നു കണ്ണങ്കൊട്ടു പള്ളിക്കാര്യത്തെക്കുറിച്ചും മറ്റും മറുപടി കല്പന അയച്ചു. മീനം 9-നു. മാക്കാംകുന്നു.

351. പുക്കുന്നെൽ കൊച്ചു കത്തനാർക്കു വാഴ്വിന്റെ കല്പന അയച്ചു. മീനം 9 മാക്കാംകുന്നുപള്ളി.

352. ഈവാന്ന്യോസു മെത്രാപ്പൊലീത്തായ്ക്കു വർത്തമാനങ്ങൾക്കു എഴുതി അയച്ചു. മീനം 9-നു. മാക്കാംകുന്നുപള്ളിയിൽ.

353. മീനം 10. മാക്കാംകുന്നുപള്ളി. ടി പള്ളി ഇടവകയിൽ കൂടിനടക്കുന്ന മാക്കാംകുന്നിൽ തൊമ്പിൽ ഇടിച്ചാണ്ടിയുടെ സഹൊദരി അന്നയുടെ മകൻ പര്യാത്തുപള്ളി ഇടവകയിൽ വടക്കെപറമ്പിൽ ഗീവറുഗീസിന്റെ .... ഗീവറുഗീസിന്റെ പൈതൽ പ്രായത്തിൽ മരിച്ച സമയം ടി ഇടിച്ചാണ്ടി ...ട്ടുള്ള സ്വത്തുക്കളെപ്പറ്റി ഗീവറുഗീസു സംകടപ്പെടുകയും സംഗതി കെൾക്കുകയും ചെയ്തതിൽ (350) രാശി കൊടുപ്പാൻ തീർച്ച ചെയ്തു.

354. തുമ്പമൺ പള്ളിക്കാർക്കു. തിരുവനന്തപുരത്തെ പള്ളിപണി വകക്കുള്ള രൂപാ കരിങ്ങാട്ടിൽ അച്ചൻ വശം കൊടുത്തയച്ചതു ഇവിടെ കൊണ്ടുവന്ന് ഏൾപ്പിച്ചിരിക്കുന്നു എന്നുള്ള വിവരത്തിനു കല്പന അയച്ചു. മീനം 12. ഓമല്ലൂർ പള്ളിയിൽ നിന്നും.

355. മാക്കാംകുന്നു പള്ളിക്കാർക്കു. ആ പള്ളിയുടെ പണി നടത്തുന്നതിനും മറ്റും സ്ഥിരമായി ആൾ ഏർപ്പെടുത്തി അതിനു കല്പന അയച്ചു. മീനം 12-നു ഓമല്ലൂർ പള്ളിയിൽ നിന്നും.

356. മട്ടക്കൽ അച്ചനു റീശീസായെക്കുറിച്ചു അതു പിരിക്കുന്നതിനു കല്പന അയച്ചു. മീനം 13-നു. ചന്ദനപ്പള്ളിപ്പള്ളി.

357. നിരണത്തു പള്ളിക്കാർക്കു. റീശീസായെക്കുറിച്ചു അതു കണിശമായി പിരിക്കുന്നതിനു കല്പന അയച്ചു. മീനം 13-നു ചന്ദനപ്പിള്ളിപ്പള്ളി.

358. വല്യ മെത്രാച്ചനു വർത്തമാനത്തിനു എഴുതി അയച്ചു. മീനം 16-നു കുണ്ടറ പ്പള്ളിയിൽ നിന്നും.

359. പെന്നാട്ടുപള്ളിക്കാർക്കു. മെത്രാച്ചൻ അവിടെ എഴുന്നെള്ളുന്നതിനായി അവരു ഇവിടെ വരുവാൻ കല്പന അയച്ചു. മീനം 22 കുണ്ടറെ വല്യ പള്ളിയിൽ.

360. പുത്തൂർ പള്ളിക്കാർക്കു മുൻ സാധനപ്രകാരം കാര്യങ്ങൾ വെടിപ്പായി തീർത്തു ഇവിടെ വരുന്നതിനു കല്പന അയച്ചു. മീനം 24. സ്ഥലം ടി.

361. മാവെലിക്കര മുതലായ 14 പള്ളികൾക്കു റീശിസ്സാ പിരിച്ചയക്കുന്നതിനു കല്പന അയച്ചു. മീനം 26 കുണ്ടറെ വല്യപള്ളിയിൽ നിന്നും.

362. കടമ്പനാട്ടുപള്ളി മുതലായ 18 പള്ളികൾക്കു റീശീസാ പിരിച്ചയക്കുന്നതിനു കല്പന അയച്ചു. മീനം 26-നു. സ്ഥലം ടി.

363. നിരണത്തുപള്ളി മുതലായി 18 പള്ളികൾക്കു റീശീസ്സാ പിരിച്ചയക്കുന്നതിനു കല്പന അയച്ചു. മീനം 26. സ്ഥലം ടി.

364. തുമ്പമൺ പള്ളി മുതലായി 13 പള്ളികൾക്കു റീശീസാ പിരിച്ചയക്കുന്നതിനു കല്പന അയച്ചു. മീനം 26. സ്ഥലം ടി.

365. പെന്നാട്ടുപള്ളിക്കാർക്കു. ബുധനാഴ്ച അവിടെ വരുന്നതിനു ഏനമില്ലായ്കയാൽ ഈ ആഴ്ച കഴിഞ്ഞാകാമെന്നു കല്പന അയച്ചു. മീനം 26 കുണ്ടറ വല്യപള്ളിയിൽ നിന്നും.

366. ചെങ്ങന്നൂർ പള്ളി മുതലായ 16 പള്ളികൾക്കു റീശീസാ പിരിച്ചയക്കുന്നതിനു കല്പന അയച്ചു. മീനം 26. ടി സ്ഥലം.

367. കടവിൽ മെത്രാച്ചന്നു റീശീസായെക്കുറിച്ചും മറ്റുമുള്ള കാർയ്യത്തിനു എഴുതി അയച്ചു. മീനം 26-നു. ടി സ്ഥലം.

368. തലവൂർ പള്ളിക്കാർക്കു ആറന്മുളെ അച്ചനു കൊടുപ്പാനുള്ള ഓഹരി കൊടുപ്പാൻ കല്പന അയച്ചു. മീനം 26 കുണ്ടറ വല്യപള്ളിയിൽ നിന്നും.

369. മൂലമണ്ണിൽ ചെറിയാൻ ചെറിയാന്നു പള്ളിക്കാർയ്യത്തെക്കുറിച്ചും മറ്റും കല്പന അയച്ചു. മീനം 25. സ്ഥലം ടി.

370. പാലാൽ ഇത്താപ്പിരിക്കു കുഞ്ഞിപ്പെണ്ണിനെ കെട്ടിക്കുന്നതിൽ വാഴ്വിന്റെ കല്പന അയച്ചു. മീനം 25. സ്ഥലം ടി.

371. പുത്തൻപുരയിൽ ഇട്ടമ്പിള്ളക്കു അയാളുടെ മകളെ കെട്ടിക്കുന്നതിനു വാഴ്വിന്റെ കല്പന അയച്ചു മീ. 25. സ്ഥലം ടി.

372. പെന്നാട്ടു പള്ളിക്കാർക്കു. അവിടെക്കുള്ള യാത്ര പുത്തൻ ഞായറാഴ്ചയുടെ പിറ്റെ തിംകളാഴ്ചയാകാമെന്നും അതു കൂടാതെ നമ്മുടെ എതൃഭാഗികൾ എന്നുള്ളവരൊടും ആലൊചിച്ചു ഒരുമിച്ചു ഇവിടെ വന്നു ചേരുവാൻ കല്പന അയച്ചു. മീനം 25-നു. കുണ്ടറെ വല്യപള്ളിയിൽ നിന്നും.

373. കിഴക്കെവിളയിൽ ഇടിച്ചാണ്ടി കത്തനാർക്കു. കുണ്ടറെ പുത്തൻപള്ളിയുടെ കാർയ്യം പറഞ്ഞു തീർത്തു യൊജിപ്പായി പൊകുവാൻ ഇവിടെ വരുന്നതിനു കല്പന അയച്ചു. മീനം 27-നു സ്ഥലം ടി.

374. ഉമ്മൻ പണിക്കർക്കു. മെത്രാച്ചന്റെ പെർക്കു 25 രൂപാ മണിയൊർഡർ അയച്ചിരിക്കുന്നു എന്നു എഴുതിയതിനു മറുപടി കല്പന അയച്ചു. മീനം 28-നു. സ്ഥലം ടി.

375. നിരണത്തു പള്ളിയിൽ വിഗാരി മുതലായ പട്ടക്കാർക്കും കൈക്കാരന്മാരിൽ പ്രധാനന്മാർക്കും കൂടി. ആശാന്റെ അപെക്ഷയുടെ നിവർത്തി വരുത്തിക്കൊടുപ്പാൻ കല്പന അയച്ചു. മീനം 24-നു. സ്ഥലം ടി.

376. നിരണത്തു മട്ടക്കലച്ചനു. കടമ്പങ്കെരിൽ ശെമ്മാശ്ശനെ വിവാഹം കഴിപ്പിക്കുന്നതിനായി ഇവിടെയും സമ്മതിച്ചു കല്പന അയച്ചു. മീനം 29-നു. സ്ഥലം ടി.

377. ദീവന്നാസ്യൊസു മെത്രാപ്പോലീത്തായ്ക്കു ഓടനാമട്ടത്തെ പട്ടംകൊടയെക്കുറിച്ചും മറ്റും എഴുതി അയച്ചു. മീനം 29-നു കുണ്ടറെ വല്യപള്ളിയിൽ നിന്നും.

378. കല്ലമ്പറമ്പിൽ ചാക്കൊയ്ക്കു വാഴ്വിന്റെ കല്പന അയച്ചു. മീനം 30. കുണ്ടറെ പള്ളിയിൽ നിന്നും.

379. മുഖത്തല പള്ളിക്കാർക്കു. അവിടെ എഴുന്നെള്ളുന്നതിനുവെണ്ടി അവരു തിംകളാഴ്ചയാകുന്ന 8-നു ഇവിടെ വരുവാൻ കല്പന അയച്ചു. മെടം 3. പെന്നാട്ടുപള്ളിയിൽ നിന്നും.

380. മല്പാനച്ചനു വർത്തമാനത്തിനു എഴുതിഅയച്ചു. മെടം 6-നു. സ്ഥലം ടി.

381. കാരയ്ക്ക പള്ളിക്കാർക്കു,

പ്രിയമുള്ളവരെ ൨൦ മാസം 2-നു നിങ്ങൾ എഴുതി അയച്ച രജിസ്ത്ര ചെയ്ത അയച്ച യൊഗകുറി 7-നു ആകുന്ന ഇന്നലെ ഇവിടെ കിട്ടി വിവരം ഗ്രഹിക്കയും ചെയ്തു. എന്നാൽ അതിൽ ആ പള്ളിയുടെ കൈസ്താനകാരനായിരുന്ന മൂലമണ്ണിൽ ചെറിയാൻ ചെറിയാൻ പള്ളിയിടപെട്ടുള്ള കാര്യാദികൾ നടത്തുകയും ഇപ്പൊഴത്തെ പുത്തൻപള്ളിയുടെ മദുബഹാ സ്വൊന്ത മൊതലിൽ നിന്നും പണികൾ തീർപ്പിച്ചുകൊള്ളുമെന്നും പള്ളിസ്തലത്തിന്റെ കരം കെട്ടി ടി യാൻ കൊടുത്തു വന്നതിനെ ഇളവ ചെയ്ത പുരയിടം യൊഗത്തിലേക്കു സ്തിരപെടുത്തിയും നിങ്ങളൊടു യൊജിപ്പ ഉടമ്പടി രജിസ്ത്രാക്കിച്ച നടന്നുവരവെ ടി യാൻ മരിച്ചുപോക നിമിത്തം പള്ളിക്കാർയ്യാധികളിൽ ചില കൊഴപ്പങ്ങൾ നേരിട്ടിരിക്കുന്നതിനാൽ 1068 മകരത്തിൽ എഴുതീട്ടുള്ള രജിസ്ത്ര ഉടമ്പടിപ്രകാരം ടി ചെറിയാൻ ചെറിയാന്റെ മകൻ ചെറിയാൻ ചെറിയാനെ കൈസ്താനക്കാരനാക്കി നടത്തുന്നതിന്നു കല്പന അയക്കുമാറാകണമെന്നും മറ്റും പ്രസ്താപിച്ചിരിക്കുന്നതു കണ്ടതിൽ നമുക്കും വളരെ തൃപ്തി ആയിരിക്കുന്നു. എന്നാൽ ഈ സംഗതിയെ കുറിച്ചു ചെറിയാൻ ചെറിയാൻ മരിച്ച കാലം മുതൽ പല പ്രാവശ്യവും നമ്മുടെ അടുക്കൽ കെൾക്കയും ആ സമയ.... കൈസ്താനം പാരമ്പർയ്യമായിരുപ്പാൻ തക്കവണ്ണം അല്ലാതെ തെരഞ്ഞെടുപ്പൊടുകൂടെ ചെറിയാൻ ചെറിയാന്റെ മകൻ ചെറിയാൻ ചെറിയാനെ അധികാരപ്പെടുത്തുന്നതു നിങ്ങളിൽ വികാരിയും മൂലമണ്ണിൽ തൊമ്മി ചെറിയാനും എഴവത്തയിക്കുലത്തു കുഞ്ഞാണ്ടി തൊമ്മായും കുന്നക്കേരിൽ തൊമ്മൻ ചാക്കൊയും മറ്റും നമ്മുടെ മുമ്പാകെ സന്തോഷത്തൊടുകൂടി അന്നു ഏറ്റുപറഞ്ഞിട്ടുള്ളതും ഇപ്പൊൾ ഈയപേക്ഷയും ചെറിയാൻ ചെറിയാന്റെ സമ്മതവും പരസ്പരം യൊജിച്ചിരിക്കുന്നതുമാകയാൽ നാമും അതിൽ തൃപ്തിപെട്ട... പള്ളി കാർയ്യാദികൾക്കു യാതൊരു കുഴപ്പങ്ങളും തകരാറുകളും വരാതിരിപ്പാൻ തക്കവണ്ണം ഉടമ്പടിയിൽ ടി യാന്റെ അപ്പനെ സംബന്ധിച്ചു പറഞ്ഞിട്ടുള്ള സകല കാർയ്യാദികളും ടി യാനു പകരം ചുമതലപ്പെട്ടു നടത്തി ടി പള്ളിയുടെ കൈസ്താനി ആയിരിക്കുന്നതിന്നു ചെറിയാൻ ചെറിയാനെ നാം അധികാരപ്പെടുത്തിയിരിക്കുന്നു. ശെഷം സംഗതികൾക്കു വികാരിയുടെ പെർക്കു കല്പന അയയ്ക്കുന്നതും ആകുന്നു. എന്ന മേടം 9-നു കൊല്ലത്തു പള്ളിയിൽ നിന്നും.

382. കാരയ്ക്കൽ പള്ളിയിൽ വിഗാരിക്കു. ൨൦ഇട അവിടെനിന്നും രജിസ്ത്രെർ ചെയ്ത അയക്കപ്പെട്ടിട്ടുള്ള യൊഗകുറിയിലെ താല്പർയ്യപ്രകാരം ഇതൊന്നിച്ചു അയച്ചിട്ടുള്ള കല്പന കാണുമ്പൊൾ വിവരം ഗ്രഹിക്കാമെല്ലൊ. അതു കൂടാഞ്ഞു ... ആയ തോട്ടുപിറത്തു ചെറിയാൻ ഗീവറുഗീസു മുതലായി പത്തു പെരു കൂടിയും ഒരു റജിസ്ത്രരാക്കി അയച്ചതു കിട്ടി. ആയ്തു മുമ്പിലത്തെ കുറിയിൽ പറയപ്പെട്ടിരിക്കുന്ന ഏതാനും സംഗതികൾക്കു സാക്ഷി ആയി തീർന്നു. എന്തെന്നാൽ ഇത്താക്കിനെ മുതൽപിടിക്കാരനായി നിങ്ങൾ എല്ലാവരുടെ അപെക്ഷപ്രകാരം നാം നിശ്ചയിച്ചിരിക്കുമ്പൊൾ പള്ളിനടയിൽ വച്ച പണം അവൻ എടുത്ത പണം

ഏതാനും പേരു കൂടി ബലമായി തിരികെ വയ്പിപ്പാൻ നിർബന്ധിച്ചു എന്നും പണം തന്റെ പറ്റിൽ കിട്ടിയതിനു മെൽ അല്ലാതെ ..... കൊടുക്കയില്ലന്നു താൻ പറഞ്ഞു എന്നും ശേഷം പണങ്ങളും മുതൽകെട്ടുകാരന്റെ പറ്റിൽ ഏൾപിക്കാതെ താൻ തന്നെ വയ്പിച്ച എടുത്തു എന്നും മറ്റും ആകുന്നു അവർ പറയുന്നതു.

രണ്ടാമത്തെ ഹർജിയിലും ഒരു അടിയേന്തിരത്തിന്റെതു വച്ച സമയം എടുത്തു എന്നും അതു നിമിത്തം വല്യ കലഹത്തിനു ഇട ആയി തീർന്നു എന്നും മറ്റുമാണു പറയുന്നതു. മുതൽപിടിക്കാരൻ പണം എടുത്തതിൽ വച്ചു കലഹം ഉണ്ടാകുവാനുള്ള കാരണമെന്തെ. അതിനാൽ ഉള്ള കുറ്റം മുതൽപിടിക്കാരന്റെ മേലൊ എടുപ്പിക്കാതെ ... നടത്തിയവരുടെ മേലോ. സ്വന്ത ഭാർയ്യയെ പരിഗ്രഹിച്ചതിൽ വച്ച ഭർത്താവിനെ വ്യഭിചാരക്കുറ്റത്തിൽ ശിക്ഷിക്കാമോ. അന്യർ അപഹരിക്കുന്നു എങ്കിൽ അവന്റെ മേൽ അല്ലയോ ആ കുറ്റം ചുമത്തുവാനുള്ളതു.

മുതൽപിടിക്കാരനെ മാറ്റണം എന്നുണ്ടായിരുന്നാൽ അവന്റെ കണക്കുകളെയും കേട്ടു തീർച്ചപ്പെടുത്തി യോഗമായി കണക്കു കേട്ടും വേറെ ആളെ തിരഞ്ഞെടുത്തു എഴുതി അയച്ചാൽ കല്പന ഉണ്ടാകാതെ ഇരിക്കുമോ.

ഇതല്ലായോ മര്യ്യാദ. പള്ളി പണി നടത്തുവാനുള്ള താല്പര്യ്യത്തെക്കുറിച്ചു പണി നടത്തിപ്പിലെക്കു .... ഏർപ്പെടുത്തി നടത്തെണമെന്നായിരുന്നാൽ ആയ്തും യോഗത്തിൽ ആലൊചിക്കാം. എഴുതി അയച്ചാൽ ആയ്തിനും കല്പന ഉണ്ടാകാതെ ഇരിക്കുമൊ. ഇപ്രകാരം യോഗത്തെയും മേലധികാരത്തെയും അഗണ്യമായി വിചാരിപ്പാ.... ദൈവാലയത്തിനുള്ളിൽ വച്ച താൻ കൂടി ചെന്നു അവിടെ ഇതിനു മുമ്പു ഉണ്ടായിട്ടില്ലാത്തപ്രകാരം ഉള്ള അപഹാരങ്ങളും തോന്നിയവാസങ്ങളും നടത്തുവാൻ ഉറച്ചതു എന്തു. തന്റെ ശമ്പളം മീന മാസം 30-നു വരെ തീർന്നതായിരിക്കെ തന്റെ ശമ്പളത്തേകുറിച്ച എന്നു കാരണം പറവാനും ഇടയില്ലല്ലൊ. ൟ മാസത്തിലെതായിട്ടു കൂടെ 15-നു ഇത്താക്കിനൊടു പറ്റിയതായി അവൻ ഇവിടെ അറിവിച്ചിരിക്കുന്നു. പിന്നെ എന്തു ആവിശ്യത്വമ്മേൽ എന്തു കാരണത്തിന്മെൽ ഈ ലഹളയ്ക്കു കാരണം ഉണ്ടാക്കിതീർത്തു. ൟ വിധമുള്ള നടപടികൾക്കു നിങ്ങൾ ഒരുമ്പെടുന്നതായിരുന്നാൽ ആ പള്ളി ദൈവം വസിക്കുന്ന ആലയമായിരിക്കുമൊ. അതിനു പേർ നെരെ മറിച്ചു രക്ഷിതാവിന്റെ കല്പന പൊലെ കവർച്ചക്കാരുടെ ഗുഹ എന്നാകുകയില്ലയൊ. നമ്മുടെ ജാതി തലവനായ പാത്രിയർക്കീസു ബാവാ തിരുമനസിലെക്കുള്ള റീശീസാ പണത്തിനും ... മേൽപ്രകാരം ഉള്ള സ്വശക്തി ആയതിലും കാണിപ്പാൻ ധൈർയ്യപ്പെടുമോ. അറിയുന്നില്ല. മെത്രാപോലീത്താ പാത്രിയർക്കീസു ബാവായുടെ വിശ്വസ്ത പ്രതിപുരുഷനും ഒരു പള്ളിയിലെ വിഗാരി മെത്രാപോലീത്തായുടെ വിശ്വസ്ത പ്രതിപുരുഷനും ആകുന്നു. ൟ സ്തിതിയിൽ താനും ഇരുന്നെങ്കിൽ മാത്രമെ ഇഹത്തിലും പരത്തിലും നല്ല നാമം ലഭിക്കൂ എന്നു താൻ പ്രത്യേകം ഗ്രഹിക്കേണ്ടതാകുന്നു. ആകയാൽ ഇതു വരെ മുതൽകെട്ടു വേല നടത്തിവരുന്ന തുണ്ടിയിൽ വർക്കി ഇത്താക്കിനെ ൟ വെലയിൽ നിന്നും വേർപെടുത്തീട്ടില്ലാത്തതിനാൽ നിങ്ങൾ എടുത്തി

ട്ടുള്ള പണങ്ങൾ അവനെ ഏല്പിച്ചു കണക്കെഴുതിക്കയും മാസംതോറും തന്റെ ശമ്പളം വെല്യ മെത്രാപോലീത്താ അവർകളുടെയും കല്പനപ്രകാരം മുതൽപിടിയിൽ നിന്നും പറ്റിക്കൊള്ളുകയും മേൽ ഇതുപ്രകാരമുള്ള അഴിമതിയും അവിടെ ഉണ്ടാകാതെ ഇരിപ്പാൻ താൻ പ്രത്യേകം സൂക്ഷിക്കയും പള്ളിയുടെ പണി ഉടനെ നടത്തേണമെന്നു ആലോചിക്കുന്നതായിരുന്നാൽ പൊതു ആലൊചനപ്രകാരം നിശ്ചയിക്കുന്ന മാർഗ്ഗം ഏതൊ ആ വിവരത്തിനു എഴുതി അയച്ചുണ്ടാകുന്ന കല്പനപ്രകാരം നടത്തിക്കൊള്ളുകയും വേണം. ഈ വിവരം മറ്റുള്ളവരെയും തിർയ്യപ്പെടുത്തിക്കൊള്ളുമെല്ലോ. എന്നു 1068 മേടം 9-നു കൊല്ലത്തു പള്ളിയിൽ നിന്നും.

383. ആർത്താറ്റു പള്ളി മുതലായ 7 പള്ളികൾക്കു റീശീസാ പിരിച്ചു അയക്കുന്നതിനു കല്പന അയച്ചു. 71 മെടം 10-നു കൊല്ലത്തു പള്ളിയിൽ നിന്നും.

384. കൊച്ചിയിൽ പള്ളി മുതലായ 9 പള്ളികൾക്കു ടി വകയ്ക്കു കല്പന അയച്ചു. 71 മെടം 10-നു. കൊല്ലത്തു നിന്നും.

385. അങ്കമാലി മുതലായ 21 പള്ളികൾക്കു റീശീസാ പിരിവിനു കല്പന അയച്ചു. 71 മെടം 10-നു കൊല്ലത്തു നിന്നും.

386. ചിറ്റെത്തു ഇത്താപ്പിരിക്കു റീശീസാ പിരിച്ചയക്കുന്നതിനു ഉത്സാഹം ചെയ്യുന്നതിനു കല്പന അയച്ചു. സ്ഥലം ടി. മെടം 10.

387. പനക്കൽ അയിപ്പുരു പാത്തപ്പനും പനക്കൽ ഇട്ടി മാത്തുവിനും പുലിക്കൊട്ടു കാക്കുണ്ണിക്കും കൊച്ചുമാത്തുവിനും ചെറുവത്തൂരു കൊച്ചു കത്തനാർക്കും കൂടി റീശീസാ പിരിച്ചയക്കുന്നതിനു താല്പർയ്യം ചെയ്യണമെന്നു കല്പന അയച്ചു. മെടം 10-നു കൊല്ലത്തു നിന്നും.

388. വാഴവിളയിൽ ഗീവറുഗീസു കത്തനാർക്കു. ഞങ്ങൾ ൨൦ ബുധനാഴ്ച ഇവിടെ എത്തി ൨൦ വരുന്ന തിംകളാഴ്ച ഇവിടെ നിന്നും കൊല്ലത്തെക്കു തന്നെ പൊയി കോട്ടയത്തൊളം ചെന്നു വരുവാൻ പ്രത്യേകം കാർയ്യമുള്ളതിനാൽ പിന്നത്തേതിലല്ലാതെ ൨൦ യാത്രയിൽ ഓടനാമട്ടത്തു പള്ളിയിലെക്കു വരുന്നതിനു ഏനമില്ലാതെയിരിക്കുന്നു. തന്നെക്കണ്ടു പ്രത്യേകം ഒരു കാർയ്യം പറവാനുള്ളതാക കൊണ്ടു ൨൦ എഴുത്തു കിട്ടിയാലുടൻ ഇത്രടം വന്നു പൊകണം. മെടം 13. മുഖത്തല പള്ളിയിൽ നിന്നും.

389. പുത്തൻവീട്ടിൽ കൊശി കത്തനാർക്കും മഞ്ചാടി വാളാറകത്തു മാത്തുണ്ണിക്കും കൂടി അവരൊടു പല കാർയ്യങ്ങൾ ആലൊചിപ്പാനുള്ളതുകൊണ്ടു അടുത്ത ദിവസം അവരു ഇവിടെ വരുവാൻ കല്പന അയച്ചു. മെടം 14-നു. മുഖത്തല പള്ളിയിൽ നിന്നും.

390. കടമ്പനാട്ടു തെരുവത്തു ൨൦ശൊ കത്തനാർക്കു കൊട്ടാരക്കരെ മുൻസിപ്പു കൊർട്ടിൽ സ്ത്രീധനം തിരിച്ചു കൊടുപ്പാൻ ഒരു കെസു ഉണ്ടായതിനു ഇപ്പൊൾ അവരെ വരുത്തി ആലൊചിച്ചു തീരുമാനപ്പെടുത്തുകയും അതിനു ഉടനെ മറുപടി അയപ്പാനും കല്പന അയച്ചു. മെടം 14-നു. സ്ഥലം ടി.

391. കാരയ്ക്കൽ പള്ളിക്കാർക്കു,

പ്രിയമുള്ളവരെ, നിങ്ങളുടെ അപെക്ഷപ്രകാരം മൂലമണ്ണിൽ ചെറിയാൻ ചെറിയാനെ കൈസ്ഥാനക്കാരനാക്കി നിശ്ചയിച്ചു നാം കല്പന അയച്ചിട്ടുള്ളതു നിങ്ങൾ കണ്ടിരിക്കുമെല്ലൊ. എന്നാൽ അതിൽ പിന്നെ ഇപ്പൊൾ മൂലമണ്ണിലായ തൊട്ടുപുറത്തു ചെറിയാൻ ഗീവറുഗീസും മൂലമണ്ണിൽ തൊമ്മി ചെറിയാനും മൂലമണ്ണിലായ മണലഴിയിൽ കിഴക്കടത്തു കൊശി കിവറീതും മറ്റും ഇവിടെ വന്ന സമയം ടി കൈസ്ഥാനം നിമിത്തം മനൊഃവ്യസനത്തൊടു കൂടെ നമ്മുടെ അടുക്കൽ പ്രസ്താപിച്ചതിൽ നമുക്കും വ്യസനം തൊന്നുകയും അപ്പൊൾ നിങ്ങളുടെ വിഗാരിയും ഇട്ടിയച്ചൻ പറമ്പിൽ ഇരുപ്പൂട്ടി ഇരുപ്പൂട്ടിയും എഴുപത്തെംകുലത്തു കുഞ്ഞാണ്ടി തൊമ്മായും കുന്നംകെരിൽ തൊമ്മൻ ചാക്കൊയും കല്ലുപ്പാറെ വർക്കി ഇട്ടിയും മണമെൽ അയിപ്പു പെരുമാളും മറ്റും നമ്മുടെ അടുക്കൽ ഇവിടെ ഉണ്ടായിരിക്കയും ചെയ്തതിനാൽ പള്ളിക്കും ജനത്തിനും മെൽ ക്ഷെമയും സമാധാനവുമായിരിപ്പാൻ തക്കവണ്ണം ഒരു തീരുമാനം ചെയ്വാൻ എന്തു വെണ്ടുയെന്നു ആലൊചിച്ചതിൽ നമ്മുടെയും മെൽ വിവരിച്ച എല്ലാവരുടെയും ഹൃദയത്തിൽ തല്ക്കാലം ഉണ്ടായ അഭിപ്രായം താഴെ വിവരിക്കുന്നു. അതിൽ നിങ്ങളെല്ലാവർക്കും പൂർണ്ണ തൃപ്തിയായിരിക്കുമെന്നും നിങ്ങളുടെയും തൃപ്തിയൊടുകൂടെ കാർയ്യം നിറവെറെണമെന്നും ഉള്ള ശരണത്താൽ ഇതിൽ പ്രസ്താപിക്കയും ചെയ്യുന്നു. എന്തന്നാൽ 1068 മകരത്തിൽ ആ പള്ളി സംബന്ധമായി ഉണ്ടായിട്ടുള്ള ഉടമ്പടിയിലെ താല്പർയ്യപ്രകാരം മൂലമണ്ണിൽ ടി ചെറിയാൻ ചെറിയാന്റെ അപ്പൻ ഇപ്പൊൾ അവിടെ പുത്തനായി കെട്ടിവരുന്ന പള്ളിയുടെ മദുബഹാ സ്വന്തമുതലിൽ നിന്നും പണി നടത്തിക്കൊള്ളാമെന്നു സമ്മതിച്ചിട്ടുള്ളതുപോലെ പണി നടത്താഞ്ഞിട്ടുള്ളതാകയാൽ ഇതു മുതൽ അഞ്ചു സംവത്സരത്തിനകം പണിക്കുറവു തീർക്കയും അതുപ്രകാരം ശെഷം മൂലമണ്ണിൽ കുഡുംബക്കാരായി ഇപ്പൊൾ ഇവിടെ വന്നിട്ടുള്ള മൂലമണ്ണിൽ ആയ തൊട്ടുപുറത്തു ചെറിയാൻ ഗീവറുഗീസും മൂലമണ്ണിൽ തൊമ്മി ചെറിയാനും ടി യിൽ മണലഴിയിൽ കിഴക്കടത്തു കൊശി കിവറീതും ഇപ്പൊൾ ഇവിടെ വരാതെ അവിടെ നില്ക്കുന്നവരായ ടി യിൽ മുട്ടത്തൊട്ടിൽ ചെറിയാൻ മത്തായും ടി യിൽ പടിഞ്ഞാറെപുരക്കൽ കൊശി ഉമ്മനും കൂടി ഹൈക്കലായുടെ പണി പൊതുവിൽ നിന്നു ഇതുവരെ പണി ചെയ്യിച്ചിട്ടുള്ളതു നീക്കിയുള്ള പണി മുഴുവനും ഇതുമുതൽ അഞ്ചു സംവത്സരത്തിനകം പണിക്കുറവു തീർക്കയും കൈസ്ഥാനം മദുബഹാ പണി തീർക്കുന്ന ടി ചെറിയാൻ ചെറിയാനു കൊടുക്കപ്പെട്ടതുപൊലെ മറ്റവരു ഹൈക്കലാപണി തീർത്തുകൊള്ളാമെന്നും മറ്റും രജിസ്തരു ഉടമ്പടി ഉടനെ ചെയ്യുന്ന സമയം അവർക്കും അവരിൽ അവരു തിരഞ്ഞെടുക്കുന്ന ഒരാളിനു കൈസ്ഥാനം ഉറപ്പിച്ചു സാധനം കൊടുക്കയും അവരിരുഭാഗത്തെയും പള്ളി വരുമാനങ്ങൾക്കു സംശയം പറകയൊ അവരു ചെയ്യുന്ന പണിയിൽ ചെർത്തുകൊള്ളാമെന്നുദ്ദെശിക്കയൊ ചെയ്യാതെ പള്ളിമുതൽക്കെട്ടിൽ രൊക്കം കൊടുക്കയും പള്ളി വക വരുമാനങ്ങളിൽ നിന്നും മറ്റു ധർമ്മ ശെഖരങ്ങളിൽ നിന്നും പട്ടക്കാരനു മുൻ നിയമപ്രകാരമുള്ള ശമ്പളം കൊടുത്തു

നീക്കിയുള്ളതുകൊണ്ടും ജനങ്ങളിൽ നിന്നും മറ്റു പ്രകാരം ഉണ്ടാകാവുന്ന വരുമാനങ്ങൾ കൊണ്ടും പള്ളിക്കായി ഇപ്പൊൾ അവിടെ നടത്തി വരുന്ന ചിട്ടി വട്ടമെത്തുമ്പൊൾ ആയ്തുകൊണ്ടും അവിടെ ആവശ്യപ്പെട്ടിരിക്കുന്ന മുറിക്കായിട്ടും മറ്റും ചിലവു ചെയ്കയും ചിട്ടി വട്ടമെത്തുന്നതുവരെ പള്ളി പുരയിടങ്ങളിലെയും നിലത്തിന്റെയും വരുമാനങ്ങൾകൊണ്ടും മറ്റും നടത്തുകയും ചെയ്യെണ്ടതെന്നുമത്രെ ആലോചിച്ചതു. ഌ ആലൊചന നിങ്ങളെല്ലാവരുടെ പൂർണ്ണ സമ്മതത്തൊടുകൂടെ നിറവെറേണ്ടതുമാകുന്നു. ഇതുകളിലേക്കൊ ശെഷം വെണ്ടപ്പെടുന്ന കാര്യങ്ങളുടെ തീർച്ചക്കൊ നാം ഉടനെ ഌ യാത്രയിൽ തന്നെ അങ്ങൊട്ടു വരുന്നതാകയാൽ ഏതെംകിലുമുണ്ടായിരുന്നാൽ അപ്പൊൾ നിറവെറാവുന്നതുമാണെന്നു ദൈവത്തിൽ നിന്നും ആശിച്ചിരിക്കുന്നു. മെടം 16-നു കൊല്ലത്തു നിന്നു.

392. കല്ലുംകത്തറ ശെമ്മാശ്ശനെയും ചാലാശ്ശെരിൽ ശെമ്മാശ്ശനെയും ആ പള്ളിയിലെ റീശീസാ പിരിക്കുന്നതിനു കല്പന കൊടുത്തു. മെടം 17-നു. കൊട്ടയത്തു സിമ്മനാരിയിൽ നിന്നും.

393. കൊട്ടയത്തു പുത്തൻപള്ളിക്കാർക്കു. പ്രിയമുള്ളവരെ, നമ്മുടെ പാത്രിയർക്കീസു ബാവാ തിരുമനസിലെക്കുള്ള റീശീസാ പിരിവിന്റെ കാര്യത്തെക്കുറിച്ചു നമ്മുടെ ചുമതലപ്രകാരം നാം ഇന്നു ആ പള്ളിയിലെത്തി പ്രസ്താപിക്കയും കുർബ്ബാന കഴിഞ്ഞതിന്റെ ശെഷം നിങ്ങളെല്ലാവരും കൂടി ആലൊചിക്കയും ചെയ്തതിൽ കഴിഞ്ഞ ആണ്ടും ഌയാണ്ടും ആരും റീശീസാ പിരിച്ചിട്ടില്ലാത്തതിനാൽ രണ്ടു സംവത്സരത്തെക്കു തലയ്ക്കു ഒരു പണം വീതം എല്ലാവരിൽ നിന്നും പിരിപ്പാൻ നിശ്ചയിക്കയും ആയതിനു കര തിരിച്ചു ആൾ ഏർപ്പെടുത്തിയപ്രകാരം ഇല്ലിക്കൽ മുതൽ കിഴക്കൊട്ടു താഴത്തങ്ങാടി കുമ്മനം ഌ സ്ഥലങ്ങളിലെക്കു എറിയാട്ടു മാത്തു അയ്പിനെയും പുത്തനങ്ങാടി ചെങ്ങഴശ്ശേരി തിരുനക്കര കൊടിമത ഌ സ്ഥലങ്ങളിലെക്കു മാളിയക്കൽ കൊച്ചുമാണിയെയും തിരുനക്കര അഞ്ചെരി വർക്കിയെയും ഇടവഴി ഭാഗത്തെക്കു പുത്തൻപുരയ്ക്കൽ ഉലഹന്നാനെയും വെളൂരെക്കു പുന്നച്ചിറയിൽ ഉതുപ്പിനെയും മണപ്പുറത്തു അബ്രാഹത്തിനെയും കരിയത്തറത്തൊടിനു വടക്കുവശം വരയ്ക്കും ഌ തൊട്ടിനു തെക്കുവശമുള്ള സ്ഥലങ്ങളിലെക്കും ഇലഞ്ഞിത്തറ തൊമ്മിയെയും കിളിരൂരെക്കു ചെരിക്കൽ ചുമ്മാരെയും മുട്ടുമ്പുറത്തു ഔസെപ്പിനെയും കിളിരൂർ വടക്കെഭാഗത്തെക്കു പാറത്തറെ പാപ്പിയെയും പാണമ്പടിക്കൽ വല്യകുഞ്ഞിനെയും തിരുവാർപ്പിലെക്കു കളപ്പുരക്കൽ ഇട്ടിയെയും മുണ്ടാക്കൽ ചാക്കൊയെയും തെക്കെ നട്ടാശെരിലെക്കു നെടുമ്പുറത്തു തൊമ്മിയെയും പയറ്റാട്ടിൽ വർക്കിയെയും വടക്കെ നട്ടാശെരിലെക്കു ഉതിയംപത്തൂർ ചാണ്ടിയെയും മരങ്ങാട്ടിൽ കൊരുളയെയും ഭരമെല്പിക്കയും ചെയ്തിട്ടുള്ളതിനാൽ ഌ സാധനത്തിന്റെ പകർപ്പു അവരു ഓരൊരുത്തർക്കു പ്രത്യേകം പ്രത്യേകം എഴുതി വിഗാരിയുടെ അടയാള സഹിതം കൊടുത്തുകൊൾകയും വെണം. എന്നാൽ നമുക്കു ഇവിടെ അധിക താമസമില്ലാത്തതും ഇവിടെ നിന്നു തന്നെ

ബാവായ്ക്കു പണം അയപ്പാൻ ആവശ്യപ്പെട്ടിരിക്കുന്നതുമാകയാൽ രം വരുന്ന ഞായറാഴ്ചയൊടു കൂടെ പിരിവുകളെല്ലാം തീർത്തു പള്ളിയിൽ കൊണ്ടുവരപ്പെടെണ്ടതാകുന്നു. രം സംഗതി നാമെല്ലാവരുടെ പ്രധാന പിതാവിന്നു അയക്കപ്പെടേണ്ടുന്ന ദാനവും അതു ദൈവത്താൽ കല്പിക്കപ്പെട്ടിരിക്കുന്ന അവിടുത്തെ അവകാശവും നമ്മുടെ കടവുമാകകൊണ്ടു ആരെങ്കിലും രം ലഘുവായ കാഴ്ചക്കു ഉപെക്ഷക്കാരായി തീരുകയൊ കൊടുക്കപ്പെടാതെയിരിക്കയൊ ചെയ്താൽ ആ സംഗതി രണ്ടു ഞായറാഴ്ച പള്ളിയിൽ പ്രസ്താവിക്കയും മൂന്നാം ഞായറാഴ്ചക്കകവും അടയ്ക്കാതെയിരുന്നാൽ രം സംഗതിയിൽ നമുക്കുള്ള അധികാരപ്രകാരം അവരെ പള്ളിക്കുറ്റത്തിൽ നിറുത്തിക്കൊള്ളണമെന്നു രം സാധനത്താൽ നാം തീർച്ചപ്പെടുത്തിയിരിക്കകൊണ്ടു അപ്രകാരം ചെയ്തുകൊൾകയും വെണം. എന്നു 1071 മെടം 21-നു. കൊട്ടയത്തു സിമ്മനാരിയിൽ നിന്നും.

394. തിരുവല്ലാ വടക്കെ പുത്തൻപള്ളിക്കാർക്കു. ബാവായ്ക്കു റീശീസാ പിരിച്ചയക്കുന്നതിനു അവർ കുഴപ്പം കാണിക്കയും അപഹരിക്കയും മറ്റും ചെയ്യുന്നതിനാൽ അതു നെരായി വരുന്നതുവരെ അവിടെ മാമ്മൊദീസാ കഴിക്കരുതു എന്നും മറ്റും കല്പന അയച്ചു. മെടം 22-നു. സ്ഥലം ടി.

395. ടി തെക്കെ പുത്തൻ പള്ളിക്കാർക്കു. അവർ ബാവായ്ക്കുള്ള റീശീസാ പിരിച്ചയക്കാഞ്ഞതിനാലും മറ്റും ആ വക പണം പിരിച്ചു കൊടുത്തയക്കുന്നതുവരെ അവിടെയും മാമ്മൊദീസാ കഴിക്കരുതെന്നും അതിനാൽ വിഗാരിയെ മുടക്കിയിരിക്കുന്നതായിട്ടും കല്പന അയച്ചു. മെടം 22-നു. കൊട്ടയം സിമ്മനാരിയിൽ നിന്നും.

396. കാഞ്ഞരത്തിൽ കുർയ്യന്നു. അലക്സന്ത്രയൊസും നീയും തമ്മിലുള്ള തർക്കം പറഞ്ഞു തീർപ്പാനായി തിരുമുമ്പാകെ വരുന്നതിനു കല്പന അയച്ചു. മെടം 23-നു. സ്ഥലം ടി.

397. കായംകുളക്കാറൻ ഉപദേശി ജൊൺ വരെണ്ടതിലെക്കു കല്പന അയച്ചു. മെടം 26-നു. സ്ഥലം ടി സിമ്മനാരി.

398. പുതുപ്പള്ളിപ്പള്ളിക്കാർക്കു. അവിടെ ചെല്ലുന്നതിനുള്ള വിവരത്തിനു കല്പന അയച്ചു. മെടം 25-നു. കൊട്ടയം സിമ്മനാരിയിൽ.

399. പുലിമുഖത്തു അച്ചനു. അച്ചൻ വാങ്ങിച്ച രൂപാ ഉടനെ അയക്കുന്നതിനു കല്പന അയച്ചു. മെടം 27-നു. ടി സ്ഥലം.

400. വെളിയനാട്ടു, മണർകാട്ടു, കുമരകം, പാമ്പാടി, കൊട്ടയത്തു വല്യപള്ളി, ടി പുത്തൻപള്ളി, പുതുപ്പള്ളിപ്പള്ളി, നീലമ്പെരൂരു, വാകത്താനത്തു, കല്ലുംകത്തറെപ്പള്ളി രം പള്ളിക്കാർക്കു നമ്മുടെ സിമ്മനാരി രണ്ടു നിലയായി പണി ചെയ്യുന്നതിനും മറ്റുമായി ആലൊചിപ്പാൻ ഈ ഇടവമാസം 2-നു കൊട്ടയത്തു സിമ്മനാരിയിൽ 10 മണിക്കു ഹാജരാകുന്നതിനു കല്പന അയച്ചു. മെടം 25-നു. കൊട്ടയത്തു സിമ്മനാരിയിൽ നിന്നും.

401. കൊട്ടയം കൊടിമത പനവെലിൽ അബ്രാഹത്തിന്റെ സങ്കടത്തിന്മെൽ ഒരു ചിട്ടി ഏർപ്പാടിനെപ്പറ്റി തീരുമാനിക്കുന്നതിനു വരുവാനായി വെളൂർ ചിറയിൽ ചാക്കൊ കൊരക്കും ടി ചാക്കൊ ഏലിയാസിനും ടി ചാക്കൊ മാത്തു

വിനും ഇടവം 3-നു വെള്ളിയാഴ്ച പത്തു മണിക്കു കൊട്ടയത്തു സിമ്മനാരിയിൽ ഹാജരാകുവാൻ കല്പന അയച്ചു. 1896 മെടം 26-നു.

402. കടന്തൊട്ടിൽ മാമ്മനും മറ്റും എഴുതി.

402. പൂവത്തൂർ കത്തനാർക്കും എഴുതി. 1896 മെടം 26. കൊട്ടയം.

403. കുന്നങ്കുളങ്ങരെ വറീതു താവു മുതൽപെർക്കു എഴുതി. തീയ്തി മെൽ.

404. പാമ്പാടി പള്ളിക്കാർക്കു റീശീസാ പിരിച്ചു കപ്പിയാർ ഏലിയാസു വശം അയയ്ക്കുന്നതിനു കല്പന അയച്ചു. മെടം 28-നു. പുതുപ്പള്ളിൽ നിന്നും.

405. മണർകാടു പള്ളിക്കാർക്കു. റീശീസാ പിരിച്ചു കപ്പിയാർ ഏലിയാസിനെ ഏൾപ്പിച്ചു അയക്കുന്നതിനു കല്പന അയച്ചു. മെടം 28.

406. മീനടത്തു സെന്തൊമ്മസു പള്ളിക്കാർക്കു. റീശീസാ പിരിച്ചയക്കുന്നതിനു കപ്പിയാർ ഏലിയാസ്സിനെ കല്പനയും കൊടുത്തു അവിടെ അയച്ചു. മെടം 28-നു. പുതുപ്പള്ളിയിൽ നിന്നും.

407. കുറിച്ചിയിൽ, നാലന്നാക്കൽ, പള്ളത്തു, വാകത്താനത്തു, പാറമ്പിഴ, പാക്കിൽ, അഞ്ചെരി, തൊട്ടക്കാട്ടു ഠ പള്ളിക്കാർക്കു റീശീസാ പിരിച്ചയക്കുന്നതിനു കല്പന അയച്ചു. മെടം 28-നു പുതുപ്പള്ളിൽപ്പള്ളിയിൽ നിന്നും.

408. മീനടത്തു പടിഞ്ഞാറെപ്പള്ളിക്കാർക്കു റീശീസാ കൊടുത്തയക്കുന്നതിനു കല്പന അയച്ചു. മെടം 29-നു. സ്ഥലം ടി.

409. വല്യ റമ്പാച്ചൻ അയച്ച എഴുത്തിനു മറുപടി അയച്ചു. മെടം 30-നു. പുതുപ്പള്ളിൽപ്പള്ളിയിൽ.

410. കണ്ണെത്തു ഇട്ടൻ അയ്പൊരക്കു. അയാളുടെ അപ്പന്റെ മരണത്തിന്റെ കാര്യത്തെപ്പറ്റി അയച്ച എഴുത്തിനു ആശ്വാസത്തിന്റെ മറുപടി അയച്ചു. മെടം 30. സ്ഥലം ടി.

411. യൂയാക്കിം കത്തനാർക്കു. റീശീസാ പണത്തിന്റെ കാര്യത്തെക്കുറിച്ചു അയച്ച എഴുത്തിന്റെ മറുപടി അയച്ചു. മെടം 30-നു.

412. പനക്കൽ വറീതു ചാക്കൊയ്ക്കു. പ്രസംഗികളുടെ കാര്യത്തെക്കുറിച്ചു എഴുത്തയച്ചതിനു മറുപടി അയച്ചു. മെടം 30. സ്ഥലം ടി.

413. കൊനാട്ടു മാത്തൻ കത്തനാർക്കു. അയാളുടെ മകളുടെ കല്യാണത്തിനു ചെല്ലായ്കയാൽ അയച്ച എഴുത്തിനു മറുപടി അയച്ചു. മെടം 30-നു. പുതുപ്പള്ളിൽപ്പള്ളിയിൽ നിന്നും.

414. കങ്ങഴ പള്ളിക്കാർക്കു. റീശീസാ പിരിച്ചു അയക്കുന്നതിനും മേലാൽ ഠ വക പണം കുമ്പസാരത്തൊടുകൂടി പിരിച്ചു മുതൽപിടിയിൽ സൂക്ഷിക്കുന്നതിനും കല്പനയയച്ചു. മേടം 31-ന്. പുതുപ്പള്ളിപ്പള്ളിയിൽ നിന്നും.

415. തിരുവല്ലാ വടക്കെ പുത്തൻപള്ളിക്കാർക്കു. നമ്മുടെ വിശുദ്ധ പിതാവായ പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ റീശീസാ ക്രമമായി ഇവിടെ അയക്കപ്പെടാതെ ഇരിക്കുന്നതിനെപറ്റി ഠ മാസം 22-നു 395-ാം നമ്പ്രായി കൊട്ടയത്തു സിമ്മനാരിയിൽ നിന്നും നിങ്ങൾക്കായി നാം അയച്ചിട്ടുള്ള

സാധനം 24-നു പെരുന്നാൾ ദിവസം മുതൽപിടിക്കാരന്റെ പറ്റിൽ വന്ന
തിന്റെ ശേഷം വിഗാരി സാധനം വാങ്ങി അടക്കിവെക്കയും പിന്നെത്തെ
തിൽ പെരുനാളിന്റെ വരവു എടുത്തു കഴിഞ്ഞതിന്റെ ശേഷം അവിടെ
കൂടപ്പെട്ടിരുന്നവർ സാധനം വായിക്കെണ്ട കാര്യത്തെപ്പറ്റി നിർബന്ധിച്ച
പ്പൊൾ ദെഷ്യ ഭാവത്തിൽ സാധനത്തെ നിസ്സാരമായി എറിഞ്ഞുകൊടു
ക്കയും ദൈവ കല്പനക്കും മേലധികാരത്തിനും വിരോധമായി നിസ്സാര
മായും അഹംകാരമായും അനെക ആക്ഷെപവാക്കുകൾ സംസ്സാരിക്കയും
അന്നു എല്ലാവരും അവകളെ കെട്ടു സഹിച്ചു കല്പന വായിച്ചു ഗ്രഹിച്ചു
പിരിഞ്ഞതിൽ പിന്നെ രം കഴിഞ്ഞ ഞായറാഴ്ച കുർബ്ബാനയുടെ ശേഷം
കല്പന വായിച്ചു അതിൽ പറയപ്പെട്ടിരിക്കുന്ന കാര്യത്തെക്കുറിച്ചു തീർച്ച
യുണ്ടാക്കണമെന്നു മുതൽകെട്ടുകാറൻ യോഗത്തിൽ പ്രസ്താപിച്ചു
കല്പനയെ വിഗാരിയൊടു ചൊദിച്ചുംകൊണ്ടു വായിക്കണമെന്നു പറഞ്ഞ
മതിഭാഗത്ത പൈനുംമൂട്ടിൽ കൊച്ചു വർക്കിയുടെ പറ്റിൽ കൊടുക്കയും
അവൻ വിഗാരിയൊടു ചൊദിച്ച സമയം വിഗാരി മദുബഹായിൽനിന്നും
മഹാകോപത്തോടുകൂടെ ഇറങ്ങി വന്നു കല്പന 24-ന് വായിച്ചിരിക്കുന്നു
എന്നും ഇപ്പൊൾ വായിപ്പാൻ ആവശ്യം ഇല്ലെന്നു പറകയും അപ്പൊൾ
അന്ന ഏതാനുംപേർ വായിച്ചറിഞ്ഞതല്ലാതെ മുറപ്രകാരം പള്ളിയിൽ
വായിച്ചിട്ടില്ലെന്നും അതിനാൽ ഇന്നു ജനത്തിൻ മുൻപാകെ വായിക്കണ
മെന്നാണ് യോഗം പറയുന്നതെന്നു ടി വർക്കി പറഞ്ഞ സമയം കല്പന
പുറത്തു കൊണ്ടുപോയി വായിച്ചുകൊള്ളണമെന്നു പറകയും
അപ്പൊൾ ഇത പള്ളിയകത്തു വച്ചു വായിക്കേണ്ടതല്ലാതെ പുറത്തുകൊ
ണ്ടുപോകെണ്ടതല്ലാ എന്നു അവൻ പറഞ്ഞപ്പോൾ അയാൾ കല്പന
അവന്റെ കയ്യിൽ നിന്നും പിടിച്ചു പറിച്ചു കീറി നശിപ്പിക്കണമെന്നുള്ള
ഭാവത്തൊടുകൂടെ ചുരുട്ടികൂട്ടി കയ്യിൽ പിടിക്കയും പിന്നെത്തെതിൽ ഇതു
ജനത്തിനു മഹാ സംകടമായിതീർന്നു കല്പന വായിച്ചെ മതിയാവൂ എന്നു
അവരു നിർബന്ധിക്കയാൽ അവർക്കു ഇട്ടു കൊടുക്കയും കാഞ്ഞിരക്കാട്ടു
ഇടിക്കുള വാദ്ധ്യാർ എടുത്തു വായിക്കയും ചെയ്തിരിക്കുന്നു എന്നും
മറ്റും നിങ്ങളിൽ മുതൽകെട്ടുകാറനായ മണലിൽ കൊച്ചുവർക്കിയും
ടി മതിഭാഗത്തു പൈനുംമൂട്ടിൽ കൊച്ചുവർക്കിയും കൂടെ ഇവിടെ നമ്മുടെ
അടുക്കൽ വന്നു അറിയിച്ചിരിക്കുന്നു. പ്രിയമുള്ളവരെ മുൻ അയക്കപ്പെട്ട
കല്പന നാം എല്ലാവരുടെയും പിതാവും നമ്മുടെ ജാതി തലവനും ആയ
പാത്രിയർക്കീസുബാവാ തിരുമനസ്സിലെക്കായി ആണ്ടുതോറും നിങ്ങൾ
പട്ടക്കാരുടെ കയ്യിൽ ഏൾപ്പിക്കുന്ന റീശീസാ മുഴുവനും ഇവിടെ വരാ
ഴിക നിമിത്തം അതു നമ്മുടെ പിതാവിന്നു കുറവും മറ്റുള്ള പള്ളി
ക്കാർക്കു വിരുദ്ധവും വാഴ്വിന്നായി കൊടുക്കുന്നവരായ നിങ്ങൾക്കു ഫലം
ഇല്ലാതെയും ആയിതീർന്നു പോകുന്നതു കണ്ടു-കണ്ടു-കണ്ടു സഹിപ്പാൻ
വഹിയാത്തിടത്തൊളവുമായി തീരുകയാൽ എഴുതിയിട്ടുള്ളതെന്നു നിങ്ങ
ളുടെ സ്നെഹം അറിഞ്ഞിരിക്കട്ടെ. ഇപ്രകാരം എഴുതുവാനുള്ള അധി
കാരം നമുക്കുണ്ടായതു ദൈവനിയോഗത്താൽ പാത്രിയർക്കീസ് ബാവാ
തിരുമനസ്സുകൊണ്ടു നിങ്ങൾക്കു മെത്രാനായി പട്ടം കെട്ടിയ നാൾ മുതൽ
അല്ലാതെ അതിനു മുൻപു ഉണ്ടായിരുന്നില്ലെന്നുള്ളതു നിങ്ങൾക്കറിയാ

മെല്ലൊ. നമ്മുടെ രക്ഷിതാവായ രംശൊ മിശിഹായുടെ നിയമപ്രകാരം അപ്പസ്തൊല സ്ഥാനവഴിയായി നമ്മുടെ പ്രധാന മെലദ്ധ്യക്ഷനായ പാത്രിയർക്കീസു ബാവായും അതിനു കീഴു മെത്രാപൌലീത്തന്മാരും അതിനു കീഴു പട്ടക്കാരും ഇങ്ങനെയാണു തിരുസഭയിൽ നിശ്ചയിക്കപ്പെട്ടിട്ടുള്ളതു. പട്ടക്കാർ മെത്രാപൌലീത്തന്മാരുടെ മേലും മെത്രാപൌലിത്തന്മാർ പാത്രിയർക്കീസുബാവായുടെ മേലും അഹംകരിപ്പാനൊ ആക്ഷെപിപ്പാനൊ നിന്ദിപ്പാനൊ ലംഘിച്ചു നടപ്പാനൊ ഒരു നിയമം ഉള്ളതായി അറിയുന്നില്ല. പുറജാതികളുടെ ഇടയിലൊ അവിശ്വാസികളുടെ ഇടയിലൊ ആകുന്നു എംകിൽ വിരൊധം ഇല്ല. നമ്മുടെ വിശുദ്ധ ശ്ലീഹന്മാരും പിതാക്കന്മാരും മറ്റുള്ളവരിൽ നിന്നു എത്രയൊ ആക്ഷെപങ്ങളും അടികളും ഹിംസകളും കൈക്കൊണ്ടിരിക്കുന്നു. അതു രക്ഷിതാവിന്റെ തിരുനാമത്തെക്കുറിച്ചാകകൊണ്ടു അവർക്കു ഭാഗ്യവും സഭയ്ക്കു വളവും രക്ഷയുമായിരുന്നു. ഇതു അകമെയുള്ള പ്രധാന കൂട്ടത്തിൽ ആയിരിക്കുന്നതിനാൽ തമ്മിൽ-തമ്മിൽ-അനുസരണവും മേലധികാരത്തിനു കീഴമറിച്ചയും ജടപ്രകാരവും ആത്മപ്രകാരവുമുള്ള പിതാക്കന്മാർക്കു കീഴു അനുസരണവും വേണമെന്നു കല്പിച്ചിട്ടുള്ള ദൈവ കല്പനയ്ക്കു എതിരും ഇതു കണ്ടു പഠിക്കുന്ന നമ്മുടെ മക്കൾക്കു വിരുദ്ധവും സമുദായത്തിന്നു ഇടർച്ചയും പള്ളിക്കാർയ്യ നടത്തിപ്പുകൾക്കു കുഴപ്പവും വന്നു കൂടുമെന്നുള്ള വ്യസനം നിമിത്തം എഴുതുന്നതാണു. നമ്മെ എത്ര ആക്ഷെപിച്ചാലും സഹിക്കുന്നതിനു ദൈവം നമുക്കു പാത്രം തന്നുകൊള്ളും. നിങ്ങളെ കൈക്കൊള്ളുന്നവൻ നമ്മെ കൈക്കൊൾകയാകുന്നുയെന്നും മറ്റുമുള്ള ദൈവ കല്പനക്കു വിരൊധമായുള്ള നടത്തയും പടുതിയും നമ്മുടെ ജനം വഹിച്ചു ദൈവത്തെ നിന്ദിക്കുന്നവരായി തീരുമെന്നുള്ളതു ഓർക്കുംപൊൾ കർത്താവിൽ നമുക്കുള്ള ചുമതലപ്രകാരം സഹിച്ചുകൂടാതെ വന്നു പോകുന്നുയെന്നു മാത്രമെയുള്ളു. റീശ കൊഹനായ്ക്കുള്ള അവകാശമായ കൈമുത്തിനെക്കുറിച്ചു ഇതിനു മുൻപു റീശീസായൊടു കൂടെ കല്പന അയക്കുക പതിവുണ്ടായിരുന്നു എന്നു നിങ്ങൾ ഓർക്കുമല്ലോ. കൊടുത്തയച്ചതായി ഒരിക്കലും നാം ഓർക്കുന്നില്ലാത്തതിനാൽ അത്രെ രം പ്രാവശ്യം എഴുതാഞ്ഞതു. അവകൾ കൊണ്ടു വേണം റീശ കൊഹനൂസായുടെ ചിലവർപ്പുകൾ നടത്താൻ എന്നു ദൈവ കല്പിതമാകുന്നു. നിങ്ങളെ അല്ലാതെ നിങ്ങൾക്കുള്ളതിനെ നാം ആഗ്രഹിക്കുന്നില്ലെന്നുള്ള തിരുവചനം കൊണ്ടും ആ വക ചിലവർപ്പുകൾ മറ്റുള്ള സ്ഥലങ്ങളിലെതുകൊണ്ടൊ അങ്ങനെ എംകിലും നടത്തിക്കൊള്ളാമെന്നും അതിനാൽ നിങ്ങൾക്കു ഒരു കുറവൊ നാം നിങ്ങൾക്കു ഒരു ഭാരമൊ ആയിതീരരുതെന്നു കരുതി സഹിച്ചുകൊള്ളാം. എംകിലും നമ്മുടെ പിതാവിന്നുണ്ടാകുന്ന കുറവും നമ്മുടെ വിചാരണ കുറവുകൊണ്ടും നടത്തിപ്പു ദോഷം കൊണ്ടും വന്നുപോകുന്നതു സഹിപ്പാൻ വഹിയാത്തതുമായി തീരുകയാൽ അതെപ്പറ്റി ചോദിക്കാതെ ഇരിപ്പാൻ നമുക്കു പാടില്ലാ. ഇതിനാൽ മാത്രം ചൊദിച്ചതത്തെറെ. അപ്പോൾ രം വിധം ആക്ഷെപങ്ങൾക്കു ഇടയായി തീർന്നുവെല്ലൊ. എംകിലും നിങ്ങൾ യൊഗത്തിന്റെ ഉത്തമ വിശ്വാസപ്രകാരമുള്ള സാക്ഷിത്വമായ ഒരു മറുപടിയും കൂടെ വരുന്നതുവരെയും അതു എതാർത്തമാണെന്നു നാം എണ്ണുന്നില്ല. അതിനാൽ മേൽ വിവരിച്ചിട്ടുള്ള

എല്ലാ സംഗതികളെക്കുറിച്ചും പക്ഷം കൂടാതെയും ഭയം കൂടാതെയും ദൈവ ഭയത്തൊടും ഭക്തിയൊടും കൂടെ ഉണ്ടായവ എല്ലാം സത്യപ്രകാരം നിങ്ങൾ നമുക്കു എഴുതി അയക്കയും വേണം. ശേഷം പിന്നാലെ എന്നു വച്ചു ചുരുക്കുന്നു. എന്നു മേടം 31-നു. പുതുപ്പെള്ളിപള്ളിയിൽ നിന്നും.

416. കുതിരവട്ടത്തു കത്തനാർക്കു. റീശീസാ ക്ഷണം കൊട്ടയത്തു അയപ്പാൻ കല്പന അയച്ചു. മേടം 31. സ്ഥലം ടി.

417. മാരെട്ടു അബ്രഹാം കത്തനാർക്കും പീടികയിൽ കൊച്ചുമ്മൻ കത്ത നാർക്കും കൂടി റീശീസാ ക്ഷണം കൊട്ടയത്തു എത്തിപ്പാൻ കല്പന അയച്ചു. മെടം 31-നു. സ്ഥലം ടി.

418. കല്ലു യാക്കൊബു കത്തനാർക്കും കൊന്നക്കൽ കല്ലൂർ കുറിയാക്കോസു കത്തനാർക്കും കൂടി റീശീസാ വെഗം പിരിച്ചു കൊട്ടയത്തു എത്തിപ്പാൻ കല്പന അയച്ചു. മേടം 31-നു. സ്ഥലം ടി.

419. അടങ്ങപ്പുറത്തു കൊച്ചുപണിക്കർക്കു. റീശീസാ അയയ്ക്കുന്നതിനും വീണ്ടും ൱ കാർയ്യത്തിൽ താല്പർയ്യം ചെയ്യുന്നതിനും ആയി കല്പന അയച്ചു. മെടം 31. പുതുപ്പള്ളിപ്പള്ളിയിൽ നിന്നും.

420. കാഞ്ഞരത്തിൽ കുർയ്യന്നും അന്ത്രയൊസും തമ്മിലുള്ള കൃഷിയുടെ വിള വിനെപ്പറ്റിയുള്ള വഴക്കിനെപ്പറ്റി തീർപ്പാൻ ചെരിക്കൽ ചുമ്മാരിനു കല്പന അയച്ചു. മെടം 31-നു.

421. മീനടത്തു സെന്തൊമ്മസു പള്ളിക്കാർക്കു. റീശീസാ പിരിച്ചയച്ചതിന്റെ ശെഷം പിരിവാനുള്ളതു വെഗം പിരിച്ചു കാക്കൊളിൽ അച്ചനെ ഏൾപ്പിച്ചു അയപ്പാൻ കല്പന അയച്ചു. ഇടവം 1-നു. സ്ഥലം ടി.

422. മാക്കാംകുന്നു പള്ളിക്കാർക്കു. അവരു പള്ളിക്കാർയ്യം സമാധാനത്തിൽ നടക്കുന്നതിനും നടത്തുന്നതിനും മറ്റുമായി കല്പന അയച്ചു. ഇടവം 4-നു. കൊട്ടയത്തു നിന്നും.

423. കാരക്കൽ പള്ളിക്കാർക്കു. കൊടിമണ്ണിൽ വാദ്ധ്യാരുടെ പെങ്ങളെ ആ പള്ളി യിൽ വച്ചു കെട്ടിക്കുന്നതിനു തർക്കവും മറ്റും വരുത്തരുതെന്നും മറ്റും കല്പന അയച്ചു. ഇടവം 5-നു. കൊട്ടയത്തു നിന്നും.

424. കാരക്കൽ പള്ളിയിൽ വിഗാരിക്കു റീശീസാപ്പണം ക്ഷണം അയപ്പാനും ടി കല്യാണം കുഴപ്പം കൂടാതെ നടത്തികൊടുക്കുന്നതിനും കല്പന അയച്ചു. ഇടവം 5-നു. കൊട്ടയം.

425. നീലംപെരൂർ, ചിങ്ങവനം, പള്ളം, പാക്കി, പുതുശ്ശേരി ൱ പള്ളിക്കാർക്കു റീശീസാ കൊടുത്തയക്കുന്നതിനു കല്പന അയച്ചു. ഇടവം 9. കൊട്ടയം.

426. തിരുവല്ലാ വടക്കെ പുത്തൻപള്ളിക്കാർക്കു. 394-ാം നമ്പരായി മാമ്മൊദീസാ മുടക്കി എഴുതീട്ടുള്ള വിരൊധത്തെ തീർത്തും അതു സംബന്ധമായ കാർ യ്യങ്ങൾ അവിടെ എത്തി തീർത്തുകൊള്ളാമെന്നും കല്പന അയച്ചു. ഇടവം 9-നു. കൊട്ടയത്തു സിമ്മനാരിയിൽ.

427. കണ്ടത്തിൽ ൱പ്പൻ വക്കീലിനു. കൊടിയാട്ടു കത്തനാരുടെ കാർയ്യത്തെ ക്കുറിച്ചും മറ്റും മറുപടി കല്പന അയച്ചു. ഇടവം 9. കൊട്ടയത്തു നിന്നു.

428. തിരുവല്ലാ വടക്കെ പുത്തൻപള്ളിക്കാർക്കു. പ്രിയമുള്ളവരെ, ഇന്നലെ നിങ്ങളുടെ വിഗാരി ഇവിടെ വരികയും മാമ്മൊദീസാ മുടക്കിയ കാർയ്യത്തെപ്പറ്റി അപെക്ഷിക്കയാലും വീണ്ടുണ്ടായ നിങ്ങളുടെ റിപ്പൊർട്ടു സംബന്ധമായ കാർയ്യങ്ങളുടെ തീർച്ച വരെ ആ സംഗതി പലരെയും വ്യസനിപ്പിക്കുന്നു. ടി തടസം നിലനിർത്തുന്നതു ആവശ്യമല്ലല്ലൊ എന്നു കാണുകയാലും ഇന്നലെ ആ വിരൊധത്തെ തീർത്തു കല്പന അയച്ചിട്ടുണ്ട്. എന്നാൽ ബാക്കി പണം കൊണ്ടുവന്നിട്ടുള്ളതായി പറഞ്ഞുയെംകിലും മുൻ അയയ്ക്കപ്പെട്ടീട്ടുള്ള കല്പനയിലെ താല്പർയ്യപ്രകാരം യൊഗ അറിവൊടുകൂടി മുതൽപിടിയിൽ നിന്നും വാങ്ങിക്കെണ്ടതാകയാൽ വാങ്ങിയിട്ടില്ലാ. ടി വിഗാരി കല്പന പള്ളിയിൽ വായിക്കെണ്ട സംഗതിയെപ്പറ്റി വിരൊധിക്കയും നിസാരമായ വാക്കുകൾ പറകയും മറ്റും ചെയ്തതായി അറിവു കിട്ടിയതിനെക്കുറിച്ചു 415-ാം നമ്പരായി നിങ്ങൾക്കു അയക്കപ്പെട്ട സാധനത്തിന്നു നിങ്ങളിൽ നിന്നും വന്നിട്ടുള്ള റിപ്പൊർട്ടിനെ സംബന്ധിച്ചു അയാളിൽ നിന്നു കെട്ടതിൽ നാം അവിടെ എത്തി ആലൊചിച്ചു തീർച്ചപ്പെടുത്തെണ്ടതെന്നു നമുക്കു തൊന്നപ്പെടുകയാൽ ആയതിനെക്കുറിച്ചും റീശീസായെയും കണക്കിനെയും കുറിച്ചും ഉടനെ നാം അവിടെ എത്തുമ്പൊൾ തീരുമാനിക്കുന്നതുമാകുന്നു. ഇടവം 10-നു. കൊട്ടയത്തു നിന്നും.

429. തിരുവല്ലാ തെക്കെ പുത്തൻ പള്ളിക്കാർക്കു. പ്രിയമുള്ളവരെ, നിങ്ങളുടെ വിഗാരി കൊച്ചുകൊശി കത്തനാരു ഇവിടെ വന്നു മുൻ മാമ്മൊദീസാ വിരൊധിച്ചു അയച്ചിട്ടുള്ള കല്പനയിലെ വിരൊധം തീർത്തുതരണമെന്നു നിങ്ങളുടെ അപെക്ഷപ്രകാരം അറിയിക്കയും റീശീശാ കണക്കൊടു കൂടെ നമ്മുടെ അടുക്കൽ കൊണ്ടുവരികയും ചെയ്തതിനാൽ ആ പള്ളിയിലും പാലിയക്കര പള്ളിയിലും മാമ്മൊദീസായെക്കുറിച്ചു മുൻ 395-ാം നമ്പരായി അയച്ചീട്ടുള്ള കല്പനയിൽ പറയപ്പെട്ടിട്ടുള്ള വിരോധത്തെ ഇതിനാൽ നാം തീർത്തിരിക്കുന്നു. റീശീസായും കണക്കും മുൻ അയയ്ക്കപ്പെട്ടിട്ടുള്ള കല്പനപ്രകാരം ഞങ്ങളുടെ അറിവൊടുകൂടെ മുതൽപിടിയിൽ സൂക്ഷിക്കയും അവൻ നമ്മുടെ അടുക്കൽ ഏല്പിക്കയും ചെയ്യെണ്ടതാകയാൽ ഇവിടെ വാങ്ങീട്ടില്ല. അതിനാൽ നിങ്ങൾ തന്നെ ക്രമപ്രകാരം ഇവിടെ അയച്ചുകൊള്ളണം. ഇടവം 10-നു. കൊട്ടയത്തു നിന്നും.

430. വെണ്മണി പള്ളിക്കാർക്കു. അവിടുത്തെ ശെമ്മാശ്ശന്റെ കാർയ്യത്തെപ്പറ്റി കല്പന അയച്ചു. ഇടവം 10-നു. കൊട്ടയത്തു നിന്നും.

431. മുണ്ടുചിറക്കൽ കുർയ്യൻ വക്കീലിനു. അയാളുടെ പെൺകുഞ്ഞുങ്ങളുടെ വിവാഹത്തിനു വരുന്നതിനു പാമ്പാടിയിൽ പള്ളിയിൽ പൊകെണ്ടതാകയാൽ ഏനമില്ലെന്നുള്ള വിവരത്തിനു കല്പന അയച്ചു. ഇടവം 11. ടി സ്ഥലം.

432. വല്യ റമ്പാച്ചനു. അവിടെ നിന്നും അയച്ച എഴുത്തിനു മറുപടി അയച്ചു. ഇടവം 15. പാമ്പാടി പള്ളിയിൽ നിന്നും.

433. പുത്തൻകാവിൽ പുത്തൻപുരയ്ക്കൽ ഗീവറുഗീസിനു. മാത്തച്ചൻ മരിച്ച വിവരത്തിനു വന്ന കുറിക്കു മറുപടി ആശ്വാസത്തിന്റെ കല്പന അയച്ചു. ഇടവം 15-നു. പാമ്പാടി പള്ളി.

434. ഉമ്മൻ പണിക്കർക്കു. പള്ളിക്കു ഉത്തരവു വന്നതിനെക്കുറിച്ചു അയച്ച എഴുത്തിനു മറുപടി ഉടനെ അവിടെ എത്തുമെന്നും മറ്റും കല്പന അയച്ചു. ഇടവം 15-നു. സ്ഥലം ടി.

435. മൂലമണ്ണിൽ തൊമ്മി ഉമ്മനു. അവൻ അയച്ച എഴുത്തിനു മറുപടി. ഉടനെ വരുന്ന ആഴ്ച അവിടെ എത്തുമെന്നു കല്പന അയച്ചു. ഇടവം 16. പാമ്പാടിപ്പള്ളി.

436. ചെറിയാൻ കുർയ്യന്നു. അവൻ അയച്ച എഴുത്തിനു മറുപടി കല്പന അയച്ചു. ഇടവം 16. സ്ഥലം ടി.

437. പനക്കൽ പാത്തപ്പനു. അവൻ അയച്ച എഴുത്തിനു മറുപടി കല്പന അയച്ചു. ഇടവം 16. പാമ്പാടിപ്പള്ളി.

438. തിരുവല്ലാ തെക്കെ പുത്തൻപള്ളിയിൽ വിഗാരിക്കു. കാരക്കൽ പള്ളിയിൽ വിഗാരി യാക്കൊബു കത്തനാരും മൂലമണ്ണിൽ ചെറിയാൻ ചെറിയാനും തമ്മിൽ രസമില്ലായ്കയാൽ അവരുടെ അടിയന്തിരാദികൾക്കു മുട്ടായി നിവർത്തിയില്ലാതെ അവിടെ വന്നാൽ നടത്തിക്കൊടുക്കുന്നതിനു കല്പന അയച്ചു. ഇടവം 19-നു. കാരക്കൽ പള്ളിയിൽ നിന്നും.

439. പാമ്പാടി പള്ളിക്കാർക്കു. സിമ്മനാരിപ്പണത്തെക്കുറിച്ചും കൊട്ടും കളിയും ബാവാ വിരോധിച്ചിട്ടുള്ളതിനാൽ ആയതു നടത്താതെയിരീക്കണമെന്നും മറ്റും കല്പന കൊടുത്തു. ഇടവം 16-നു പാമ്പാടിപ്പള്ളിയിൽ.

440. പനക്കൽ ചുമ്മാരിനു. അവൻ അയച്ച എഴുത്തിനു മറുപടി അയച്ചു. ഇടവം 21. തുമ്പമൺ പള്ളിയിൽ.

441. പനക്കൽ ഇട്ടി മാത്തുവിനു. അവൻ അയച്ച എഴുത്തിനു മറുപടി. റീശീസാപ്പണം മണിയൊർഡറായി ക്ഷണം അയപ്പാനും മറ്റും കല്പന അയച്ചു. ഇടവം 21-നു. തുമ്പമൺ പള്ളി.

442. വല്യമെത്രാച്ചനു. വർത്തമാനങ്ങൾക്കു എഴുതി അയച്ചു. ഇടവം 21-നു. തുമ്പമൺ പള്ളിയിൽ നിന്നും.

443. ചന്ദനപ്പള്ളിൽ പള്ളിക്കാർക്കു. രംയാണ്ടിലത്തെ റീശീസായും കഴിഞ്ഞ ആണ്ടിലത്തെ ബാക്കിയുള്ളതും ഉടൻ തന്നെ കണക്കൊടുകൂടെ ഇവിടെ കൊണ്ടുവരുവാൻ കല്പന അയച്ചു. ഇടവം 25-നു. തുമ്പമൺ പള്ളിയിൽ.

444. കാരയ്ക്കൽ പള്ളിയിൽ വിഗാരി യാക്കൊബു കത്തനാർക്കു. പാപ്പിക്കു കല്പന കൊടുത്തതിനെപ്പറ്റി അച്ചനു വ്യസനമായിപ്പൊയിയെന്നു അയച്ച എഴുത്തിനു മറുപടി. വ്യസനിപ്പാൻ തക്ക മാർഗ്ഗമായി കല്പന കൊടുത്തിട്ടില്ലന്നും മെൽ താൻ സമാധാനമായി കാർയ്യാദികൾ നടത്തുന്നതിനും കല്പന അയച്ചു. ഇടവം 25. ടി സ്ഥലം.

445. തെങ്ങുംതറയിൽ ഗീവറുഗീസു കൊറിക്കും കിഴക്കെവീട്ടിൽ പീലിപ്പൊസിനും കിഴക്കടത്തു കുഞ്ഞച്ചനും കൂടി. പത്രൊസിന്റെ ഭാർയ്യ മരിച്ചതിന്റെ ശെഷം ഏതാനും ഓട്ടുപാത്രങ്ങൾ ഭാർയ്യയുടെ വകയായി അവൻ വീണ്ടെടുപ്പിച്ചു താവളത്തിൽ കൊണ്ടു വച്ചുയെന്നും അതിനു യാതൊന്നും പകരം വാങ്ങിച്ചില്ലന്നും തിരികെ ചൊദിച്ചതിന്റെ ശെഷം അതു കൊടു

ക്കാത്തതിനാൽ കൊടുപ്പിക്കുന്നതിനു കല്പന അയച്ചു. ഇടവം 25-നു. തുമ്പമൺ പള്ളി.

446. മാന്തളിർ പള്ളിക്കാർക്കു. അവരൊടു ഒരു കാർയ്യം ആലൊചിപ്പാൻ ൨ം ആഴ്ചയ്ക്കകം ഇവിടെ വരുന്നതിനു കല്പന അയച്ചു. ഇടവം 29. തുമ്പമൺ നിന്നും.

447. ചാലക്കുഴിയിൽ പള്ളിക്കടവിൽ മത്തായിക്കു. അവന്റെ ഇളയ മകൻ കൊച്ചു മത്തായെക്കൊണ്ടു വിവാഹം കഴിപ്പിക്കുന്നതിനു അവിടെ എഴുന്നെള്ളണമെന്നു എഴുതി അയച്ചതിനു മറുപടി. എഴുന്നെള്ളുന്നതിനു ചില സംഗതിയാൽ പാടില്ലായ്കയാൽ വാഴ്വിന്റെ കല്പന അയച്ചു. ഇടവം 29. സ്ഥലം ടി.

448. കൈപ്പട്ടൂർ പള്ളിക്കാർക്കു. ശീമക്കാരുടെ കാർയ്യത്തെക്കുറിച്ചു അവിടെ എത്തി നിങ്ങളുമായി ആലൊചിപ്പാൻ വെണ്ടി ൨ം വരുന്ന 3-നു തിംകളാഴ്ച അവർ ഇവിടെ വരുന്നതിനു കല്പന അയച്ചു. ഇടവം 31. തുമ്പമൺ നിന്നും.

449. കുടശ്ശനാട്ടു പള്ളിക്കാർക്കു. മൂസൽപള്ളി പണിയുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. ഇടവം 31-നു.

450. ചന്ദനപ്പിള്ളിൽ പള്ളിക്കാർക്കു. മൂസൽ പള്ളി പണിയുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. ഇടവം 31-നു.

451. മാന്തളിർ പള്ളിക്കാർക്കു. മൂസൽ പള്ളിപണിയുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. ഇടവം 31. തുമ്പമൺ പള്ളി.

452. ഓമല്ലൂർ പള്ളിക്കാർക്കു. കൈപ്പട്ടൂർ പള്ളിയിൽ തല്ക്കാലം എഴുന്നെള്ളുന്നതിനു ചില വിഘ്നത്താൽ പാടില്ലായ്കകൊണ്ടു അടുത്ത ദിവസം ആ പള്ളിയിൽ എഴുന്നെള്ളുന്നതിനു കല്പന അയച്ചു. മിഥുനം 3-നു.

453. വല്യ മെത്രാച്ചനു. കരിങ്ങാട്ടിൽ ശെമ്മാശ്ശന്റെ കാർയ്യത്തെക്കുറിച്ചും ശീമക്കാരരുടെ കാർയ്യത്തെക്കുറിച്ചും എഴുതി അയച്ചു. ഇടവം 4-നു. തുമ്പമൺ പള്ളി.

454. പനയ്ക്കൽ ഇട്ടി മാത്തുവിനു. അവിടെ അയച്ച ഉപദെശികൾ ദൊഷനടപടിയായി നടക്കുന്നുയെന്നു കാഞ്ഞൂരൂ വറീതു എഴുതി അയച്ചിരിക്കുന്നതു സത്യമൊ എന്നു അറിവാൻ എഴുതി അയച്ചു. 71 മിഥുനം 5. സ്ഥലം ടി.

455. ഉമ്മൻ പണിക്കർക്കു. പള്ളി പണിയെക്കുറിച്ചും മറ്റും കല്പന അയച്ചു. മിഥുനം 5.

456. പടയാട്ടിൽ ഇത്താപ്പിരി കത്തനാർക്കു വർത്തമാനങ്ങൾക്കു കല്പന അയച്ചു. മിഥുനം 5. സ്ഥലം ടി.

457. കാരക്കൽ വിഗാരിക്കു. ആ പള്ളിക്കാർയ്യത്തെക്കുറിച്ചും മറ്റും കല്പന അയച്ചു. മിഥുനം 5. സ്ഥലം ടി.

458. റമ്പാച്ചനു വർത്തമാനത്തിനു മറുപടി കല്പന അയച്ചു. മിഥുനം 5-നു. തുമ്പമൺ നിന്നും.

459. യൂയാക്കിം കത്തനാർക്കു വർത്തമാനത്തിനു മറുപടി കല്പന അയച്ചു. മിഥുനം 5. ടി സ്ഥലം.

460. തുമ്പമൺ പള്ളിക്കാർക്കു. കെട്ടുതെങ്ങു, പിടിയരി, ദശാംശം ഉടനെ നടത്തുന്നതിനും അതിനു അതതു മുറികളിൽ പട്ടക്കാർതന്നെ ചുമതലപ്പെട്ടു നടത്തുന്നതിനു കല്പന അയച്ചു. മിഥുനം 6. തുമ്പമൺ നിന്നും.

461. തുമ്പമൺ പള്ളിക്കാർക്കു. ചക്കിട്ടെടത്തു കത്തനാരൊടും തൊണ്ടന്മെലിൽ കിഴക്കെതിൽ കൊച്ചൂഞ്ഞിനൊടും പള്ളിക്കാർ വാങ്ങിയിട്ടുള്ള രൂപാ 244-നും മുൻ കരാറുംപ്രകാരം പള്ളിവക നിലം ചൂണ്ടിപ്പണയം കൊടുക്കെണമെന്നു. മിഥുനം 6.

462. കൈപ്പട്ടൂർ പള്ളിക്കാർക്കു. മൂസൽക്കാരുടെ കാർയ്യവും മറ്റും ആലൊചിപ്പാൻ ഉടൻ ഇവിടെ വരുന്നതിനു കല്പന അയച്ചു. മിഥുനം 7-നു. ഓമല്ലൂർ പള്ളിയിൽ.

463. മാക്കാംകുന്നു പള്ളിക്കാർക്കു. അവരു ഇവിടെ വന്നു ഒരു കാർയ്യം ആലൊചിപ്പാനുള്ളതിനു കല്പന അയച്ചു. മിഥുനം 7. ഓമല്ലൂർ.

464. വല്യ മെത്രാച്ചനു. തിരുവല്ലായിലെ കാർയ്യത്തെക്കുറിച്ചും മറ്റും എഴുതി അയച്ചു. മിഥുനം 7-നു. ഓമല്ലൂർ നിന്നും.

465. നന്നിയാൽ പള്ളിക്കാർക്കു. മൂസൽ കാർയ്യത്തെക്കുറിച്ചു അവിടെ എഴുന്നെള്ളുന്നതിനു എഴുതി അയച്ചു. മിഥുനം 7. സ്ഥലം ടി.

466. പെരുമ്പ്രാൽ ഇടിക്കുള മുതൽപെർക്കു മൂസൽക്കാരുടെ കാർയ്യം ആലൊചിപ്പാൻ അവരും ഇവിടെ വരുന്നതിനു കല്പന അയച്ചു. മിഥുനം 7-നു.

467. വാഴമുട്ടത്തു പള്ളിക്കാർക്കു. മൂസൽക്കാരുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. മിഥുനം 8. ഓമല്ലൂർ പള്ളി.

468. കിഴവള്ളൂർ പള്ളിക്കാർക്കു. മൂസൽക്കാരുടെ കാർയ്യത്തെക്കുറിച്ചു കല്പന അയച്ചു. മിഥുനം 8-നു. ഓമല്ലൂർ നിന്നും.

469. തുമ്പമൺ പള്ളിയിൽ അച്ചന്മാർക്കും കൈക്കാരന്മാർക്കും അവിടത്തെ ഇംഗ്ലീഷു പള്ളിക്കുടത്തിൽ ഒരു വാദ്ധ്യാരെ നിയമിക്കുന്നതിനു പുത്തൻപുരയിൽ അച്ചന്റെ മകൻ വെണമെന്നായിരുന്നാൽ അതുപ്രകാരം നിശ്ചയിക്കുന്നതിനു കല്പന അയച്ചു. മിഥുനം 8-നു.

470. തെങ്ങുവിളയിൽ അച്ചനു. റീശീസാ പണം ക്ഷണം ഇവിടെ അയപ്പാനും മറ്റു വിശെഷ വർത്തമാനങ്ങൾക്കും കല്പന അയച്ചു. മിഥുനം 10-നു. ഓമല്ലൂർ നിന്നും.

471. തെരകത്ത് കൊച്ചുകൊശിക്കും നരിയാപുരത്തുപറമ്പിൽ മൂത്തകുഞ്ഞിനും കൂടി. തൊണാലിൽ നാരായണൻ കൃഷ്ണന്റെ സംകടത്തെ അയാളുടെ പ്രതി ചൊക്കലെത്തു ഇട്ടി മാത്തനെ വരുത്തി കേട്ടു തീർച്ചപ്പെടുത്തി കൊടുക്കുന്നതിനു കല്പന അയച്ചു. മിഥുനം 10. ഓമല്ലൂർ.

472. മക്കുദീശായ്ക്കു വർത്തമാനത്തിനു എഴുതി അയച്ചു. മിഥുനം 12-നു. ഓമല്ലൂർ.

473. കൊച്ചു റമ്പാച്ചനു. റീശീസാപ്പണത്തിന്റെ കാർയ്യത്തെക്കുറിച്ചും മറ്റും മറുപടി കല്പന അയച്ചു. മിഥുനം 12-നു. ഓമല്ലൂർ.

474. മൂലമണ്ണിൽ ചെറിയാൻ ചെറിയാനു. പള്ളിക്കാർയ്യത്തെക്കുറിച്ചു. വിഗാരിയുടെ പെരിൽ നമ്പരിടുമെന്നു കേട്ടതിൽ അതിനെ വിരോധിച്ചു കല്പന അയച്ചു. മിഥുനം 13-നു. ഓമല്ലൂർ പള്ളി.

475. വലിയ മെത്രാച്ചനു. പാത്രിയർക്കീസു ബാവായുടെ കല്പന കൊടുത്തയയ്ക്കുന്ന കാർയ്യത്തെക്കുറിച്ചും ചെറിയാൻപിള്ളയുടെ വെലക്കാർയ്യത്തെക്കുറിച്ചും എഴുതി അയച്ചു. മിഥുനം 15-നു ഓമല്ലൂർ നിന്നും.

476. പൂഴിക്കാട്ടുമുറിയിൽ മാലിലത്തു കിഴക്കെതിൽ ഇടിക്കുളയ്ക്കും കൊന്നയിൽ കീവറീതിനും പുന്നക്കാട്ടു ചാക്കൊയ്ക്കും കുഴിയാലെത്തു കീവറീതിനും വീത്തുർ കീവറീതിനും പൈങ്ങാലിൽ ചാക്കൊയ്ക്കും കൂടി കുടശ്ശനാട്ടു പള്ളിയുടെ പണിക്കാർയ്യത്തെക്കുറിച്ചു ഉടൻ നടത്തുന്നതിനു കല്പന അയച്ചു. മിഥുനം 17-നു. ഓമല്ലൂർ നിന്നും.

477. തെങ്ങുന്തറയിൽ വിഗാരിക്കു. ഉടമ്പടി എഴുതുന്നതിനെക്കുറിച്ചും മറ്റും ആലൊചിക്കുന്നതിനു ഇടിക്കുള മുതൽപെരെ കൂട്ടിക്കൊണ്ടു ഇന്നു ഇവിടെ വരുന്നതിനു കല്പന അയച്ചു. മിഥുനം 17-നു. ഓമല്ലൂർ പള്ളിയിൽ നിന്നും.

478. തെങ്ങുവിളയിൽ അബ്രഹാം കത്തനാർക്കു. റീശീസാ പിരിച്ച വിവരത്തിനു അയച്ച എഴുത്തിനു മറുപടി അയച്ചു. മിഥുനം 21-നു. ഓമല്ലൂർ പള്ളിയിൽ നിന്നും.

# 1897

**1897–നു കൊല്ലം 1073–മാണ്ട് കന്നിമാസം 16–നു മുതൽ നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായുടെ എഴുത്തുകളുടെ നമ്പ്ര ബുക്കു.**

കന്നി 16. നമ്പ്ര 8. കോട്ടയത്തു കൊച്ചുപുരയ്ക്കൽ ഉതുപ്പു മുതൽപിടിക്കാരൻ മുതൽ പേർക്കു. 17–നു രാവിലെ ഇവിടെ വരുന്നതിനും ടി പുത്തനങ്ങാടിയിൽ കുരിശുപള്ളിയിലെ കരിങ്കൽ കുരിശു നിന്ന നിലയിൽ നിന്നു ഉയർത്തി വയ്ക്കുന്നതിനെപ്പറ്റിയുള്ള അഭിപ്രായഭേദം ആലോചിച്ച സ്തിരപ്പെടുത്തുന്നതിനുംവേണ്ടി എഴുതി അയച്ചു. ടി കുരിശുപള്ളിയിൽ നിന്നും.

കന്നി 17. നമ്പ്ര 9. മലയിൽ പാപ്പിക്കു (മൊളന്തിരുത്തിക്കാരൻ) അവന്റെ അപ്പൻ മരിച്ചതിന്നു വന്നിട്ടുള്ള ദുഃഖക്കുറിക്കു ആശ്വാസത്തിന്റെ കല്പന അയച്ചു. കുരിശുപള്ളിയിൽ നിന്നും.

കന്നി 30. നമ്പ്ര 10. കോട്ടയത്ത് പുത്തൻപള്ളിയിലെ പട്ടക്കാരെല്ലാവർക്കും കൂടി റിശീസാപ്പണം പിരിച്ചു ക്ഷണം ഇവിടെ കൊണ്ടുവന്നു ഏല്പിക്കുന്നതിനു കല്പന അയച്ചു. പഴയസിമ്മനാരിയിൽ നിന്നും.

തുലാം 2. നമ്പ്ര 11. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു. നമ്മുടെ കുറുംപ്പമ്പടി പള്ളിയിൽ ഉണ്ടായെ സംഗതിയെക്കുറിച്ചു മൂപ്പൻ കത്തനാരു മുതൽ പേരും കൊച്ചുകോരുള മുതൽ പേരും ഇവിടെ വന്നിരുന്നു. ഒന്നാം ക്ലാസ്സിൽ ഉണ്ടായിരുന്ന അവരുടെ വ്യവഹാരത്തിൽ കൊച്ചുകൊരുളയ്ക്കു കുറ്റം കൂടാതെ തീർന്നു. പിന്നത്തെതിൽ കൊച്ചുകൊരുളയ്ക്കു കുമ്പസാരിച്ചു കുർബാന കൈക്കൊള്ളണമെന്നുള്ള അപെക്ഷയും ആഗ്രഹവും അല്പമല്ലന്നും അതിനാൽ ഈവക തർക്കങ്ങൾ ഒക്കയും ഉണ്ടായി എന്നും കാണുന്നു. അതു കൂടാതെ നിങ്ങളും അറിയുന്നപ്രകാരം അല്പമായ പ്രകത വ്യത്യാസം ഉണ്ടന്നും തൊന്നുന്നു. വഴക്കിന്റെ ആരംഭത്തിങ്കൽ കുമ്പസാരിപ്പാനായിട്ടു കൊച്ചുകൊരുള മൂപ്പച്ചന്റെ അടുക്കൽ ചെന്നു മുട്ടുകുത്തിയപ്പൊൾ പള്ളിക്കു ഏതാണ്ടൊ കൊടുപ്പാനുണ്ടന്നും മറ്റുമുള്ള സംഗതികൾ പറഞ്ഞു എങ്കിലും അവസാനം പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെക്കുള്ള റിശ്ശീസാപണം വയ്ക്കണമെന്നും ആയതു വയ്ക്കാതെ കുമ്പസാരിപ്പിപ്പാൻ പാടുള്ളതല്ലെന്നും പറഞ്ഞപ്പോൾ ആയതും വയ്ക്കാഴിക നിമിത്തം കുമ്പസാരിപ്പിക്കാതെയും മറ്റും വിട്ടയച്ചതാകുന്നു എന്നു ഇരുഭാഗവും പ്രസ്താവിക്ക ഉണ്ടായി. അപ്പൊൾ ഇവരിൽ ഒരു സമാധാനമുണ്ടാകെണ്ടുന്നതിനും ഇനിയും മെൽപ്രകാരമുള്ള തകരാറുകൾ പള്ളിയിലും പട്ടക്കാരുടെ അടുക്കലും ഉണ്ടാകാതിരിക്കെണ്ടുന്നതിനുമായി റിശ്ശീസാപണത്തിന്റെ കാര്യമെങ്കിലും തീർത്തു അവിടുത്തെ പെർക്കു ഒരു എഴുത്തു അയച്ചാൽ കൊച്ചുകൊരുളയ്ക്കു കുർബാന കൈക്കൊള്ളണമെന്നുള്ള അപെക്ഷയുടെതെങ്കിലും തീർന്നു പൊകുമെല്ലൊ എന്നും റിശ്ശീസാപണം ഇവിടെ വൈപ്പിച്ചാൽ മതിയെല്ലൊ എന്നും അവരിവിടെ അറിയിക്കകൊണ്ടത്രെ ഇതെഴുതികൊള്ളുന്നതു. റിശ്ശീസാപണം 72–മാണ്ടു വരെ കൊച്ചുകൊരുളയുടെ കുഡുംബത്തിൽനിന്നു വരുവാനുള്ളതു കണക്കു തീർത്തു മൂപ്പച്ചൻ മുതൽ പെരു പറഞ്ഞ ഇവിടെ വൈപ്പിക്കയും ചെയ്തു. അതിനാൽ ആ സംഗതിയൊടുകൂടെ ശേഷം കാര്യങ്ങളെക്കുറിച്ചും അവർ അവിടുത്തെ

അടുക്കൽ വരുമ്പൊൾ അവിടുത്തെ ഹൃദയത്തിൽ ദൈവം തോന്നിപ്പിക്കുന്ന പ്രകാര മുള്ള തീരുമാനത്തൊടുകൂടെ സംഗതിക്കു പരിഹാരം ഉണ്ടാക്കി കൊള്ളുമെന്നു വിശ്വസിക്കുന്നു. എന്നാൽ ഇങ്ങനെ ചെയ്താൽ മേലാൽ വഴക്കും തകരാറും കൂടാതെ നടന്നുപൊകുമെന്നു പ്രത്യേകം മൂപ്പൻ കത്തനാർക്കും മറ്റും ആഗ്രഹമു ള്ളതായി അറിയിക്കയാലും കൂടയത്രെ അവനെക്കൊണ്ടു ഇവിടെ പണം വൈപ്പി ക്കുകയും ഈ എഴുത്തു എഴുതുകയും ചെയ്തതു. അവിടുത്തെ ഇഷ്ടംപൊലെ എന്നല്ലാതെ യാതൊരു നിർബന്ധവും ഈ കാര്യത്തിൽ നമുക്കു ഇല്ലാത്തതുമാ കുന്നു. ശേഷമൊക്കയും നമ്മുടെ മൂപ്പൻ കത്തനാരു മുതൽ പെരു അവിടെ അറി യിച്ചുകൊള്ളുന്നതുമാകുന്നു എന്നു കോട്ടയത്തു പഴയസിമ്മനാരിയിൽ നിന്നും.

തുലാം 9. നമ്പ്ര 12. യൂയാക്കീം കത്തനാർക്കു. റിശീസാ ഇങ്ങൊട്ടു അയച്ചതി നെക്കുറിച്ചും മറ്റും സുറിയാനിയിൽ വാഴ്വിന്റെ ഒരു മറുപടി അയച്ചു. തിരുവന ന്തപുരത്തു നിന്നും.

തുലാം 13. നമ്പ്ര 13. സ്കറിയാ ശെമ്മാച്ചന്നു. ആശ്വാസത്തിന്റെ കല്പന അയച്ചു. തിരുവനന്തപുരം.

തുലാം 13. നമ്പ്ര 14. കാട്ടുമങ്ങാട്ടു യൊഹന്നാനു വർത്തമാനങ്ങൾക്കായി എഴുതി അയച്ചു. തിരുവനന്തപുരത്തു നിന്നും.

തുലാം 13. നമ്പ്ര 15. കളരിക്കൽ സ്കറിയാ കത്തനാർക്കു സമാധാനത്തിന്റെ കല്പന അയച്ചു. തിരുവനന്തപുരത്തു നിന്നും.

തുലാം 13. നമ്പ്ര 16. കണിയാമ്പറമ്പിൽ കുഞ്ഞയിപ്പിന്നു. റിശ്ശീസായെക്കു റിച്ചും ചെമ്മാച്ചൻ വശം അയച്ച എഴുത്തു കിട്ടിയ വിവരത്തിനും മറുപടി അയ ച്ചു. തിരുവനന്തപുരം.

തുലാം 13. നമ്പ്ര 17. പനയ്ക്കൽ ഇട്ടി മാത്തുവിന്നു. കൂടിക്കാഴ്ചയുടെ സംഗ തിയെക്കുറിച്ചും മറ്റും മറുപടി അയച്ചു. തിരുവനന്തപുരത്തു നിന്നും.

തുലാം 13. നമ്പ്ര 18. കിളന്നമണ്ണിൽ ഗീവറുഗീസ്സു കത്തനാർക്കു ആശ്വാസ ത്തിന്റെ കല്പന അയച്ചു. തിരുവനന്തപുരത്തു നിന്നും.

തുലാം 17. Revd. C. Osborne. Trivandrum. റെവറന്തു സി. ഓസ്ബോൺ. തിരുവനന്തപുരം കണ്ണൻമൂല ബങ്കളാവിൽ താമസം. ഇന്നു അദ്ദേഹത്തിന്റെ ക്ഷണിതപ്രകാരം അവിടെ പൊയി ഭക്ഷണം കഴിഞ്ഞു സന്തൊഷത്തൊടെ തിരി ച്ചുപൊരികയും ചെയ്തു.

തുലാം 17. നമ്പ്ര 19. മാങ്കാവിൽ കത്തനാർക്ക് ആന്നിയിൽ കൊച്ചു കത്തനാ രെക്കൊണ്ട് അയാളുടെ തവണയിൽ ചൊല്ലിക്കുന്നതിനും പള്ളിവരുമാനം ശരി യായി കൊടുക്കുന്നതിനും കല്പന അയച്ചു. കൊല്ലം.

തുലാം 19. നമ്പ്ര 20. പുത്തൻകാവു സഞ്ചായം കാവൽ കണക്കു പഴന്തയാ പിള്ളക്കു. നമ്മുടെ വകയായി കടപ്ര പരുമലെക്കിടക്കുന്ന തടികൾ അളന്നു തിട്ട പ്പെടുത്തുന്നതിനു കാര്യസ്ഥനെ അയയ്ക്കണമെന്നു എഴുതി അയച്ച എഴുത്തു കിട്ടി. എന്നാൽ പരുമല സിമ്മനാരി പണി വകക്കുള്ള തടി, പൂളു മുതലായ ഏതാനും തടികൾ വിലക്കു വാങ്ങിയതും ദാനം കിട്ടിയതുമായി ടി സിമ്മനാരി മുറ്റത്തു അറപ്പിച്ചു വച്ചിരുന്നതു നമ്മുടെ വക തന്നെ. അതിൽ ഏതാനും ഇപ്പൊൾ

പണപ്പുറത്താക്കീട്ടുമുണ്ട്. അതിനോടടുത്തുള്ള കടവിൽ കിടക്കുന്ന തടികൾ അരികുപുറത്തു മെടയിൽ വർക്കിയുടെതാണ്. ടി അറത്ത ഉരുപ്പടികൾ തിട്ടപ്പെടുത്തണമെന്നുണ്ടായിരുന്നാൽ അതിലെക്കു കാര്യസ്ഥനായി പള്ളിക്കിഴുക്കെതിൽ ഔസെപ്പിനെ നിയമിച്ചിരിക്കുന്നു. ടി തടികൾക്കു കിട്ടീട്ടുള്ള പാസ്സ് കാര്യസ്ഥൻ ഹാജരാക്കുന്നതുമാണ്. കല്ലുശ്ശേരി.

തുലാം 19. നമ്പ്ര 21. വേൾകുളത്ത് ഗീവറുഗീസ്സിനു. പരുമല സിമ്മനാരിയുടെ പണിക്കു ഒരു തടിയുടെ കാര്യത്തെപ്പറ്റി മുൻ എഴുത്തയച്ചിരുന്നതുപോലെ തരുന്നു എംകിൽ ഉടനെ എത്തിച്ചു തരുന്നതിനു കല്പന അയച്ചു. 1897 തുലാം 19-ന് കല്ലുശ്ശേരിൽ പള്ളിയിൽ നിന്നും.

തുലാം 19. നമ്പ്ര 22. തെരകത്ത കൊച്ചുകൊശിക്കു. ടി വാചകത്തിൽ തന്നെ എഴുതി അയച്ചു. കല്ലുശ്ശെരിൽ പള്ളിയിൽ നിന്നും.

തുലാം 19. നമ്പ്ര 23. എണ്ണശ്ശേരിൽ ഗീവറുഗീസ്സിനു. പരുമല പണിക്കു തടി തരുന്നതിനു മുൻ എഴുത്തയച്ചിരുന്നപ്രകാരം കൊടുത്തയയ്ക്കുന്നുയെംകിൽ ക്ഷണം തന്നെ അയച്ചു തരണമെന്നും മറ്റും കല്പന അയച്ചു. കല്ലുശ്ശേരിൽ നിന്നും.

തുലാം 20. നമ്പ്ര 24. കല്ലൂപ്പാറെ അടങ്ങപ്രത്തു പള്ളിക്കാർക്കു പരുമല സിമ്മനാരി പണി നടത്തുന്ന കാര്യത്തെക്കുറിച്ചും മറ്റും എഴുതി അയച്ചു. കല്ലിശ്ശെരി പള്ളിയിൽ നിന്നും.

തുലാം 21. നമ്പ്ര 25. പുത്തൻകാവ് പള്ളിക്കാർക്കു. പ്രിയമുള്ളവരെ നമ്മുടെ പുതുശ്ശെരി മുറിക്കാരുടെ പള്ളിക്കുടം പണിയുന്നതിനു അല്പമായ സഹായം പള്ളിയിൽനിന്നു ചെയ്യണമെന്നു അവർ യൊഗത്തിൽ വച്ചു നമ്മുടെ മുമ്പാകെ അപെക്ഷിക്കുകയും അതെപറ്റി ചിന്തിച്ചതിൽ അവരുടെ വേറെ ചില സങ്കടങ്ങൾ അവിടെ എഴുതി വച്ചതിന്നു ഒരു നിവൃത്തിയും ഉണ്ടാക്കി കൊടുത്തിട്ടില്ലെന്നുള്ള വ്യസനം അന്നു അവർക്കു മാത്രമല്ലാ നാമെല്ലാവർക്കും ഉണ്ടായതൊടുകൂടെ ടി സംഗതിക്കു എങ്കിലും ഒരു നിവൃത്തി ഉണ്ടാക്കി കൊടുക്കണമെന്നു നാം ആലോചിക്കയും പറകയും ചെയ്തിട്ടുള്ളതാകയാൽ ഇപ്പോൾ ആ ആശയോടുകൂടെ അവർ പള്ളിക്കൂടം പണി മുക്കാലും തീർത്തു ശെഷത്തിന്നു നിവൃത്തി ഒന്നുമില്ലാതെ വന്നു അപെക്ഷിക്കയും ആ അവരുടെ അപെക്ഷയെ മുഴുവനായി നിവൃത്തിപ്പാൻ പ്രയാസമെന്നിരുന്നാലും കുറെ എങ്കിലും കൊടുക്കെണ്ടതു നമുക്കു കടമായിരിക്കയും ചെയ്തിരിക്കകൊണ്ടു 35 രൂപാ ആ പള്ളിയിൽനിന്നും അവർക്കു പള്ളിക്കുടം പണിക്കായി കൊടുത്തുകൊള്ളണം. എന്നാൽ ആയതു പള്ളിയിൽനിന്നും തല്ക്കാലം രൊക്കമായി കൊടുപ്പാൻ ഇല്ലെങ്കിൽ ആ മുറിക്കാരുടെ അടിയന്തിരാദികൾക്കു പള്ളിക്കു വെപ്പാനുള്ള വരുമാനങ്ങൾ പള്ളി കണക്കിൽ വരവുവച്ചു ടി ചിലവു എഴുതി തുക അടച്ചുകൊള്ളുകയും വെണം. ശെഷം കാര്യങ്ങൾക്കു പിന്നാലെ കല്പന അയച്ചുകൊള്ളുകയും ചെയ്യും എന്നു കല്പന അയച്ചു. കല്ലിശ്ശെരി പള്ളിയിൽ നിന്നും.

തുലാം 22. നമ്പ്ര 26. റാന്നിയിൽ പുരയ്ക്കൽ കൊറി എപ്പിസ്കോപ്പായിക്കു. കല്ലിശ്ശെരി ഇടവകയിൽ പറങ്കിമൂട്ടിൽ ചാക്കൊയുടെ പൌത്രിയെ റാന്നി ഇടവകയിൽ വടവുപറമ്പിൽ മാത്തുള്ളയുടെ പുത്രനുവെണ്ടി ഒത്തുകല്യാണം നടത്തി

യതിൽ പിന്നെ ചെറുക്കന്നു മനസ്സില്ലെന്നു പറഞ്ഞു വിവാഹം തടസ്സപ്പെടുകയാൽ ടി ചെറുക്കനും അവന്റെ അപ്പനും കൂടി അടുത്ത ദിവസം ഉച്ചയ്ക്കകം ഇവിടെ വരുവാൻ തക്കവണ്ണം ശട്ടംകെട്ടി അയയ്ക്കണമെന്നു കല്പന അയച്ചു. കല്ലിശ്ശെരി പള്ളിയിൽ നിന്നും.

തുലാം 22. നമ്പ്ര 27. റാന്നിയിൽ പുരയ്ക്കൽ തൊമ്മാസ കൊറി മുതൽ പേർക്കു തടിയുടെ കാര്യത്തെപ്പറ്റി എഴുതി.

തുലാം 23. നമ്പ്ര 28. അരീപുറത്തു ഇക്കൊയിക്കു സിമ്മനാരി പണിയുടെ കാര്യത്തെക്കുറിച്ചും നമുക്കു വരുവാനുള്ള നെല്ലിന്റെ പണം കൊടുത്തയയ്ക്കണമെന്നും എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

തുലാം 23. നമ്പ്ര 29. മാവെലിക്കരെ കിഴക്കെപറമ്പിൽ തൊമ്മാസ് പണിക്കർക്കു ഈ വരുന്ന ഔസേപ്പു വശം 500 കല്ലു വെട്ടിച്ചു കൊടുത്തയ്ക്കണമെന്നും, നമ്മുടെ പ്രിയ മക്കളായ ഉപദെശിമാർ സാധനവും കൊണ്ടു പൊയ വകയിലുള്ള പണം പിരിച്ചു ഔസേപ്പിന്റെ പക്കൽ കൊടുത്തയ്ക്കണമെന്നും, ആ പണത്തിൽ നിന്നും കല്ലിന്നു തല്ക്കാലം ആവശ്യമുള്ള പണം എടുത്തുകൊള്ളണമെന്നും കല്പന അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

തുലാം 25. നമ്പ്ര 30. പനയ്ക്കാമറ്റത്തു അബ്രഹാം കത്തനാർക്കും മട്ടയ്ക്കൽ അലക്സന്ത്രയൊസ് കത്തനാർക്കും കൂടി സിമ്മനാരി പണിക്കായി അവിടെ നിന്നു നമുക്കുള്ള പണം പിരിച്ചു ഔസെപ്പിനെ ഏല്പിക്കണം എന്നു കല്പന അയച്ചു. വാകത്താനത്തു പള്ളിയിൽ നിന്നും.

തുലാം 27. നമ്പ്ര 31. പരുമല സിമ്മനാരി വിചാരിപ്പു പള്ളികിഴക്കെതിൽ ഔസെപ്പിനു മുൻ സാധനത്തോടുകൂടെ നിരണത്തെ പണം മേടിച്ചു പണി നടത്തുന്നതിനു കല്പന അയച്ചു. വാകത്താനത്തു പള്ളി.

തുലാം 28. നമ്പ്ര 32. കണ്ടത്തിൽ മാത്തുള്ള പോത്തക്കു. പള്ളിപണി കാര്യത്തെക്കുറിച്ചും സ്വന്ത ആത്മകാര്യത്തെക്കുറിച്ചും എഴുതി വന്നതിനു ആശ്വാസത്തിന്റെ മറുപടി അയച്ചു. വാകത്താനത്തു പള്ളിയിൽ നിന്നും.

തുലാം 29. നമ്പ്ര 33. കവിയൂർ സ്ലീബാ പള്ളിക്കാർക്കു. ടി പള്ളി പണിയെക്കുറിച്ചും ടി പള്ളിയിൽ നിന്നും പരുമല സിമ്മനാരി പണിക്കു സാധനപ്രകാരം കൊടുത്തയച്ച പണത്തെക്കുറിച്ചും കല്പന അയച്ചു. സ്ഥലം ടി.

വൃശ്ചികം 13. നമ്പ്ര 34. ചക്കാലമണ്ണിൽ വക്കീലിനു. വടക്കെക്കര വൈപ്പാൻ നിശ്ചയിച്ചിരിക്കുന്ന പള്ളിക്കാര്യത്തെക്കുറിച്ചു. എത്രയും ഉത്സാഹമായി അതു നിവർത്തിച്ചു നടത്തുന്നതിനു കല്പന അയച്ചു. കൊട്ടയം.

വൃശ്ചികം 13. നമ്പ്ര 34. മണ്ണടിവീട്ടിൽ മൂപ്പിലെക്കു. ടി പള്ളിയെക്കുറിച്ചും മറ്റും കല്പന അയച്ചു. കൊട്ടയം.

വൃശ്ചികം 13. നമ്പ്ര 35. തുമ്പമൺ പള്ളിക്കാർക്കു. വ്യാഴാഴ്ച കെട്ട് നടത്തുന്നതിനു ആ പള്ളി ഇടവകയിൽ ചിലർ ആലൊചിച്ചു വരുന്നതായും അങ്ങനെ കഴിച്ചു വരുന്നതായും അറികയാൽ അങ്ങനെ ഒരിക്കലും നടത്തുവാൻ ന്യായമില്ലെന്നും ഇനിമെൽ നടത്തുന്നതിനു ഒരു പ്രകാരണയും സമ്മതമില്ലെന്നും അതിനാൽ അതു മുടക്കിയിരിക്കുന്നുയെന്നും കല്പന അയച്ചു. കൊട്ടയം.

വൃശ്ചികം 14. നമ്പ്ര 36. കൊച്ചുമാത്തുവിനു ഇവിടെ വരുവാൻ എഴുതി അയച്ചു. കൊട്ടയം.

വൃശ്ചികം 14. നമ്പ്ര 37. മാളിയക്കൽ ചാണ്ടിക്കു. പരുമല കൊടുത്തയപ്പാൻ 21 രൂപാ നമ്മുടെ മാത്തൻ വശം കൊടുത്തയയ്ക്കണമെന്നു കല്പന അയച്ചു. കോട്ടയം.

വൃശ്ചികം 14. നമ്പ്ര 38. അയിരൂർ വലിയപള്ളിക്കാർക്കു. പ്രിയമുള്ളവരെ ആ പള്ളി 1057-ലെ വലിയ വെള്ളത്തിൽ വീണു അശെഷം നശിച്ചു ഇതെവരെ ശൂന്യസ്ഥിതിയിൽ കിടന്നുപൊകുവാൻ ഇടയായിത്തീർന്നതിൽ നാമെല്ലാവർക്കും അനല്പ സംകടം നെരിട്ടിരുന്നുയെംകിലും ഇപ്പൊൾ നമ്മുടെ ആജ്ഞാപ്രകാരം ആ സ്ഥലത്തുതന്നെ ചെറുതായി ഒരു പള്ളി പണികഴിപ്പിച്ചിരിക്കുന്നതിൽ നാം സന്തൊഷിക്കുന്നു. ആ പള്ളിയിൽ കുർബാന മുതലായ പള്ളിക്കടുത്ത എല്ലാ ശുശ്രൂഷകളും നടത്തുന്നതിനു ആ പള്ളിയിലെ നമ്മുടെ പട്ടക്കാരെ അധികാരപ്പെടുത്തിയിരിക്കുന്നതു കൂടാതെ ഈ മാസം 23-നു ആ പള്ളിയിൽ ആദ്യമായി കുരിശു വച്ചു കുർബാന ചൊല്ലുവാൻ നമ്മുടെ പ്രിയ പുത്രൻ കടമ്മിനിട്ടെ പുത്തൻപുരക്കൽ ഗീവറുഗീസു കത്തനാരെ ഈ സാധനത്തൊടു കൂടെ അയച്ചിരിക്കുന്നതിനാൽ നിങ്ങളെല്ലാവരും കൂടി ശുശ്രൂഷയിൽ സംബന്ധിക്കയും മേൽ വീഴ്ച കൂടാതെ പള്ളി നടത്തിക്കൊള്ളുകയും വെണമെന്നു കല്പന അയച്ചു. കോട്ടയം.

വൃശ്ചികം 14. നമ്പ്ര 39. കണ്ടത്തിൽ ഗീവറുഗീസു മുതൽപിടിക്കാരനു. അയിരൂർ വലിയ പള്ളിക്കുണ്ടായ 1038-ലെ പൊലീസ്സു വഴക്കിന്റെ കേസ്സു എല്ലാം നൊക്കി കൊടുക്കണമെന്നും വിവരത്തിനു മറുപടി അയയ്ക്കണമെന്നും കല്പന അയച്ചു. കോട്ടയം.

വൃശ്ചികം 14. നമ്പ്ര 40. കോടിയാട്ടു ഇടിക്കുളയ്ക്കു. പടിപ്പുരക്കൽ മൂപ്പിലെക്കു ഒരു നമ്പരു ഉള്ളതു കുറെ ദിവസത്തെ അവധി വാങ്ങിച്ചു കൊടുക്കുന്നതിനു ഉത്സാഹിക്കണമെന്നു കല്പന അയച്ചു. കൊട്ടയം.

വൃശ്ചികം 14. നമ്പ്ര 41. അരീപുറത്ത് കൊച്ചുകുഞ്ഞിനു. അവിടുത്തെ പണിയെക്കുറിച്ചും കല്പണിക്കാരൻ വറീതിനു അവിടെ കൊടുത്തതുകൂടാതെ ഇവിടെ 49 രൂപാ കൊടുത്തുയെന്നും കല്പന അയച്ചു. കോട്ടയം.

വൃശ്ചികം 19. നമ്പ്ര 42. താനുവെലിൽ ഗീവറുഗീസ്സു കത്തനാർക്കു കടമ്പനാട്ടെ സംഗതിയെക്കുറിച്ചു എഴുതി അയച്ച എഴുത്തും അവരുടെ എഴുത്തും ഇവിടെക്കിട്ടിയെന്നും അതിന്റെ നിവർത്തിക്കു പള്ളി യൊഗത്തിലെക്കു അയയ്ക്കുന്നുയെന്നും തെരുവത്തു അച്ചനെയും പള്ളിവാതുക്കൽ ഗീവറുഗീസു മുതൽപെരെയും കണ്ടു കാര്യങ്ങൾ സമാധാനത്തിൽ പറഞ്ഞു തീർത്തു അവരെ യോജ്യതപ്പെടുത്തണമെന്നും മറ്റും കല്പന അയച്ചു. വാകത്താനം.

വൃശ്ചികം 19. നമ്പ്ര 43. തെരുവത്ത് കത്തനാർക്കു. കടമ്പനാട്ടെ പള്ളി സംഗതിയെക്കുറിച്ചു അയച്ച എഴുത്തു ഇവിടെ കിട്ടിയെന്നും കാര്യതീർച്ച ദീർഘപ്പെടുത്തുന്നത് ദൊഷമെന്നു കാണുകയാൽ തല്ക്കാല നിവാരണത്തിനും മറ്റുമായി കല്പന അയയ്ക്കുന്നുയെന്നും എങ്ങനയും സമാധാനത്തിൽ കാര്യം നിറവെറ്റണമെന്നും, ഇതിലും മെലായി വല്ല തീർച്ചയും വല്യമെത്രാച്ചനെക്കൊണ്ടു ഉണ്ടാക്കാമെന്നു ആർക്കെംകിലും അഭിപ്രായം ഉണ്ടെംകിൽ അതുപൊലെ ചെയ്യുന്നതിനും വിരൊധം ഇല്ലെന്നും എഴുതി അയച്ചു. വാകത്താനം.

വൃശ്ചികം 19. നമ്പ്ര 44. കടമ്പനാട്ടു പള്ളിക്കാർക്കു. പ്രിയമുള്ളവരെ, ആ ഇടവകയിൽ ഈ മാസത്തിൽ തന്നെ ഒരു പെണ്ണിനെ പുനർവിവാഹം കഴിപ്പിക്കുന്നുണ്ടെന്നും അതിനു പള്ളിക്കു പസാരം തീർപ്പിക്കുന്നത് മുൻ ആദ്യ വിവാഹത്തിന്നു തീർത്തിട്ടുള്ളതാകയാൽ വീണ്ടും തീർപ്പിപ്പാൻ ന്യായമുണ്ടൊ എങ്ങനെയെന്നും ആ പള്ളിയിലെ മുതൽകെട്ടു വെലക്കു മുൻ ആ പള്ളിയിൽ ഉണ്ടായിട്ടുള്ള രജിസ്റ്ററുടമ്പടിയിൽ വസ്തു ഈ പറഞ്ഞ രജിസ്റ്റർ കച്ചീട്ടു വൈപ്പിച്ചു ഓരോ ആണ്ടെക്കു ആൾ നിയമിക്കണമെന്നു പറഞ്ഞിട്ടുള്ളതിന്നപ്പുറമായി മൂന്നാണ്ടെക്കു കൂടി അവനെക്കൊണ്ടു എഴുതിച്ചിട്ടുള്ളതായി പറയുന്നുയെന്നും അതു തന്നെ പള്ളിയിൽ കൊണ്ടുവരികയൊ മേല്പൂട്ടിൽ വൈയ്ക്കയോ ചെയ്തിട്ടില്ലെന്നും ഉടമ്പടിക്കു വിരൊധമായി ചെയ്തിട്ടുള്ളത് സ്വീകരിച്ചു നടപ്പാൻ പ്രയാസമെന്നും മറ്റും വിഗാരി മുതൽ പെർ ഇപ്പൊൾ എഴുതി അയയ്ക്കയും മെല്പറഞ്ഞ അടിയന്തിരങ്ങളുടെ നാൾ അടുത്തിരിക്കയാൽ തല്ക്കാലം അവിടെ എത്തിയൊ അല്ലംകിൽ എല്ലാവരെയും ഇവിടെ വരുത്തിയൊ കേട്ടു തീർച്ചപ്പെടുത്തിക്കൊൾവാൻ സൌകര്യമില്ലാത്തതായി തീരുകയും ചെയ്ക നിമിത്തം മനൊവ്യസനത്തൊടു കൂടെ താഴെ പറയുന്നപ്രകാരം തല്ക്കാല നിവാരണത്തിനും സമാധാനത്തിനും വെണ്ടിയുള്ള തീർച്ചകളെ നിങ്ങളുടെ സ്നെഹത്തിനായി നാം എഴുതുന്നു. (1) പുനർവിവാഹത്തിനു ക്രമമായ നടവഴക്കം മുതലായതു വൈപ്പിക്കയല്ലാതെ പസാരം മുഴുവനും തീർപ്പിക്കുക പതിവു കൊട്ടയം മുതലായ ഇവിടങ്ങളിലും വടക്കെ ദിക്കുകളിലും ഉള്ളതായി അറിയുന്നില്ലാ. തെക്കെ ദിക്കുകളിൽ ചില സ്ഥലങ്ങളിൽ മുഴുവനായി തീർപ്പിക്കുകയും ചില സ്ഥലങ്ങളിൽ ആദ്യവിവാഹത്തിനു കൊടുത്തിട്ടുള്ള സ്ത്രീധനത്തിൽ കൂടുതലായി കൊടുക്കുന്നുയെംകിൽ അതിന്റെതു മാത്രം വയ്പിക്കയും ചില സ്ഥലങ്ങളിൽ ഇവിടങ്ങളിലെതുപൊലെ പ്രവൃത്തിക്കയും ചെയ്യുന്നതായി കെൾക്കുന്നു. ആകയാൽ ഇതു മുതലായ എല്ലാ നടപടികൾക്കും പൊതുവായ നിശ്ചയം ഉണ്ടാക്കപ്പെടുന്നതുവരെ അതാതു പള്ളികളിൻകീഴ ഏതുപ്രകാരം നടത്തി വന്നുവൊ അതുപൊലെ നടത്തുന്നതിനു വിരോധം ഇല്ലാത്തതാകുന്നു. എങ്കിലും അതിന്നു വ്യവസ്ഥ ആയ അറിവും, തർക്കമറ്റ തെളിവും ഇല്ലെന്നു വന്നാൽ മെൽ പ്രസ്താവിച്ചതുപോലെ ആദ്യവിവാഹത്തിൽ കൂടുതലായി സ്ത്രീധനം കൊടുക്കുന്നതായിരുന്നാൽ ആ തുകയ്ക്കുള്ള പസാരം തീർപ്പിക്കുകയും നടവഴക്കം മുതലായതു ഒക്കയുടെയും മുഴുവനായി തീർപ്പിക്കയും ചെയ്യെണ്ടതാകുന്നു. (2) മുതലുകെട്ടുകാരനെക്കൊണ്ടു അതാത ആണ്ടത്തെക്കു മാത്രം നിയമാനുസരണം എഴുതി വയ്പിച്ച നടത്തണമെന്ന ഉടമ്പടിയിൽ തീർച്ചയായി പ്രസ്താവിച്ചിട്ടുള്ളതായിരുന്നാൽ അതിന്നു വിരോധമായി 3 ആണ്ടത്തേക്കു മൊത്തമായി എഴുതിവച്ചിട്ടുണ്ടെങ്കിൽ അതുനിമിത്തം പരസ്പര വിരൊധത്തിനു ഇട ആകാതെയും ഉടമ്പടിക്കു തന്നിമിത്തം ന്യൂനത ഭവിക്കാതെയും ഇരുന്നു എങ്കിൽ ടി കേൾവിക്കു ഇട ആകുമായിരുന്നില്ലാ. അതിനാൽ നാം അതിനെ ശ്ലാഘിച്ചു പറയുന്നില്ലാ. അവിടെയുണ്ടായിരുന്ന സകല തർക്കങ്ങളുടെയും പരിഹാരത്തിന്നായിട്ടും മേൽനടപ്പിന്റെ വെടിപ്പിന്നായിട്ടും അത്രെ ഉടമ്പടി എഴുതപ്പെട്ടിട്ടുള്ളതു. അതിനെ പൂരിപ്പിച്ചുകൊണ്ടു പോകയല്ലാതെ ലംഘനമായൊ, എതിരായൊ നടത്തുന്നതു വിഹിതമായിട്ടുള്ളതല്ലല്ലൊ. എന്നാൽ ഇനി ഇതിനെപ്പറ്റി ചിന്തിപ്പാനുള്ളതു മെൽപ്രകാരം മൂന്നാണ്ടത്തെക്കു ഒന്നായി എഴുതിപ്പിപ്പാൻ ഉള്ള കാരണം എന്തെന്നാകുന്നു. ഉടമ്പടിക്കു ന്യൂനത ഭവിപ്പിപ്പാൻ വേണ്ടിയൊ അല്ലെങ്കിൽ ആണ്ടുതോറും ആൾ നിയമിപ്പി

പ്പാൻ ഉള്ള പ്രയാസം ഓർത്തൊ അല്ലെങ്കിൽ മൂന്നു സംവത്സരത്തൊളവും ഇവനെക്കൊണ്ടു തന്നെ നടത്തിക്കണമെന്നുള്ള പ്രത്യേക വിചാരംകൊണ്ടോ അല്ലെങ്കിൽ ആണ്ടുതോറും ഈ സംഗതിക്കായി പള്ളിക്കുവെണ്ടി വരുന്ന ചിലവുകളുടെ നഷ്ടത്തെ ഓർത്തൊ എന്തുകൊണ്ടെന്നാണു. ഇതിൽ ഉടമ്പടിക്കു ന്യൂനത ഭവിപ്പിക്കണമെന്നുള്ള ഉൾക്കരുതൽ എഴുതിയവരിലൊ എഴുതിച്ചവരിലൊ, മറ്റുള്ളവരിലൊ ആരിലും ഉണ്ടായിട്ടല്ലാ, ഉണ്ടാകുന്നവരും അല്ലെന്നു മറ്റു സാക്ഷികൾ വെണ്ടാ. നമ്മുടെ ഹൃദയംതന്നെ നമ്മൊടു സാക്ഷിക്കുന്നു. മറ്റുള്ളവക്കു തെളിവുകൾ എടുത്താൽ മതിയാകും. അങ്ങിനെ ഭാരമായ തെളിവുകളാൽ വിസ്താരത്തെ ദീർഘപ്പെടുത്തുന്നതു പള്ളിക്കും നിങ്ങൾക്കും നമുക്കും നഷ്ടവും ദുഃഖവും കുറച്ചിലും എന്നല്ലാതെ ഒരു പ്രയൊജനവും അതിൽ ശെഷിപ്പാൻ ഇടയില്ലെന്നു കാണുകയാൽ ഇരുഭാഗവും സകല മത്സരത്തെയും കർത്താവിൽ സമർപ്പിച്ചുകൊണ്ടു മാനസ്സാന്തരപ്പെട്ടു താഴെപ്പറയുന്നപ്രകാരം നടത്തിക്കൊള്ളണമെന്നു നമ്മുടെ രക്ഷിതാവിന്റെ നാമത്തിൽ നിങ്ങളൊട നാം ആജ്ഞാപിക്കുന്നു. (1) മുതൽക്കെട്ടുകാരൻ എഴുതിയിട്ടുള്ള കച്ചീട്ടു ഉടനെ പള്ളിയിൽ കൊണ്ടുവന്നു മെൽപൂട്ടിൽ വച്ചു പൂട്ടേണ്ടതാകുന്നു. (2) മുതൽ പിടിക്കാരനെക്കൊണ്ടു ഒന്നൊ അതിലധികമൊ സംവത്സരത്തെക്കു എഴുതി വൈപ്പിച്ചിട്ടുള്ളതുകൊണ്ടും അവനെ നിയമിച്ചിട്ടു ഒരു സംവത്സരം തികയാതെ ഇരിക്ക കൊണ്ടും ഈ ഒരു സംവത്സരത്തെക്കുള്ള മുതലുകൾ മുഴുവനും യാതൊരു സംശയവും കൂടാതെ അവന്റെ പറ്റിൽ തന്നെ ഏൾപിക്കെണ്ടതാകുന്നു. (3) ഒരു സംവത്സരത്തിന്റെ അന്ത്യത്തിൽ അവന്റെ കണക്കുകൾ കെട്ടു തിരട്ടാക്കുകയും അവന്റെ നടപടിയിൽ കുറ്റമുള്ളതായി പ്രത്യക്ഷപ്പെട്ടാൽ മാറ്റി വേറെ ആൾ നിയമിക്കയും ഇല്ലംകിൽ അവന്റെ എഴുതിവൈപ്പുള്ളതിനാൽ അതൊടുകൂടെ അവനെത്തന്നെ നിയമിക്കുകയും അനാവശ്യ കുറ്റങ്ങൾ മനപൂർവ്വമായി അവന്റെ മെൽ ആരും വരുത്തി കൂട്ടാതിരിക്കയും ചെയ്യെണ്ടതാകുന്നു. (4) ടി. എഴുതിവൈപ്പു കൊണ്ട അവിടെ ഉണ്ടായിട്ടുള്ള ഉടമ്പടിക്കു ഏതെങ്കിലും ന്യൂനത ഉണ്ടൊ ഇല്ലയൊ എന്നു നമ്മുടെ പ്രധാന വക്കീലന്മാരായ രാമനാഥരായർ, പാപ്പി, ഇവരിരുവരൊടും ചൊദിച്ചാൽ ഇതു ദൊഷം എന്നുണ്ടായിരുന്നാൽ വെറെ രജിസ്റ്റർ ചെയ്തു കച്ചീട്ടു എഴുതിക്കയും അല്ലംകിൽ ഇതുതന്നെ സ്ഥിരപ്പെടുത്തുകയും ചെയ്യെണ്ടതാകുന്നു. (5) മെൽപ്രകാരം ടി. വക്കീലന്മാരോടു ചോദിച്ചു വരുന്നതുവരെയും ആരുടെ പറ്റിൽ പള്ളിയുടെ പണം ഏൾപിക്കെണ്ടു എന്നുള്ള വാദം ആരും പുറപ്പെടുവിക്കാതെ ടി മുതൽപിടിക്കാരന്റെ കൈയിൽതന്നെ മെൽപ്രകാരം പണങ്ങൾ കൊടുക്കെണ്ടതാകുന്നു. ശെഷം കാര്യങ്ങൾക്കു പിന്നാലെ കല്പന അയക്കുന്നതും ആകുന്നു. (വാകത്താനം).

വൃശ്ചികം 19. നമ്പ്ര 45. കടമ്മനിട്ടെ പുത്തൻപുരയിൽ ഗീവറുഗീസു കത്തനാർക്കു. അയിരൂർ പഴയപള്ളി നിന്നിരുന്ന സ്ഥലത്തു ഇപ്പൊൾ കെട്ടിയുണ്ടാക്കിയ പള്ളിയിൽ ചെന്നു കുരിശുവച്ചു കുർബ്ബാന ചൊല്ലുന്നതിനും മറ്റും കല്പന അയച്ചു. വാകത്താനത്തു നിന്നും.

വൃശ്ചികം 22. നമ്പ്ര 46. താമരപ്പള്ളിൽ കൊച്ചുകത്തനാർക്കു. ഈ സിമ്മനാരി പണി വകക്കു റാന്നിയിൽ പള്ളിക്കാരരു തടിയും തച്ചു പിരിവും തരാമെന്നു... പറഞ്ഞിട്ടുള്ളതു പൊയി ഉത്സാഹം ചെയ്തു തടി കൊടുത്തയപ്പിക്കണമെന്നും തച്ചു പിരിച്ചു അയയ്ക്കണമെന്നും കല്പന അയച്ചു. പരുമലെ.

വൃശ്ചികം 22. നമ്പ്ര 47. പടിഞ്ഞാറെപുരക്കൽ കുരുവിളക്കു. ഇവിടെ വന്നു ചില കാര്യങ്ങൾ ആലൊചിപ്പാനുള്ളതുകൊണ്ടു ഉടനെ വന്നുചെരണമെന്നും തടികൾ വന്നു ചേർന്നുവൊ എന്നും വന്നാൽ ഉടനെ അയച്ചുതരണമെന്നും എഴുതി അയച്ചു. പരുമലെ.

വൃശ്ചികം 22. നമ്പ്ര 48. മാവെലിക്കര ഉപദെശികൾക്കു. അവരെ ഈ സിമ്മനാരി പണി വകക്കു പണം പിരിപ്പാൻ ഏല്പിച്ച സാധനപ്രകാരം പിരിഞ്ഞ പണം ഔസെപ്പിന്റെ കയ്യിൽ കൊടുത്തയച്ചതു ഇവിടെ ഏല്പിച്ചുയെന്നും ശേഷം ഉള്ളതു ഇവന്റെ പക്കൽ കൊടുത്തയയ്ക്കണമെന്നും പിരിഞ്ഞതിന്റെയും പിരിവാനുള്ളതിന്റെയും കണക്കു എഴുതി അയയ്ക്കണമെന്നും എഴുതി അയച്ചു. പരുമലെ നിന്നും.

വൃശ്ചികം 22. നമ്പ്ര 49. കറത്തെടത്ത കൊച്ചുമ്മനു. സിമ്മനാരി പണി വകക്കു ആ പള്ളിയിലെക്കു പൊതുവായി അയച്ചിട്ടുള്ള കല്പനപ്രകാരം പണത്തിന്റെ നിവർത്തിക്കായി അവർ ആലൊചിച്ചു വരുന്നുയെന്നു മൂപ്പച്ചൻ പറഞ്ഞറിഞ്ഞുയെന്നും മുതൽച്ചുമതലക്കാരൻ കുഞ്ഞ് ആയിരിക്കയാൽ എളുപ്പം കൊടുത്തയയ്ക്കുന്നതിനു ഉത്സാഹിച്ചാൽ സാധിക്കുന്നതാണെന്നും അതിനാൽ പണം ഔസെപ്പിന്റെ പക്കൽ കൊടുത്തയക്കണമെന്നും കല്പന അയച്ചു. പരുമലെ നിന്നും.

വൃശ്ചികം 22. നമ്പ്ര 50. വീയപുരത്ത് പള്ളിക്കാർക്കു. അവിടെയുള്ള കണക്കുകൾ കെട്ടു തീർച്ചപ്പെടുത്തുന്നതിനും പിടിയരി, തെങ്ങുകെട്ടു മുതലായവയെ വ്യവസ്ഥപ്പെടുത്തുന്നതിനുമായി അവിടെ എഴുന്നെള്ളുന്ന വിവരത്തിനും അതിനു തീയതി നിശ്ചയിച്ചു മറുപടി അയയ്ക്കണമെന്നും കല്പന അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 51. തെവർവെലിൽ മത്തായി കത്തനാർക്കു ഇവിടുത്തെ പണിക്കു വെണ്ടി സാധനപ്രകാരം പണം പിരിക്കുന്നതിനു ഏല്പിച്ച വകയിൽ പിരിഞ്ഞിട്ടുള്ളതു മുതൽപിടിക്കാരന്റെ പക്കൽ കൊടുത്തയയ്ക്കണമെന്നു കല്പന അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 52. പുത്തൂർ പള്ളിക്കാർക്കു. ഇവിടുത്തെ പണിക്കു വെണ്ടി കുറെ പണം അയയ്ക്കുന്നതിനു സാധനം അയച്ചതുപൊലെ അന്നു കൊടുത്തയച്ചില്ലംകിലും ഇപ്പൊൾ പണം കൊടുത്തയയ്ക്കണമെന്ന വിവരത്തിനു എഴുതി അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 53. തെരുവത്തു ഈശൊ കത്തനാർക്കും തെക്കെവീട്ടിൽ മുതൽപിടിക്കാരനും കൂടി. ഇവിടുത്തെ പണിക്കു വെണ്ടി കുറെ പണം അയയ്ക്കുന്നതിന് മുൻ അയച്ചിരുന്ന സാധനപ്രകാരം പണം അന്നു അയച്ചില്ലംകിലും പണത്തിനു ഇവിടെ മുട്ടായിരിക്കയാൽ ഈ പ്രാവശ്യം പണം മുഴുവനും കൊടുത്തയയ്ക്കണമെന്നു കല്പന അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 54. പുലിമുഖത്തു ഗീവറുഗീസു കത്തനാർക്ക്. ബാവായ്ക്കു പണം അയപ്പാൻ ധൃതിയായിരിക്കയാൽ ഈ പ്രാവശ്യമെംകിലും പണം കൊടുത്തയയ്ക്കണമെന്നും ഗീവറുഗീസിന്റെയും പണം വാങ്ങിച്ചയയ്ക്കുന്നതിനു ഉത്സാഹിക്കണമെന്നും കല്പന അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 55. പമ്പൂരെത്തു അച്ചനു. ബാവായ്ക്കു പണം അയപ്പാൻ

ധൃതിയായിരിക്കയാൽ പണം ക്ഷണം കൊടുത്തയയ്ക്കണമെന്നു കല്പന അയച്ചു. പരുമലെ നിന്നും.

വൃശ്ചികം 24. നമ്പ്ര 56. പൂവത്തൂർ അച്ചനു. റിശീസാ പണം ക്ഷണം കൊടുത്തയയ്ക്കണമെന്നും ഇവിടുത്തെ സിമ്മനാരി വകക്കു വെണ്ടി കുറെ പണത്തിന്നു സാധനം അയച്ചിരുന്നതുപൊലെയുള്ള പണവും കൊടുത്തയ്ക്കണമെന്നും കല്പന അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 57. കളയ്ക്കാട്ടു യൊഹന്നാനു. വർത്തമാനങ്ങൾക്കു എഴുതി അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 58. നെടുമ്പാക്കുളത്തു എം. ഉമ്മൻ പണിക്കർക്കു അയാളുടെ അമ്മ മരിച്ച വിവരത്തിനു അയച്ച എഴുത്തിനു ആശ്വാസത്തിന്റെ മറുപടി കല്പന അയച്ചു. പരുമലെ.

വൃശ്ചികം 24. നമ്പ്ര 59. അത്താനാസ്യോസു മെത്രാച്ചനു. വാകത്താനത്ത് പള്ളിക്കാരുടെ സംഗതിയെക്കുറിച്ചു തീർച്ചപ്പെടുത്തിയ വിവരത്തിനു എഴുതി അയച്ചു. പരുമലെ.

വൃശ്ചികം 25. നമ്പ്ര 60. കാരയ്ക്കൽ പള്ളിയിൽ മുതൽപിടി തുണ്ടിയിൽ ഇത്താക്കിന്നു. അവിടത്തെ വികാരിക്കുള്ള ശമ്പളം കണക്കുതീർത്തു കൊടുപ്പാൻ എഴുതി.

വൃശ്ചികം 25. നമ്പ്ര 61. വാഴയിൽ കുഞ്ഞിന്നു. പൂതികൊട്ടു ഈപ്പന്നു കച്ചീട്ടു വാങ്ങിച്ചുകൊണ്ടു 100 പറ വിത്തു കൊടുക്കണമെന്നും വരുന്ന മേടത്തിൽ പലിശയൊടു കൂടെ തിരിച്ചു തരുമെന്നും എഴുതി.

വൃശ്ചികം 28. നമ്പ്ര 62. വെണ്ണിക്കുളത്തു പള്ളിക്കാർക്കു. സിമ്മനാരി പണിവകയ്ക്കായി സാധനത്തിൻപ്രകാരമുള്ള അവിടുത്തെ പണം കൊടുത്തയ്ക്കുന്നതിനു എഴുതി.

വൃശ്ചികം 28. നമ്പ്ര 63. പയ്യമ്പള്ളിൽ ദാവീദു കത്തനാർക്കും വടശ്ശെരിൽ അവിരായ്ക്കും കൂടി ടി സംഗതിക്കു എഴുതി അയച്ചു.

വൃശ്ചികം 28. നമ്പ്ര 64. കല്ലൂപ്പാറപള്ളിക്കാർക്കു ടി സംഗതിയെക്കുറിച്ചു എഴുതി.

വൃശ്ചികം 28. നമ്പ്ര 65. മല്ലപ്പള്ളിൽ പുത്തൻപള്ളിക്കാർക്കു ടി സംഗതിയെക്കുറിച്ചു എഴുതി.

വൃശ്ചികം 28. നമ്പ്ര 66. അടങ്ങപ്രത്തു പള്ളിക്കാർക്കു ടി സംഗതിയെക്കുറിച്ചു എഴുതി.

വൃശ്ചികം 28. നമ്പ്ര 67. മരങ്ങാട്ടു അബ്രഹാം കത്തനാർക്കു ടി സംഗതികളെക്കുറിച്ചും മറ്റും എഴുതി.

വൃശ്ചികം 20. നമ്പ്ര 68. വാകത്താനത്തു പള്ളിക്കുള്ള ഈ സാധനം അവിടെ വച്ചു എഴുതി മുദ്രയും നമ്പരും വയ്ക്കാതെ ഇങ്ങൊട്ടു കൊണ്ടുപൊരികയും പിന്നെ മുദ്രയും നമ്പരും വച്ചു അയയ്ക്കയും ചെയ്തതിനാൽ അത്രെ ആ എഴുത്തിന്റെ തീയതിയിലുള്ള നമ്പരു വയ്ക്കാതെ ഇപ്പൊളത്തെ നമ്പരു വയ്പാൻ ഇടയായ്തു. പകർപ്പു താഴെ.

പ്രിയമുള്ളവരെ തല്ക്കാലം ഇവിടെ ഉണ്ടായ തർക്കങ്ങൾ നിമിത്തം സഹൊദരൻ, മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ അവർകളുടെ താല്പര്യപ്രകാരം നാം ഇവിടെ എത്തുകയും ദൈവകാരുണ്യത്താൽ നിങ്ങളെല്ലാവരും പരസ്പരം യോജ്യതപ്പെട്ടു പള്ളിയുടെ മെൽനടപ്പിന്നു യോഗ്യമായ പടിഓല എഴുതി ഒപ്പിട്ടു വയ്ക്കയും നമ്മുടെ മുദ്ര അതിൽ വയ്ക്കയും മറ്റും വെണ്ട നടപടികളെക്കുറിച്ചു മുഖദാവിൽ പ്രസ്താവിക്കയും ചെയ്തിട്ടുള്ളതാകയാൽ അതുപ്രകാരം നിങ്ങൾ നടന്നും നടത്തിച്ചും കൊള്ളുമെന്നു നാം കർത്താവിൽ ശരണപ്പെട്ടുകൊണ്ടു നിങ്ങളുടെ നന്ദിയെയും സ്നെഹത്തെയും തനിക്കു കാഴ്ചയായി വച്ചു സദാ നിങ്ങൾക്കു വെണ്ടി പ്രാർത്ഥിച്ചുകൊള്ളുന്നു. നാം ഇപ്പോൾ പൊകുന്നു എംകിലും നമ്മുടെ ഹൃദയം നിങ്ങളൊടുകൂടെ ഉണ്ടു. വിശെഷിച്ചു ടി പിതാവിന്റെ ആജ്ഞാപ്രകാരം നമ്മുടെയും നിങ്ങളുടെയും വാത്സല്യമുള്ള ആളാകുന്ന ബഹു. നമ്മുടെ ഗീവറുഗീസ റമ്പാച്ചൻ ഇവിടെ നിങ്ങളൊടുകൂടെ ഈ പള്ളിയിൽ താമസിക്കുന്നതാകകൊണ്ടു ആത്മസംബന്ധമായും പള്ളിസംബന്ധമായും ഉള്ള എല്ലാ കാര്യങ്ങളും വെടിപ്പായും യോഗ്യമായും നിങ്ങളിൽ നടന്നു കാണ്മാൻ ഇടവരുമെന്നും നാം വിശ്വസിക്കുന്നു. നിശ്ചയിക്കപ്പെട്ട പടിഓലയുടെ മഹത്വം അതിന്റെ നടപ്പുകളിൽ അത്രെ. ആകയാൽ അവകൾ യാതൊന്നിനും നിങ്ങളിൽ ആരും ലംഘനക്കാററായി ദൈവകോപത്തിനു പാത്രവാന്മാരായി തീരരുത്. കടം ധനമല്ലാ. ജഢപ്രകാരമുള്ള കടം ആത്മപ്രകാരമുള്ള കടത്തെയും ഉണ്ടാക്കും. നമ്മുടെ പള്ളിവക നിലത്തിന്റെ ഏർപ്പാടിൽ അല്പമായ കടം ഉള്ളതായി കണ്ടു വ്യസനത്തൊടുകൂടെ അത്രെ നാം ഇപ്പോൾ പിരിയുന്നതു. അതിന്റെ നിവാരണം നിങ്ങളുടെ യൊജിപ്പിൽ അത്രെ ഇരിക്കുന്നത്. ബഹുക്കൾ ഉള്ള ഈ പള്ളിയിൽ യൊജിപ്പൊടും ഭക്തിവൈരാഗ്യത്തൊടും ദൈവഭവനമാകുന്ന പള്ളി മെലുള്ള സത്യസ്നെഹത്തൊടും എല്ലാവരും ഒരുമ്പെട്ടു ഉത്സാഹിക്കുന്നു എംകിൽ ഒരു സംവത്സരം കൊണ്ടു വീട്ടുവാൻ അല്ലാതെ മറാണ്ടെക്കു ശെഷിപ്പിച്ചുവയ്പാൻ ഉണ്ടാകയില്ലെന്നു നമുക്കു നല്ല ബൊദ്ധ്യമാണു. അതിനാൽ എല്ലാവരും അതിൽ അത്യുത്സാഹം ചെയ്ത നമ്മുടെ പള്ളിയെ കടത്തിൽനിന്നു സ്വാതന്ത്രിയപ്പെടുത്തുവാൻ ശ്രമിക്കുന്നതു നിങ്ങൾക്കു ആശീർവ്വാദമായിരിക്കും. എന്നാൽ പഴയ കുടിനിലവുകൾ ഉള്ളവ തൽക്ഷണമൊ വരുന്ന മകര മാസത്തൊടു കൂടെയൊ തീർക്കെണ്ടതാണെന്നു പടിഓലയിൽ സമ്മതിച്ചിട്ടുള്ളതാകയാൽ അതുപ്രകാരം ഏവരും തീർത്തുകൊള്ളുമല്ലൊ. വകയില്ലാതെ ദരിദ്രന്മാരായി തീർന്നുപോയാൽ അവർക്കു യോഗത്തിൽനിന്നു ഇളവു ചെയ്തു കൊടുക്കെണ്ടതാകുന്നു. അല്ലാതെയുള്ളവർ വീണ്ടും തീർക്കാതെയിരുന്നാൽ ആയതു വയ്പിച്ചല്ലാതെ അടിയന്തിരാദികൾ നടത്തിക്കൊടുക്കരുതാത്തതുമാകുന്നു. മേൽ പള്ളിക്കുള്ള വരുമാനങ്ങളിൽ കുടിനിലവു വരുത്തപ്പെടരുതെന്നു പ്രത്യേകം പടിഓലയിൽ സ്ഥിരപ്പെടുത്തീട്ടുള്ളതാകയാൽ അതിന്നു എതിരായി പട്ടക്കാരിൽ ആരും പ്രവൃത്തിച്ചു പൊകരുതു. പിടിഅരി, നിറപറ മുതലായ ധർമ്മശെഖരങ്ങളെക്കുറിച്ചു മുഖദാവിൽ എല്ലാവരൊടും, മദുബഹാ മുഖെന നാം പ്രത്യേകം പ്രസ്താവിച്ചു താല്പര്യപ്പെടുത്തുകയും പടിഓലയിൽ ആ സംഗതി വിവരിക്കയും എല്ലാവരും അതിനെ കൈക്കൊണ്ടു ഭക്തിപൂർവ്വം അതുമുതൽ എടുത്തുവരികയും ചെയ്യുന്നതാകയാൽ നാം അതിൽ അത്യന്തം സന്തൊഷിക്കുന്നു. ദൈവം നിങ്ങളെ അനുഗ്രഹിക്കുമാറാകട്ടെ. എന്നാൽ ആ വക ധർമ്മശെഖരപ്പിരിവുകൾ വീഴ്ചകൂടാതെ നടത്തി വെടിപ്പായ കണക്കുകളൊടുകൂടെ മുതൽ ശെഖരപ്പെടുത്തുകയും ചെയ്തുകൊള്ളെണ്ടതാകുന്നു.

ഇപ്രകാരം പള്ളിക്കടുത്തതായ സകല വരുമാനങ്ങൾകൊണ്ടും, പള്ളിക്കു ദാന മായി ചെയ്‌വാൻ നിശ്ചയിച്ചിട്ടുള്ളവർ തല്ക്കാലം ഇതിലെക്കു കൊടുക്കുന്നതു ഉത്തമമെന്നു അവർക്കു ഭക്തിപൂർവ്വം മനസ്സു തൊന്നുന്നതായിരുന്നാൽ ആ വക കൾ കൊണ്ടും എത്രയും വെഗത്തിൽ മെലെഴുതിയ കടങ്ങൾ വീട്ടുവാൻ ശ്രമിച്ചു കൊള്ളുകയും വെണം. ശെഷം കാര്യങ്ങൾക്കു നാം പിന്നാലെ എഴുതി അയ യ്ക്കുന്നതു കൂടാതെ സഹൊദരൻ മാർ അത്താനാസ്യൊസു മെത്രാപ്പോലീത്താ അവർകൾ നിങ്ങൾക്കു വേണ്ടുന്ന കല്പന അയച്ചുകൊള്ളുകയും ചെയ്യും. നമ്മുടെ രക്ഷിതാവായ യെശുമശീഹായുടെ കൃപയും വാഴ്‌വും നിങ്ങളുടെ ഭവനങ്ങൾ മെലും നിങ്ങളുടെ മക്കളുടെ മെലും നിങ്ങൾക്കുള്ള സകലത്തിൻമെലും വന്നു ആവസി ക്കുമാറാകട്ടെ. അത് കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാ രുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

വൃശ്ചികം 20. നമ്പ്ര 69. വാകത്താനത്തു പള്ളിയിലെ കൈക്കാരന്മാർക്കുള്ള ഈ സാധനം അവിടെവച്ചു എഴുതി മുദ്രയും നമ്പരും വയ്ക്കാതെ ഇങ്ങോട്ടു കൊണ്ടുപൊരികയും പിന്നെ മുദ്രയും നമ്പരും വച്ചു അങ്ങോട്ടു അയയ്ക്കയും ചെയ്കയാലാണു ഇപ്പൊളത്തെ നമ്പരു വയ്ക്കുവാൻ ഇടയായ്തു. പകർപ്പു താഴെ.

വാകത്താനത്തു പള്ളിയിലെ കൈക്കാരന്മാരിൽ വെട്ടീപ്പറമ്പിൽ തൊമ്മനും കാരിചിറെ പുന്നനും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വു.

പ്രിയമുള്ളവരെ, ഈ പള്ളിയിലുണ്ടായ തർക്കങ്ങൾ പറഞ്ഞു തീർക്കുന്ന തിനും മറ്റും സഹൊദരൻ മാർ അത്താനാസ്യൊസ് മെത്രാപ്പോലീത്താ അവർക ളുടെ എഴുത്തുപ്രകാരം നാം ഇവിടെ എത്തുകയും തർക്കവാദങ്ങളെ കെട്ടു തീർത്തു നിരപ്പാക്കുകയും മെൽ നടപടിക്കു പടിഓല എഴുതി വയ്പിക്കയും നിങ്ങൾ മുഖാന്തിരം പള്ളിക്കായി വാങ്ങിച്ചിട്ടുള്ള നിലവും പുരയിടവും ആവശ്യ പ്പെട്ടതാകയാൽ എല്ലാവരും അതിൽ തൃപ്തിപ്പെടുകയും അതിന്റെ കടം പള്ളി വകയിൽ നിന്നും മറ്റുമായി വീട്ടുവാൻ സമ്മതിക്കയും ചെയ്തിട്ടുണ്ട്. എംകിലും വസ്തു വാങ്ങിച്ചതിന്റെ കടം കൊടുത്തുതീർക്കുന്നതുവരെയും നിങ്ങളുടെ ഭാര ത്തിൽ ഇരിക്കയാൽ, വസ്തു വാങ്ങിക്ക നിമിത്തം മുൻ ഉണ്ടായതുപൊലെ യൊഗ ത്തിൽ, അതൃപ്തി വർദ്ധിക്കയോ, കടം വീട്ടുന്നതിന്നായി പടിഓല പ്രകാരം നിശ്ച യിക്കപ്പെട്ട, സംഖ്യകളും, ധർമ്മശെഖരങ്ങളും പിരിയുന്നതിനും, പിരിപ്പിക്കുന്നതി നും, നിവൃത്തി ഇല്ലാത്തവണ്ണമുള്ള തടസ്സങ്ങൾ നെരിടുകയൊ, കടക്കാരുടെ മുട്ടി പ്പാൽ നിങ്ങൾക്കു നിലയില്ലാതെ വരികയൊ, നിങ്ങളുടെമെൽ നമ്പരുകൾക്കിടയാ യിത്തീരുകയൊ ചെയ്യുന്നതായിരുന്നാൽ, നിങ്ങൾ മുഖാന്തിരം പള്ളിക്കായി തീറെ ഴുതിച്ചിട്ടുള്ള വസ്തുക്കളിൽ ഏതാനുമൊ മുഴുവനൊ, പണയപ്പെടുത്തുന്നതിനൊ, ഒറ്റി കൊടുക്കുന്നതിനോ, വെണ്ടിവന്നാൽ തീറു ആയിതന്നെ കൊടുക്കുന്നതിനൊ, ആ സംഗതിക്കു രണ്ടു മൂന്നു ഞായറാഴ്ച പള്ളിയിൽ പ്രസ്താവിച്ചു ഒരു നിവൃ ത്തിയും ഇല്ലാതെ വന്നാൽ വിരൊധമില്ലാത്തതും, അതിന്നു നിങ്ങൾ മുതൽപെർക്കു അധികാരമുള്ളതുമാകുന്നു. വാകത്താനത്തു പള്ളിയിൽ വച്ചു.

ധനു 1. നമ്പ്ര 70. നിരണത്തുപള്ളിയിൽ വിഗാരി മുതലായ പട്ടക്കാർക്കും ശേഷം പെർക്കും കൂടി ഇണ്ടാസ് (സംഗതി). പള്ളിഭാഗം നെർച്ചയ്ക്കു കല്ലാത്തു ചിറമെൽ പാപ്പിയുടെ ഭവനത്തിൽ വച്ചു പണങ്ങൾ എല്ലാം കൊണ്ടുവന്നു വച്ച തിന്റെ ശെഷം ലേലം ചെയ്‌വാനുള്ളതെന്നു കിഴക്കെടത്തു ഗീവറുഗീസ് കത്തനാരു

പറക നിമിത്തം പേരാത്തു തെക്കെതിൽ പെരുമാൾ ചെറിയാൻ ക്രമമല്ലാത്ത അതി ക്ഷെപങ്ങൾ പറഞ്ഞു എന്നും അടിക്കുന്നതിനു ഭാവിച്ചു എന്നും മറ്റും ആണ്. ഇതിന്നു വിചാരണ കഴിച്ചു ഹർജി സഹിതം റിപ്പൊർട്ട് അയപ്പാൻ എഴുതി അയച്ചു.

ധനു 1. നമ്പ്ര 71. പനെയ്ക്കാമിറ്റത്തു കൊച്ചുകത്തനാരുടെ അനുജൻ ചാണ്ട പ്പിള്ളയെ കാഞ്ഞിരപ്പള്ളിൽ നിന്നു സമീപമായ സ്ഥലങ്ങളിൽ എങ്ങാനും സ്ഥലം മാറ്റിച്ചാൽ കൊള്ളാമെന്നു അക്കരെ കൊച്ചുകുഞ്ഞിനു എഴുതി.

ധനു 2. നമ്പ്ര 72. പനയ്ക്കാമറ്റത്തു അബ്രഹാം കത്തനാർക്കും മട്ടയ്ക്കൽ അലക്സന്ത്രയൊസ് കത്തനാർക്കും. പള്ളിഭാഗം നെർച്ചക്കാരുടെ ഹർജിയെക്കു റിച്ചു ഒന്നുകൂടെ വിചാരണ ചെയ്യാനായി ടി നെർച്ചക്കാരെയും പ്രതിയായ പെരാത്തു തെക്കെതിൽ പെരുമാൾ ചെറിയാനെയും പള്ളിവാതുക്കൽ കത്തനാ രെയും പ്രത്യേകം തയ്യിൽ ചെറിയാനെയും കൂട്ടിക്കൊണ്ടു നിങ്ങൾ ഇന്നുതന്നെ ഇവിടെ വരണമെന്നു കല്പന അയച്ചു.

ധനു 3. നമ്പ്ര 73. അടങ്ങപ്രത്തു അവരായ്ക്കും മാമ്മൂട്ടിൽ കൊച്ചുവരായിക്കും കൈമുത്തു വക പണം കൊടുത്തയ്ക്കണമെന്നു എഴുതി.

ധനു 3. നമ്പ്ര 74. ടി സംഗതിക്കു കാരിക്കൊട്ടു വൈദ്യനും എഴുതി.

ധനു 4. നമ്പ്ര 75. പാലപ്പള്ളിൽ അച്ചനു വർത്തമാനങ്ങൾക്കു മറുപടി അയച്ചു.

ധനു 4. നമ്പ്ര 76. ആന്നിയിൽ മൂത്തകുഞ്ഞിനു വർത്തമാനങ്ങൾക്കു മറുപടി അയച്ചു.

ധനു 4. നമ്പ്ര 77. ചാത്തുരുത്തിൽ കൊച്ചുമാത്തുവിനു വർത്തമാനങ്ങൾക്കു മറുപടി എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 4. നമ്പ്ര 78. ചെന്നക്കാട്ടു മൂപ്പൻ കത്തനാർക്കു വർത്തമാനങ്ങൾക്കു എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 4. നമ്പ്ര 79. ആനിക്കാച്ചെരിൽ കൊച്ചുകത്തനാർക്കു വർത്തമാനങ്ങൾക്കു മറുപടി എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 4. നമ്പ്ര 80. കല്ലിശ്ശെരിൽ പടിഞ്ഞാറെപുരയ്ക്കൽ കൊച്ചുകുരുവിളയ്ക്കു ഇവിടുത്തെ സിമ്മനാരി പണിക്കായി നിങ്ങളൊടു കടമായി ചൊദിച്ചിട്ടുള്ള രൂപാ പള്ളികിഴക്കെതിൽ ഔസെപ്പിന്റെ പറ്റിൽ ആവശ്യംപൊലെ അപ്പഴ, അപ്പഴായി കൊടുത്തയയ്ക്കണമെന്നു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 4. നമ്പ്ര 81. കുമരകത്തു ഓലുതറെ കൊച്ചു പാപ്പിക്കു. ഇവിടുത്തെ പണിക്കു ആവശ്യമുള്ള കക്കാ വള്ളക്കാർ മുഖാന്തിരം കൊടുത്തയയ്ക്കണമെന്നു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 5. നമ്പ്ര 82. നിരണത്തു പള്ളിക്കാർക്കു, പള്ളിഭാഗം നെർച്ചയിൽ വച്ചു പെരാത്തു തെക്കെതിൽ പെരുമാൾ ചെറിയാൻ, കിഴക്കെടത്തു മൂപ്പൻ കത്തനാരെ ആക്ഷെപിക്കയും ദുഷിവാക്കു പറകയും, അടിപ്പാൻ കൂടി ഭാവിക്കയും മറ്റും ചെയ്ത തായി ഈ മാസം 1-നു ടി നേർച്ചക്കൂട്ടക്കാർ, മട്ടയ്ക്കൽ കിഴക്കെപുറത്തു ബഹ നാൻ കത്തനാരു ചാക്കൊ മുതലുപെര എഴുതി ബൊധിപ്പിക്കയാൽ അതിനെ വികാരി മുതൽ പെരെക്കൊണ്ടു വിചാരണ കഴിപ്പിക്കയും, പിന്നത്തെതിൽ ആ വിചാരണയിൽ സംബന്ധിക്കാതിരുന്നവരെയും മറ്റും അടുക്കൽ വരുത്തി വിസ്ത

രിക്കയും ചെയ്തതിൽ ടി. ഹർജി യഥാർത്ഥമെന്നു പ്രത്യക്ഷപ്പെടുകയാൽ ടി ചെറിയാനെ മുടക്കി കല്പന അയച്ചു. കൊല്ലത്തു പള്ളിയിൽ നിന്നും.

ധനു 8. നമ്പ്ര 83. വഞ്ചിത്തറ പള്ളിക്കാർക്കു. പ്രിയമുള്ളവരെ ആ സ്ഥലത്തു പള്ളി വെക്കുന്നതിനു ഉത്തരവു കിട്ടിയിരിക്കയാൽ, കല്ലിട്ടു കുർബാന മുതലായ കർമ്മാദികൾ നടത്തിച്ചു തരണമെന്നുള്ള നിങ്ങളുടെ അപെക്ഷപ്രകാരം തല്ക്കാലം അവിടെ വന്നു ടി സംഗതി നിറവെറ്റി പൊരുവാൻ, സൌകര്യമില്ലാതിരിക്കകൊണ്ടും, താമസം വന്നു പോകുന്നതിൽവച്ചു, നിങ്ങളുടെ കർമ്മാദികൾക്കു മുടക്കമായി ഭവിക്കുന്നതുകൊണ്ടും നിങ്ങളുടെ അപെക്ഷപ്രകാരം കുരിശുവച്ചു കുർബാന ചൊല്ലുകയും പിന്നത്തെതിൽ ഞങ്ങൾ അവിടെ എത്തി കല്ലിടീൽ മുതലായ ശുശ്രൂഷകൾ നടത്തുകയും ചെയ്യാമെന്നു കർത്താവിൽ ആശ്രയിച്ചിരിക്കുന്നു. എന്നാൽ ഇപ്പോൾ നിങ്ങൾ കെട്ടിയുണ്ടാക്കിയിരിക്കുന്ന ആ പള്ളി സ്ഥലത്തു ഈ മാസം 25-നു നോമ്പു വീടുന്ന ദിവസമായ നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിൽ, അഗ്നിച്ചൂളയിൽ ഇടപ്പെട്ടവരായ, വിശുദ്ധ ഹനനിയാ, അസറിയാ, മീഗായെൽ എന്ന മൂന്നു പൈതങ്ങളുടെ, നാമത്തോടുകൂടെ കുരിശുവച്ചു കുർബാന മുതലായതു നടത്തുന്നതിനു നമ്മുടെ ചെങ്ങന്നൂർ പള്ളിയിൽ വികാരി പൂവത്തൂർ യാക്കോബു കത്തനാർക്കു ഇതൊന്നിച്ചു സാധനം അയച്ചിട്ടുള്ളതിനാൽ അയാളെ വരുത്തി ടി ശുശ്രൂഷാദികൾ ടി ദിവസം ഭക്തിപൂർവ്വം നടത്തിച്ചുകൊള്ളുകയും വേണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ കല്പന അയയ്ക്കയും ചെയ്യുന്നതുമാകുന്നു. കൊല്ലത്തു പള്ളിയിൽ നിന്നും.

ധനു 8. നമ്പ്ര 84. ടി സംഗതിയെക്കുറിച്ചു പൂവത്തൂർ യാക്കോബു കത്തനാർക്കു എഴുതി. കൊല്ലത്തു പള്ളിയിൽ നിന്നും.

ധനു 8. നമ്പ്ര 85. കൊഴഞ്ചെരി പുത്തൻപള്ളിക്കാർക്കു. ടി വഞ്ചിത്തറ പള്ളിയിൽ ഈ മാസം 25-നു നോമ്പു വീടുന്ന ദിവസമായ കർത്താവിന്റെ ജനനപ്പെരുന്നാളിൽ കുരിശുവച്ചു കുർബ്ബാന മുതലായ്തു നിശ്ചയിച്ചിരിക്കകൊണ്ടു ടി പെരുന്നാൾ ദിവസം നിങ്ങളെല്ലാവരും അവിടെ ചെന്നു ചേരണമെന്നു കല്പന അയച്ചു. കൊല്ലത്തു നിന്നും.

ധനു 10. നമ്പ്ര 86. ആന്നിയിൽ മൂത്തകുഞ്ഞിനു നമ്മുടെ പാട്ടംവക നെല്ലു കോമളത്തു കിഴക്കെതിൽ വക്കീലിന്റെ പറ്റിൽ കൊടുത്തയയ്ക്കണമെന്നു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 11. നമ്പ്ര 87. കല്ലുംകത്തറ പള്ളിക്കാർക്കു. പ്രിയമുള്ളവരെ, ആ പള്ളിയിൽ ഉണ്ടായിരിക്കുന്ന തർക്കങ്ങളെക്കുറിച്ചു നാം അവിടെ എത്തി കേട്ടു സമാധാനം ഉണ്ടാക്കണമെന്നും മറ്റുമായി ബ. സഹോദരൻ മാർ അത്താനാസ്യൊസു മെത്രാപൊലീത്താ അവർകൾ നമുക്കു അയച്ചിട്ടുള്ള സാധനം നമ്മുടെ കണിച്ചേരിൽ ചാക്കോയുടെ പറ്റിൽ അയച്ചതു ഇവിടെ കിട്ടി വായിച്ചു കാണുകയും ചെയ്തു. എന്നാൽ സാധനത്തിൽ നമ്മെ താല്പര്യമായി നിർബന്ധിച്ചിരിക്കുന്നതുകൊണ്ടും നിങ്ങളുടെ സ്നെഹത്തെ ഓർത്തും വരുവാൻ തന്നെ നാം ഒരുങ്ങിയിരിക്കുന്നു. എംകിലും അവിടെ ഇപ്പോൾ തർക്കത്തിൽ ഇരുഭാഗമായിത്തീർന്നിരിക്കുന്നുയെന്നു കാണുന്ന സ്ഥിതിക്കു ഇരുഭാഗവും കൂടിയൊ പ്രത്യേകം പ്രത്യേകമായിട്ടൊ അല്ലെംകിൽ ഇരുഭാഗത്തെയും പ്രതിപുരുഷസ്ഥാനത്തിൽ വികാരി മാത്രമൊ

നിങ്ങളുടെ തൃപ്തിയെ കാണിക്കുന്നതായ ഒരു എഴുത്തുകൂടെ കണ്ടതിനുമേൽ ഈ വരുന്ന ആഴ്ച തന്നെ പുറപ്പെടാമെന്നു വിചാരിച്ചിരിക്കുന്നു. ശേഷം ഈ ആൾ നിങ്ങളൊടു പറയുന്നതുമാകുന്നുയെന്നു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 11. നമ്പ്ര 88. താമരപ്പള്ളിൽ കൊച്ചുതൊമ്മനും നെല്ലിക്കൽ കുഞ്ഞമ്മനും പടിഞ്ഞാറെപുരയ്ക്കൽ കുരുവിളയ്ക്കുംകൂടി എഴുതുന്നതു. പുരയ്ക്കൽ കത്തനാരും പാറാക്കിക്കൽ ഉണ്ണിട്ടനും കടക്കെത്തു തോമ്മായും തമ്മിലുള്ള തടി വ്യാപാരത്തെക്കുറിച്ചു മുൻ റാന്ദിയിൽ വച്ചു നാം കെൾക്കയും കണക്കു തീർത്തു ശരിയായി വെല നോക്കിക്കൊൾവാൻ ആജ്ഞാപിക്കയും ചെയ്തതുപോലെ നടത്തായ്കകൊണ്ടു ആ കാര്യം കേട്ടു തീർച്ചപ്പെടുത്തുവാൻ ടി മൂന്നുപേർക്കും എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 14. നമ്പ്ര 89. കൊടിയാട്ടു യാക്കോബു കത്തനാർക്കു ഒരു കാര്യത്തെക്കുറിച്ചു ആലൊചിപ്പാനായി അടുത്ത ദിവസം തന്നെ ഇവിടെ വന്നുചെരണമെന്നു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 14. നമ്പ്ര 90. കൊച്ചുകോശി കത്തനാർക്കും, ചാലക്കുഴിയിൽ പൌലോസിനും മല്ക്കിക്കും കൊങ്ങളത്തു ഉലഹന്നാനും, ഒരു കാര്യത്തെക്കുറിച്ചു ആലോചിപ്പാൻ അടുത്ത ദിവസംതന്നെ ഇവിടെ വന്നുചേരണമെന്നു എഴുതി അയച്ചു. പരുമല.

ധനു 14. നമ്പ്ര 91. കൊടിയാട്ടു കുര്യൻ കത്തനാർക്കു. അയാളുടെ ദുഃഖ വർത്തമാനത്തെക്കുറിച്ചു എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 15. നമ്പ്ര 92. ആന്നിയിലെ കൊച്ചുകത്തനാരെക്കൊണ്ടു ചൊല്ലിച്ചു നടത്തിച്ചു കൊള്ളുന്ന വിവരത്തിനു കറ്റാനത്തു പള്ളിക്കാർക്കു എഴുതി അയച്ചു. പരുമല സിമ്നാരി.

ധനു 15. നമ്പ്ര 93. ടി സംഗതിക്കു മാങ്കാവിൽ കത്തനാർക്കും എഴുതി അയച്ചു. പരുമല സിമ്നാരി.

ധനു 15. നമ്പ്ര 94. കണ്ണംകൊട്ടു സ്കറിയാ ചെമ്മാച്ചനു വർത്തമാനങ്ങൾക്കു എഴുതി. പരുമല.

ധനു 19. നമ്പ്ര 95. വല്യമെത്രാച്ചനു. പുത്തൻകാവിൽ പീടികയിൽ കോരതു എന്നവനു ആറന്മുള രജിസ്ഥർ കച്ചെരിയിൽ ഒരു ശിപായി വേല കൊടുപ്പിക്കണമെന്നു എഴുതി. പരുമല.

ധനു 19. നമ്പ്ര 96. അയിരൂർ മന്ദാപ്പാറ പള്ളിക്കാർക്കു ആ പള്ളി പുത്തനായി കല്കെട്ടു കഴിച്ചു, കെട്ടി ഒരുക്കിയിരിക്കുന്നതിനാൽ അതിൽ കുരിശു വച്ചു കുർബ്ബാന ചൊല്ലുന്നതിനു അയിരൂർ തെങ്ങുംതോട്ടത്തിൽ അബ്രഹാം കത്തനാരെ നിയമിച്ചു കല്പന അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

ധനു 30. നമ്പ്ര 97. മൂക്കഞ്ചേരിൽ കൊച്ചുമാത്തുവിനു അയാളുടെ അപ്പന്റെ മരണത്തെക്കുറിച്ചു എഴുതി അയച്ചതിനു ആശ്വാസത്തിന്റെ കല്പന അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 2. നമ്പ്ര 98. കടവിൽ അവരാം വർക്കിക്കു അയാളുടെ അപ്പന്റെ മരണ

ത്തെക്കുറിച്ചു എഴുതി അയച്ചതിനു ആശ്വാസത്തിന്റെ കല്പന അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 2. നമ്പ്ര 99. അത്താനാസ്യൊസ് മെത്രാപൊലീത്താ തിരുമനസ്സിലെക്കു കല്ലുംകത്തറ പള്ളിക്കാര്യത്തെക്കുറിച്ചും മറ്റും എഴുതി. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 3. നമ്പ്ര 100. നിരണത്തു പള്ളിക്കാർക്കു ആ ഇടവകയിൽ പള്ളിഭാഗം നേർച്ചകൂട്ടത്തിൽ ഉൾപ്പെട്ടവരായ ചക്കാലപറമ്പിൽ മാത്തു കോരുതും, പള്ളി തെക്കേതിൽ കപ്പിയാർ അബ്രഹാം വർക്കിയും മദ്യപാനികളായിത്തീരുക നിമിത്തം ടി മുറിക്കാരുടെ ഹർജ്ജിപ്രകാരം വിചാരണ കഴിച്ച വികാരി മുതൽ പേരുടെ റിപ്പോർട്ടു വരികയാൽ അവരിരുവരെയും മുടക്കി സാധനം അയച്ചു. കല്ലുംകത്തറ.

മകരം 5. നമ്പ്ര 101. കലയപുരത്തു മെലെതിൽ വീട്ടിൽ കൃഷ്ണൻ നാരായണനു വർത്തമാനങ്ങൾക്കു എഴുതി അയച്ചു. കല്ലുംകത്തറ.

മകരം 5. നമ്പ്ര 102. പമ്പൂരെത്തു ചാണ്ടപ്പിള്ള കത്തനാർക്കു. വർത്തമാനങ്ങളെക്കുറിച്ചു എഴുതി അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 6. നമ്പ്ര 103. വല്യമെത്രാച്ചനു കറത്തൊടത്തു മൂപ്പൻ കത്തനാരുടെ മകനു പട്ടംകൊടുക്കുന്ന സംഗതിയെക്കുറിച്ചു എഴുതി.

മകരം 7. നമ്പ്ര 104. പനയ്ക്കാമിറ്റത്തു അബ്രഹാം കത്തനാർക്കു. പരുമല സിമ്മനാരി പണിക്കായി തലവടി കിഴക്കെക്കര പള്ളിയിൽ നിന്നും സാധനപ്രകാരം നമുക്കു തരുവാനുള്ള പണം പിരിച്ചു ഔസെപ്പിനെ ഏല്പിക്കണമെന്നും മറ്റും എഴുതി. കല്ലുംകത്തറ.

മകരം 7. നമ്പ്ര 105. എരുതൊട്ടു പള്ളിക്കാർക്കു. പരുമല സിമ്മനാരി പണിവകയ്ക്കായി കല്പനപ്രകാരം അവിടെനിന്നും കൊടുത്തയപ്പാനുള്ള പണം ഔസേപ്പിന്റെ പറ്റിൽ കൊടുത്തയ്ക്കണമെന്നു എഴുതി. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 7. നമ്പ്ര 106. ചെങ്ങന്നൂർ പള്ളിക്കാർക്കു ടി സംഗതിയെക്കുറിച്ചു എഴുതി.

മകരം 7. നമ്പ്ര 107. പരുമലെ ഔസേപ്പിനു അവിടുത്തെ പണിയുടെ കാര്യത്തെക്കുറിച്ചും മറ്റും എഴുതി. കല്ലുംകത്തറ.

മകരം 8. നമ്പ്ര 108. പുത്തൻവീട്ടിൽ സ്കറിയാ ചെമ്മാച്ചനു അയാളുടെ ജെഷ്ഠന്റെ മരണത്തെക്കുറിച്ചു എഴുതി അയച്ചതിനു ആശ്വാസത്തിന്റെ കല്പന അയച്ചു. കല്ലുംകത്തറ.

മകരം 8. നമ്പ്ര 109. പടയാട്ടിൽ അച്ചനു പെരുനാളിനെക്കുറിച്ചും മറ്റും അറിവാനായി എഴുതി അയച്ചതിനു യൊഗ്യമായ മറുപടി അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 9. നമ്പ്ര 110. മട്ടയ്ക്കൽ മൂപ്പൻ കത്തനാർക്കു. തലവടിയിൽ കെളപ്പറമ്പിൽ ആയ മണലെൽ അബ്രാഹത്തിന്റെ വിവാഹം ഈ വരുന്ന ഞായറാഴ്ച വളഞ്ഞവട്ടത്തു പള്ളിയിൽവച്ചു കഴിക്കുന്നതാകയാൽ അതിനു തർക്കവും കുഴപ്പവും ഒന്നും കൂടാതെ നടത്തിക്കണമെന്നും മറ്റും എഴുതി.

മകരം 10. നമ്പ്ര 111. കരിങ്ങാശ്രെ കറത്തെടത്തു പീലിപ്പൊസ് കത്തനാരുടെ മകൻ ഗീവറുഗീസ കാറൊയായൊയ്ക്കു പട്ടം കൊടുത്ത പട്ടകടലാസ്സ് കൊടുക്ക പ്പെട്ടു. 1897-നു 1073 മകരം 10-നു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 11. നമ്പ്ര 112. കണ്ടനാട്ടു തുകലൻ കത്തനാർക്കു ടി സംഗതിയെക്കുറി ച്ചും, പട്ടക്കടലാസു പള്ളിയിൽ എത്തി വായിക്കുന്നതിനെക്കുറിച്ചും മറ്റും എഴുതി. കല്ലുംകത്തറപള്ളി.

മകരം 12. നമ്പ്ര 113. കുമരകത്തു കളത്തിപ്പറമ്പിൽ യവുസെപ്പു കത്തനാർക്കും, കരിമച്ചേരിൽ ഇട്ടിക്കുഞ്ഞിനും തുണ്ടത്തിൽ അബ്രാഹത്തിനും കരിമച്ചെരിൽ കൊച്ചുമാത്തുവിനും കൂടി കക്കാ വാരിച്ചു കൊടുത്തയ്ക്കുന്നതിനുവേണ്ടി എഴുതി അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 12. നമ്പ്ര 114. ചക്കാലമണ്ണിൽ തൊമ്മാസ വക്കീലിനു അയാളുടെ അപ്പന്റെ മരണത്തെക്കുറിച്ചു എഴുതി അറിവിച്ചതിന്നു ആശ്വാസത്തിന്റെ കല്പന അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 12. നമ്പ്ര 115. പനയ്ക്കൽ പാത്തപ്പനു. അവിടുത്തെ വർത്തമാനങ്ങൾക്കു വന്ന എഴുത്തിന്നു സന്തൊഷത്തിന്റെ മറുപടി അയച്ചു. ടി സ്ഥലം.

മകരം 12. നമ്പ്ര 116. പനയ്ക്കൽ ഇട്ടിമാത്തുവിന്നു. വർത്തമാനങ്ങൾക്കു എഴുതി. ടി സ്ഥലം.

മകരം 12. നമ്പ്ര 117. ചെമ്മണ്ണൂർ ഉക്കുറു കത്തനാർക്കും ചെറുവത്തൂർ മാത്തു കത്തനാർക്കും, തെക്കെക്കര കുറിയാക്കൂസ് കത്തനാർക്കും, കൊലാടി പൗലോസു കത്തനാർക്കും കൂടി. പ്രിയമുള്ളവരെ, നിങ്ങൾ കഴിഞ്ഞ മാസം 31-നും 17-നും അയച്ചതായ രണ്ടു എഴുത്തുകളും ഇവിടെ കിട്ടി. വായിച്ചു കാണുകയും അതിലെ സംബന്ധ വിവാഹ സംഗതികളെക്കുറിച്ചു അതിശയിക്കയും വ്യസനിക്കയും ചെയ്യുന്നു. നിങ്ങൾ അയച്ച എഴുത്തുകളിൽ ഒന്നിൽ നാലു പേരുടെ പേരു വയ്ക്ക യും രണ്ടു പെരു മാത്രം ഒപ്പിടുകയും ചെയ്തിരിക്കുന്നതു കണ്ടതുകൊണ്ടും കഴിഞ്ഞ ആണ്ടിലത്തെ വിവാഹ നടത്തകൾ നിങ്ങൾ പരസ്പര വിരോധമായി ത്തീർന്നു അവരവർക്കു ബൊധിച്ചതുപോലെ കല്യാണം നടത്തിക്കൊടുത്തതായി കേട്ടതുകൊണ്ടും, സർക്കാർ മേൽപ്പട്ടക്കാരെ തടുത്തിരിക്കുന്ന കാലമായതുകൊണ്ടും, മതമത്സരം നിമിത്തം ഇങ്ങനെയുള്ള സംഗതികളിലും അറപ്പുകെട്ടു കക്ഷി പിടി പ്പാൻ ഒരുമ്പെടുന്ന അവസരമായിത്തീർന്നിരിക്കുന്നതുകൊണ്ടും അവിടുത്തെ ഈ വക തൊന്ന്യവാസങ്ങൾക്കു പ്രത്യേക ചുമതലയും അധികാരവുമുള്ള വലിയ മെത്രാച്ചൻ തന്നെ കല്പന അയച്ചു നിദാനം വരുത്തപ്പെടെണ്ടതാകുന്നുയെന്നുള്ള അഭിപ്രായത്തൊടു കൂടെ നിങ്ങടെ സ്നെഹത്തിന്നു ഇപ്പൊൾ ഈ അറിവു മാത്രം അയച്ചു തിര്യപ്പെടുത്തുന്നതെയുള്ളു. വിവാഹസംബന്ധമുറകളെക്കുറിച്ചും, പാര മ്പര്യ നടപടികളെക്കുറിച്ചും, പൂർവ്വീക പള്ളിശട്ടങ്ങളെക്കുറിച്ചും, വിശുദ്ധ പാത്രി യർക്കീസു ബാവാ തിരുമനസ്സുകൊണ്ടു എഴുന്നെള്ളി കല്പിച്ചിട്ടുള്ള കല്പനക ളെക്കുറിച്ചും മറ്റും അറിയാതിരിപ്പാൻ പുതുക്രിസ്ത്യാനികളല്ലല്ലൊ. ഈ സംഗതി കളെക്കുറിച്ചു അസൊസെഷ്യൻ കമ്മട്ടിയിൽ വച്ചു കാനൊനാ നൊക്കി തീർച്ചപ്പെ ടുത്തി ചെയ്തിട്ടുള്ള പരസ്യവും അറിയാത്തവർ ആകയില്ലാ. ഇതു നിമിത്തമായി ത്തന്നെ നമ്മിൽനിന്നും മുൻപു കല്പനകൾ അയയ്ക്കപ്പെട്ടിട്ടുള്ളതുമാകുന്നു.

പിന്നെ നിങ്ങളുടെ ഈ ചൊദ്യത്തിന്റെ താല്പര്യം എന്തു. സംഗതി അറിയായ്ക കൊണ്ടോ. അല്ലെംകിൽ അനുവാദം കിട്ടണമെന്നുവച്ചൊ. മേലെഴുതിയപ്രകാരം നിങ്ങൾ വലിയ പിതാവിന്റെ അടുക്കൽതന്നെ എഴുതി ബോധിപ്പിക്കയും ഉണ്ടാകുന്ന കല്പനപോലെ യൊഗ്യമായി നടത്തിക്കൊൾകയും ചെയ്വാൻ ദൈവം നിങ്ങൾക്കു സഹായിക്കുമാറാകട്ടെ എന്നു കല്പന അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 12. നമ്പ്ര 118. ചിറെത്തു പൈലി ഇത്താപ്പുരിക്കു അവന്റെ വല്യപ്പന്റെ മകൻ മാത്തുവിന്റെ മകളെ ചാത്തുരുത്തിൽ കൊച്ചയിപ്പൂരെക്കൊണ്ടു കെട്ടിക്കുന്ന കാര്യത്തിന്നു ഇവിടുത്തെ അനുവാദമുണ്ടാകണമെന്നു ടിയാൻ എഴുതി അയച്ചതിന്നു. മറ്റൊരടത്തും ചെറുക്കന്നു നിശ്ചയിച്ചു വാക്കു കൊടുക്കാതെയും പെണ്ണും ചെറുക്കനും തമ്മിൽ തരചെർച്ചയുണ്ടായിരിക്കയും ചെയ്യുന്നതായാൽ നടത്തുന്നതിനു വിരോധമില്ലെന്നും മറ്റും ചാത്തുരുത്തിലെക്കു എഴുതി അയച്ചു.

മകരം 23. നമ്പ്ര 119. പുതുപ്പള്ളി പള്ളിയിൽ വികാരിയും ദേശത്തുപട്ടക്കാരും, പള്ളി കൈക്കാരും ശെഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു.

പ്രിയമുള്ളവരെ ഈ കാലങ്ങളിൽ വേദതർക്കങ്ങളും കള്ള ഉപദെഷ്ടാക്കളും വർദ്ധിച്ചിരിക്കുന്നുയെന്നും നാൾക്കുനാൾ സത്യവിശ്വാസത്തിന്നു എതിരായ മതങ്ങളും തന്നിഷ്ടനടപടികളും ചില ഗ്രഹശാസ്ത്രികൾ പ്രസ്താവിക്കുന്ന വ്യർത്ഥമായ ഗണിതങ്ങളെ കെട്ടു ഭ്രമിച്ചുകൊണ്ടു സ്ഥിരവിശ്വാസികളായ മറ്റുള്ളവരെക്കൂടി ഭ്രമിപ്പിക്കുന്നവരും നമ്മുടെ രക്ഷിതാവിനാലും തന്റെ വിശുദ്ധ ശ്ലീഹന്മാരാലും ബാവന്മാരാലും സ്ഥിരപ്പെടുത്തപ്പെട്ടിരിക്കുന്ന അടിസ്ഥാനത്തിൽനിന്നും ലാക്കിൽ നിന്നും തെറ്റി വെറി പിടിച്ചു ഓടി നടക്കുന്നവരും നിഗളത്താലും അഹംഭാവത്താലും, ദുഷ്ടാത്മാവിന്റെ വാഹനമായിത്തീർന്നുകൊണ്ടു പരിശുദ്ധാത്മാവുള്ളവരുടെ ഭാവം നടിക്കുന്ന ദുരുപദെശികളും മറ്റും ഇപ്പൊൾ എല്ലാ സ്ഥലങ്ങളിലും ഓടി നടക്കുന്നുയെന്നുള്ളതു പ്രസിദ്ധമാണല്ലൊ. കഴിയുമെങ്കിൽ ഉത്തമന്മാരെക്കൂടെ തട്ടിപ്പാൻ തക്കവണ്ണമുള്ള പരീക്ഷകൾ ഉണ്ടാകുമെന്ന നമ്മുടെ രക്ഷിതാവു കല്പിച്ചിട്ടുള്ള തിരുമൊഴികളെ നിങ്ങൾ പ്രത്യെകം ഓർക്കണം. പിന്നയും അവരുടെ നടപടികളുടെ അവസാനത്തെ പരിശൊധിച്ചു കൊൾവീൻ എന്നു വിശുദ്ധ ശ്ലീഹാ പഠിപ്പിച്ചിട്ടുള്ളതുപൊലെ ഈ ഇടക്കാലങ്ങളിൽ കാണപ്പെട്ട ചില ദുരുപദേശ നടപടികളെയും അവയുടെ അവസാനത്തെയും പരിശൊധിച്ചാൽ അവകൾ അബദ്ധമായിട്ടുള്ളതെന്നു വെളിപ്പെടുന്നതാകുന്നു. 1. വിദ്വാൻകുട്ടി മുതൽപെരുടെ ആരംഭത്തെയും അവരുടെ അവസാനത്തെയും ഓർപ്പീൻ. 2. ഡെവീഡ മുതൽപെരുടെ ഉപദെശങ്ങളെയും അവയുടെ അവസാനത്തെയും പരിശൊധിപ്പീൻ. 3. രക്ഷണീയ സൈന്യങ്ങളുടെ അടിസ്ഥാനമില്ലാത്ത വിശ്വാസത്തെയും അബദ്ധമായ അവരുടെ നടപടികളെയും നൊക്കുവീൻ. 4. മേൽപറഞ്ഞവകളോടു ചെർന്നതും സത്യവിശ്വാസത്തെ തെറ്റിക്കുന്നതുമായ ഉപദെശങ്ങളോടു കൂടെ അല്ലയോ ഇപ്പൊൾ ചിലർ നമ്മുടെ ഇടയിൽ വന്നിറങ്ങീട്ടുള്ളതും. എന്നാൽ നിങ്ങളിൽ ചിലർ അവരുടെ വചനങ്ങൾക്കു ചെവി കൊടുക്കുന്നതായും മറ്റും അറിഞ്ഞു ഞങ്ങൾ വ്യസനിക്കുന്നു. പ്രിയമുള്ളവരെ, സത്യാത്മാവിനാൽ ഉള്ളവകളുടെ ആരംഭം ലഘുവായും അവയുടെ അവസാനം വലിപ്പമായും സ്ഥിരമായും ഇരിക്കും. ദുഷ്ടാത്മാവിനാൽ ഉള്ളവകളുടെ ആരംഭം വിദ്വാൻകുട്ടി മുതൽപെരുടെതു

പൊലെ ഘൊഷമായും അവസാനം നിസ്സാരമായും അബദ്ധമായും ഇരിക്കും. മാതാപിതാക്കന്മാർക്കും ഗുരുഭൂതന്മാർക്കും സഭയ്ക്കും സഭാപിതാക്കന്മാർക്കും കീഴ്പെട്ടിരിക്കുന്ന മക്കൾ അവരുടെ പിടിയിൽ നിന്നു വിട്ടു ഉല്ലാസങ്ങൾക്കും ആഹ്ലാദങ്ങൾക്കും, മദ്യപാനം, വെശ്യാദൊഷം, ദുർമ്മാർഗ്ഗം മുതലായ തൊന്നിയാസങ്ങളിലെക്കും പൊകുവാൻ വിടാതിരിക്കുന്നതിൽ തല്ക്കാലം അവർക്കു ദുഃഖവും അവസാനം അവർക്കു വലിയ സന്തൊഷവും ഉണ്ടാകുന്നതാണു. മെൽപറഞ്ഞ കീഴനുസരണത്തിൽ അല്ലാതെ തന്നിഷ്ടമായി വ്യർത്ഥതയിൽ നടക്കപ്പെടുവാനിടവരുന്ന ബാലന്മാർക്കു, തത്സമയം സന്തൊഷവും അവസാനം ദുഃഖവും നെരിടുന്നതാകുന്നു. ഗുരുഭൂതന്മാർക്കു കീഴ്പെട്ടു വരുതിപ്രകാരം നടക്കാതെ തൊന്നിയവാസമായി നടക്കുന്ന പൈതങ്ങൾ ക്ലാസ്സിൽനിന്നു തള്ളപ്പെട്ടവരായിത്തീരും. ഇടയന്റെ ശബ്ദം ഗണ്യമാക്കാതെ കൂട്ടത്തിൽനിന്നു തെറ്റി പോകുന്ന ആടുകൾ കുഴിയിലോ ദുഷ്ടമൃഗങ്ങളുടെ കൈയിലൊ അകപ്പെട്ടു നഷ്ടമായിത്തീരുന്നതല്ലാതെ ആട്ടിൻതൊഴുത്തിൽ പ്രവേശിച്ചു ആശ്വസിപ്പാനിടയാകുന്നതല്ലാ. മാതാപിതാക്കന്മാർക്കു അനുസരണമില്ലാതെ അവരുടെ ശത്രുക്കളൊടു ചേർന്നു വിരോധികളായിത്തീർന്നാൽ അവരുടെ ശാപത്തിനു പാത്രീഭവിക്കയും അവരുടെ അവകാശത്തിന്നു ഇതരന്മാരായിത്തീരുകയും ഇഹത്തിലും, പരത്തിലും അവർ അയൊഗ്യന്മാരായിരിക്കയും ചെയ്യുന്നതാണു. എന്റെ പുത്രാ, നിന്റെ പിതാവിന്റെ നിയമത്തെ അനുസരിച്ചുകൊൾകായെന്നും, നിന്റെ മാതാവിന്റെ നിയമത്തെ മറന്നുപൊകരുതെന്നും ഉള്ള പരിശുദ്ധ റൂഹായുടെ വചനത്തെ ഓർത്തുകൊൾവീൻ. നമ്മുടെ പിതാവായ സർവ്വശക്തൻ നമുക്കു നിശ്ചയിച്ചിട്ടുള്ള വിശ്വാസനിയമത്തെയും നമ്മുടെ മാതാവായ വി. സഭ നമുക്കു നിശ്ചയിച്ചിട്ടുള്ള വിശ്വാസനടപടികളെയും മറന്നുപോകരുതെ. ആദ്യം ഏലോഹിംമക്കൾ എന്നു പറയപ്പെടുന്ന ശെതിൻ മക്കൾ അവരുടെ പിതാവായ ആദാമ്മിന്റെ വരുതി വിട്ടു മനുഷ്യമക്കൾ എന്നു പറയപ്പെടുന്ന കായെൻ മക്കളോടുകൂടെ ചേർന്നു ഉല്ലസിച്ചു ദുർമ്മാർഗ്ഗത്തിൽ നടന്നു ദുഷ്ടസന്തതികൾ ജനിച്ചു പിഴച്ചകൂട്ടമായി തീരുകയാൽ ദൈവകൊപം അവരിൽ ഉണ്ടായി ജലപ്രളയത്താൽ ആ തലമുറ ഒക്കെയും നശിപ്പിച്ചു കളവാൻ ഇടയായി. ആകയാൽ പ്രിയമുള്ളവരെ, നിങ്ങൾ അനുസരണക്കെടിന്റെ സന്തതികളല്ലാ. മെൽപറഞ്ഞ പരിശുദ്ധ പിതാവിന്റെയും പരിശുദ്ധ മാതാവിന്റെയും അനുഗ്രഹിക്കപ്പെട്ട ഏലോഹീം മക്കളത്രെ. ആ നമ്മുടെ മാതാപിതാക്കന്മാരുടെ അനുസരണത്തിൽ നിന്നും വിട്ടു പൈശാചിക കൂട്ടത്തൊടു ചെർന്നു തൊന്നിയവാസനടപടികളിലും വിശ്വാസത്തെറ്റിലും അഹങ്കരിച്ചു ഉല്ലസിച്ചു നടപ്പാൻ ഒരിക്കലും ആരും മനസ്സു വച്ചു പൊകരുതെ. നിങ്ങടെ മക്കളെ അവർ ദൈവത്തിന്റെ മക്കളായിത്തീരുവാൻ തക്കവണ്ണം അവരെ സത്യവിശ്വാസത്തിലും സത്യനടപടികളിലും, ഭയഭക്തിയിലും, അനുസരണത്തിലും, സ്നെഹത്തിലും വളർത്തുവീൻ. പള്ളിയിൽ പട്ടക്കാർ പ്രസംഗിക്കുന്നതു കൂടാതെ തെരഞ്ഞെടുത്ത കൈവെപ്പോടും കല്പനയൊടുംകൂടെ അയക്കപ്പെടുന്ന ഉപദേശികളെക്കൊണ്ടും പ്രസംഗം നടത്തിച്ചു കൊൾവീൻ. അല്ലാതെ ഉപദേശികളെന്നും പറഞ്ഞ് വരുന്ന മതവിരോധികളെക്കൊണ്ടും, കല്പിക്കപ്പെട്ടിരിക്കുന്ന നൊമ്പു, നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബ്ബാന, കുമ്പസാരം, മാമോദീസാ, രോഗികൾക്കു സൈത്തു പൂശൽ മുതലായ കർമ്മങ്ങളും തമ്പുരാനെ പെറ്റമ്മയോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥപ്രാർത്ഥനകളും മറ്റും നിസ്സാരമെന്നു വച്ചു അവയെ ആചരിക്കാതെ നിന്ദിക്കുന്ന കള്ളഉപദേഷ്ടാക്കളെകൊണ്ടും

പള്ളിയിൽ വച്ചോ നിങ്ങളുടെ കൂട്ടത്തിൽ വച്ചൊ പ്രസംഗിപ്പിക്കയും അവരുടെ ദുരുപദെശങ്ങളെ കേൾക്കയും ചെയ്തു പൊകരുതു. അങ്ങിനെയുള്ളവർ വഞ്ചകന്മാരാകയാൽ അവർക്കു നിങ്ങളിൽ സ്ഥലം കൊടുക്കയുമരുതു. എന്നാൽ ആരെങ്കിലും അനുസരണം വിട്ടു ഇതിന്നു എതൃത്തു പ്രവർത്തിക്കുന്നതായി കാണപ്പെട്ടാൽ അവനെ നമ്മുടെ കൂട്ടത്തിൽ അന്യനായി വിചാരിച്ചുകൊള്ളുകയും വേണം എന്നു കല്പന അയച്ചു. കല്ലുംകത്തറ പള്ളിയിൽ നിന്നും.

മകരം 25. നമ്പ്ര 120. പാലയ്ക്കാട്ടിൽ പത്രൊസിന്റെ മകൻ സ്കറിയാ (ചെമ്മാച്ചൻ) കാറൊയായ്ക്കു പട്ടക്കടലാസു കൊടുക്കപ്പെട്ടു. കല്ലുംകത്ര പള്ളിയിൽ വച്ചു.

മകരം 25. നമ്പ്ര 121. പുത്തൻവീട്ടിൽ സ്കറിയാ ശെമ്മാശന്നു. വർത്തമാനത്തിനു എഴുതി. ടി.

മകരം 26. നമ്പ്ര 122. വലിയ മെത്രാച്ചനു വർത്തമാനങ്ങൾക്കു എഴുതി. കല്ലുംകത്ര.

മകരം 26. നമ്പ്ര 123. എരുതൊടു പള്ളിക്കാർക്കു പരുമല സിമ്മനാരിയുടെ പണിവകയ്ക്കായി നിങ്ങൾക്കു എഴുതീട്ടുള്ള സാധനപ്രകാരമുള്ള രൂപാ പരുമലെ ഔസേപ്പിന്റെ പറ്റിൽ കൊടുക്കണമെന്നു കല്പന അയച്ചു. കല്ലുംകത്ര.

മകരം 26. നമ്പ്ര 124. തലവടി കിഴക്കെക്കര പള്ളിക്കാർക്കു ടി സംഗതിയെക്കുറിച്ചു എഴുതി. കല്ലുംകത്ര പള്ളിയിൽ നിന്നും.

മകരം 28. നമ്പ്ര 125. ഇലയിലാമണ്ണിൽ കൊച്ചുകത്തനാർക്കു വർത്തമാനങ്ങൾക്കു എഴുതി. കല്ലുംകത്ര പള്ളിയിൽ നിന്നും.

മകരം 28. നമ്പ്ര 126. പരുമലെ ഔസെപ്പിനു വർത്തമാനങ്ങൾക്കു എഴുതി. ഇലയിലാമണ്ണിൽ കൊച്ചുകത്തനാരച്ചൻ മുഖാന്തിരം 20 രൂപായും അയച്ചു. കല്ലുംകത്ര.

മകരം 28. നമ്പ്ര 127. കല്ലുങ്കത്ര പള്ളിക്കാർക്കു. അവിടത്തെ കാര്യങ്ങൾ കെട്ടുതീർത്തതുപൊലെ ഒക്കെയും ക്രമമായി നടന്നുകൊള്ളുന്നതിന്നും തെക്കേക്കര ഇട്ടിക്കുഞ്ഞിന്റെ പറ്റിൽനിന്നും തല്ക്കാലം ചെയ്തിട്ടുള്ള ചിലവർപ്പുകൾക്കു പള്ളികണക്കിൽ എഴുതപ്പെട്ടിട്ടുള്ള പണം പള്ളിവരവിൽ നിന്നും ഉടനെ കൊടുത്തുകൊള്ളുന്നതിന്നും എഴുതി. കല്ലുങ്കത്ര പള്ളിയിൽ വച്ചു.

മകരം 29. നമ്പ്ര 128. അക്കരപ്പാടത്തു പാപ്പിക്കു. ശീമക്കാരൻ ചെമ്മാച്ചനു വേണ്ടി യൊഗ്യമായ ഒരു പിരിവു എടുത്തു തൊപ്പിൽ കൊറി അച്ചനെ ഏല്പിച്ചു അയക്കണം എന്നു എഴുതി. മുളന്തുരുത്തി പള്ളി.

മകരം 29. നമ്പ്ര 129. മാന്തുരുത്തെൽ പള്ളിക്കാർക്കു ടി സംഗതിയെക്കുറിച്ചു എഴുതി. സ്ഥലം ടി.

മകരം 30. നമ്പ്ര 130. കണ്ടനാട്ടു പള്ളിക്കാർക്കു. നാളെ സന്ധ്യയൊടു കൂടെ നാം അവിടെ എത്തുന്നതാകുന്നുയെന്നു കല്പന അയച്ചു. മുളന്തുരുത്തി പള്ളിയിൽ നിന്നും.

മകരം 30. നമ്പ്ര 131. കാടാപുറത്തു അബ്രാഹം കത്തനാർക്കും കണിയാമ്പറമ്പിൽ കുഞ്ഞയിപ്പിന്നും. സ്ലീബാ ശെമ്മാച്ചന്റെ കാര്യത്തെക്കുറിച്ചു എഴുതി.

മകരം 31. നമ്പ്ര 132. കണ്ടനാട്ടു പള്ളിക്കാർക്കു. അങ്ങൊട്ടുള്ള യാത്രയെക്കുറിച്ചു എഴുതി അയച്ചപ്രകാരം വന്നുചേരുന്നതിനു തല്ക്കാലം ഏനമില്ലായ്കയാൽ സമയംപൊലെ വന്നുചേരുന്നതാണെന്നു എഴുതി അയച്ചു. മുളന്തുരുത്തി.

കുംഭം 1. നമ്പ്ര 133. ചാത്തുരുത്തിൽ കൊച്ചുമാത്തുവിന്നു. മുറന്തൂക്കിലെ കല്യാണക്കാര്യത്തെക്കുറിച്ചു. അങ്ങിനെ തന്നെ നടത്തുന്നതു കൊള്ളാമെന്നും മറ്റും എഴുതി. കുറ്റുമാനൂർ നിന്നും.

കുംഭം 3. നമ്പ്ര 134. മാറാടി പള്ളിക്കാർക്കു. കുറ്റിപ്പിഴ കത്തനാർക്കു വേണ്ടുന്ന എത്തിപ്പാൻ ചെല്ലുന്നതിന്നുള്ള അപെക്ഷപ്രകാരം ഇന്നുതന്നെ അങ്ങൊട്ടു പുറപ്പെട്ടിരിക്കുന്നു എന്നു എഴുതി. ടി.

കുംഭം 7. നമ്പ്ര 135. കണ്ടത്തിൽ വറുഗീസു മാപ്പിളയ്ക്കു കവി ശ്ലീബാപള്ളിയുടെ കൂദാശയെക്കുറിച്ചു നിങ്ങൾ എഴുതി അയച്ചപ്രകാരം 14-നു ശനിയാഴ്ച തിരുവല്ലായിൽ എത്തുന്നതാണെന്നു കല്പന അയച്ചു. മാറാടി പള്ളിയിൽ നിന്നും.

കുംഭം 7. നമ്പ്ര 136. വല്യമെത്രാച്ചനു ടി സംഗതിയെക്കുറിച്ചു എഴുതി. സ്ഥലം ടി.

കുംഭം 15. നമ്പ്ര 137. തെവലക്കര പള്ളിക്കാർക്കു. പുന്തല ചെറിയാന്റെ മകളെ കെട്ടിക്കുന്നതിനു പുത്തൂപ്പള്ളിയിൽ പസ്സാരം തീർത്തു ദേശകുറിയൊടു കൂടെ ചെല്ലെണ്ടതാകയാൽ അതില്ലാതിരുന്നതു നിമിത്തം പസ്സാരം മുതലായ പണങ്ങൾ അവിടെ കെട്ടിവയ്പിച്ചിട്ടുള്ളതു പുത്തൂപ്പള്ളിയിലെ വികാരി കൊശി കത്തനാരുടെയും മുതൽപിടി ചാണ്ടപ്പിള്ളയുടെയും രസീതു വാങ്ങിച്ചുകൊണ്ടു കൊടുക്കുന്നതിനു സാധനം അയച്ചു. കവിയൂർ സ്ലീബാ പള്ളിയിൽ നിന്നും.

കുംഭം 15. നമ്പ്ര 138. പുത്തൂപള്ളിക്കാർക്കു. ആ പള്ളിയിൽ മുതൽപിടി ചാണ്ടപ്പിള്ള മുൻ ഉടമ്പടിക്കും മറ്റും അവന്റെ കയ്യിൽനിന്നു ചിലവിട്ടിട്ടുള്ള പണത്തെക്കുറിച്ചു വാദവും തർക്കവും പറയാതെ കൊടുത്തുകൊള്ളണമെന്നു കല്പന അയച്ചു. സ്ഥലം ടി.

കുംഭം 16. നമ്പ്ര 139. തകിടിയിൽ മൂപ്പിലെക്കു വർത്തമാനങ്ങൾക്കു എഴുതി. സ്ഥലം ടി.

കുംഭം 18. നമ്പ്ര 140. വളഞ്ഞവട്ടത്തു പള്ളിക്കാർക്കു. ഇന്നു നാലു മണിയോടുകൂടെ അവിടെ എത്തുന്നതാണെന്നു കല്പന അയച്ചു. തിരുവല്ലാ വലിയപള്ളിയിൽ നിന്നും.

കുംഭം 20 നമ്പ്ര 141. തലവടി കിഴക്കേക്കര പള്ളികാര്യം കേട്ടു തീരുമാനിക്കുന്നതിനു ഇവിടെ വരുന്നതിനു മുണ്ടകത്തിൽ കോരുത് മൂപ്പിന്നിനും തിരുതാടിൽ ഇടിക്കുളയ്ക്കും കൊയിക്കരീൽ കുഞ്ഞെനായ്ക്കും കൊയിക്കരീൽ കുഞ്ഞവരായ്ക്കും തോട്ടയ്ക്കാട്ടു വടക്കുംമുറിയിൽ കൊച്ചുകുഞ്ഞിനും ശേഷം പേർക്കും സാധനം എഴുതി. വളഞ്ഞവട്ടത്തു പള്ളിയിൽ നിന്നും.

കുംഭം 20. നമ്പ്ര 142. തലവടി കിഴക്കേക്കര പള്ളിക്കാര്യം കേട്ടു തീരുമാനിക്കുന്നതിനു ഇവിടെ വരുന്നതിനു അടങ്ങപുറത്തു ഔതയ്ക്കും മാമ്മൂട്ടിൽ കൊച്ചവുരായ്ക്കും കൊടിക്കൽ കൊച്ചുമാത്തുവിനും കൂടി സാധനം എഴുതി. വളഞ്ഞവട്ടത്തു പള്ളിയിൽ നിന്നും.

കുംഭം 21. നമ്പ്ര 143. കറുകയിൽ കൊച്ചുകുഞ്ഞിനു. ചുമ്മാരു വശം ബോട്ടു അയയ്ക്കുന്നതിനു സാധനം എഴുതി. വളഞ്ഞവട്ടത്തു പള്ളിയിൽ നിന്നും.

കുംഭം 23. നമ്പ്ര 144. മഞ്ചയിൽ മത്തായി മുൻസിപ്പിനു വർത്തമാനത്തിനു സാധനം എഴുതി. വളഞ്ഞവട്ടത്തു പള്ളിയിൽ നിന്നും.

കുംഭം 23. നമ്പ്ര 145. മൂലമണ്ണിൽ പാപ്പി ഇവിടെ വരുന്നതിനു സാധനം എഴുതി. വളഞ്ഞവട്ടത്തുപള്ളി.

കുംഭം 24. നമ്പ്ര 146. ചെന്നിത്തല പള്ളിക്കാർക്കു. അവിടെ ചേർത്തിട്ടുള്ള പുലയരെ മാമ്മോദീസാ മുക്കുന്നതിനു ഈ വരുന്ന 23-നു ശനിയാഴ്ച അവിടെ എത്താമെന്നും ആയ്തിനു ഒരുക്കിക്കൊള്ളണമെന്നും മറ്റും സാധനം അയച്ചു. വളഞ്ഞവട്ടത്തു പള്ളി.

കുംഭം 24. നമ്പ്ര 147. റാന്നി, വൈക്കം ഈ പള്ളികളിൽ നിന്നു പരുമല പണി വകയ്ക്കു തടി കൊടുക്കാമെന്നു പറഞ്ഞിട്ടുള്ളവർ ആയ്തു താമസിയാതെ കൊടുക്കുന്നതിനായി സാധനവും കൊടുത്തു യോഹന്നാനെ അയച്ചു. വളഞ്ഞ വട്ടത്തു പള്ളി.

കുംഭം 24. നമ്പ്ര 148. ടി സംഗതിക്കു താല്പര്യം ചെയ്യുന്നതിനും മറ്റുമായി പുരയ്ക്കൽ കൊച്ചു കത്തനാർക്കു സാധനം എഴുതി. ടി പള്ളി.

കുംഭം 24. നമ്പ്ര 149. തുമ്പമൺ പള്ളി എടവകക്കാരിൽ ചിലർ ഒരു ക്ഷുദ്ര ക്കാരന്റെ പിന്നാലെ പോയതിനെക്കുറിച്ചു അവിടെയുള്ള പട്ടക്കാർ ശാസിക്കാ യ്കയാൽ അവർക്കു ശാസനയായി സാധനം എഴുതി. വളഞ്ഞവട്ടത്തു പള്ളി യിൽ നിന്നും.

കുംഭം 25. നമ്പ്ര 150. കാരിച്ചാൽ പോയി പ്രസംഗം നടത്തുന്നതിന് ജോൺ ഉപദേശിക്കു സാധനം അയച്ചു. വിജയപുരത്തു നിന്നു.

കുംഭം 26. നമ്പ്ര 151. വളഞ്ഞവട്ടത്തു പള്ളി പണി നടത്തിപ്പുകാർ മലയാം പള്ളി പൌലൂസിനും തൈകടവിൽ മൂത്തകുഞ്ഞിനും അവിടുത്തെ പണിക്കു കവി കാരൻ കല്ലാശാരി ഗോവിന്ദനെ അയക്കുന്നു എന്നും ഇവനെ ആ പണിക്കു പ്രമാ ണിയായി ചുമതലപ്പെടുത്താമെന്നും മറ്റും സാധനം അയച്ചു. പരിമല സിമ്മനാരി യിൽ നിന്നു.

കുംഭം 27. നമ്പ്ര 152. റാന്നിയിൽ മേപ്പറത്തു പോത്തനു. ഉപദേശവേലയ്ക്കു കല്പന കൊടുത്തു. പരുമല സിമ്മനാരിയിൽ നിന്നും.

കുംഭം 27. നമ്പ്ര 153. പുരയ്ക്കൽ കത്തനാർക്കു വർത്തമാനത്തിനു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

മീനം 1. നമ്പ്ര 154. കാരെയ്ക്കൽ പള്ളിക്കാർക്കു. മേപ്രാപള്ളി എടവകക്കാ രായ കണിയാന്ത്രെ വീട്ടുകാരെയും അവരെ ചേർന്നവരുടെയും അടിയെന്തിരാദി കൾ കഴിച്ചു പള്ളിക്കുള്ള വരുമാനം അവരവരു എടുക്കുന്നതിനും മറ്റും സാധനം അയച്ചു. ചെന്നിത്തലെ പള്ളിയിൽ നിന്നും.

മീനം 3. നമ്പ്ര 155. കാരിച്ചാൽ പള്ളിക്കു. ഇന്നു അങ്ങോട്ടു വരുന്നു എന്നുള്ള തിനു സാധനം അയച്ചു. ചെന്നിത്തലെ പള്ളിയിൽ നിന്നു.

മീനം 4. നമ്പ്ര 156. ചക്കിട്ടടത്തു ശെമ്മാശന്നു. അയാളുടെ അപ്പൻ കത്തനാർ മരിച്ചതിന്നു വന്ന കുറിക്കു ആശ്വാസത്തിന്റെ എഴുത്തയച്ചു. കാരിച്ചാൽ പള്ളിയിൽ നിന്നും.

## 1898–ന്നു കൊല്ലം 1073

മീനം 4. നമ്പ്ര 157. കരവട്ടുവീട്ടിൽ ഐപ്പു കോരക്കു. പടിഞ്ഞാറെ വീട്ടുകാരുടെ ഭാഗത്തിൽ നാം കൂടി പറഞ്ഞിട്ടുള്ളതാക കൊണ്ടു കത്തനാർക്കു ജീവനാംശം സ്വാതന്ത്രീയമായിട്ടോ അല്ലെങ്കിൽ ഉള്ളതു (പറഞ്ഞിട്ടുള്ളതു) കടം കൂടാതെ കൊടുക്കയോ ചെയ്യേണ്ടതാകയാൽ അങ്ങിനെ പറഞ്ഞു തീർപ്പിക്കണമെന്നു എഴുതി. കാരിച്ചാൽ പള്ളിയിൽ നിന്നു.

മീനം 4. നമ്പ്ര 158. കരവട്ടു യൂയാക്കിം കത്തനാർക്കു ടി കാര്യത്തിനു കല്പന അയച്ചിട്ടുണ്ടെന്നും റിശീശാ പിരിച്ചു അയക്കണമെന്നും മറ്റും എഴുതി. ടി.

മീനം 5. നമ്പ്ര 159. വീയ്യപുരം മുറിയിൽ കന്നിമേൽ കോണിൽ ഈഴവൻ കുമാരൻ കേശവൻ തന്റെ ഭാര്യ കറമ്പി കുറുമ്പയെ കുന്നത്തു കിഴക്കതിൽ വറീത ഔസേപ്പ അന്യായമായി കൊണ്ടുപോയി പാർപ്പിച്ചിരിക്കുന്ന സംഗതിയെക്കുറിച്ച ഹർജി വച്ചതിന്ന വേഗത്തിൽ വിജാരണ ചെയ്തു അയപ്പാൻ ടി ഹർജ്ജിപ്പുറത്തു ഇണ്ടാസു ചെയ്തു എരുതോട്ട പള്ളിക്കാർക്കു അയച്ചു. കാരിച്ചാൽ പള്ളിയിൽ നിന്നും.

മീനം 5. നമ്പ്ര 160. എരുതോട്ട പള്ളിക്കാർക്കു. ഈ വരുന്ന 7–നു ശനിയാഴ്ച 4 മണി കഴിഞ്ഞു സന്ധ്യയ്ക്കകം അവിടെ എത്തുമെന്നും മറ്റും എഴുതി. കാരിച്ചാൽ നിന്നും.

മീനം 5. നമ്പ്ര 161. സിമ്മനാരിയുടെ മേച്ചിലിനു ആവശ്യപ്പെട്ട ഓടു കാര്യത്തിലേക്കു കാർത്തികപ്പള്ളി പള്ളിക്കാർക്കു കല്പന അയച്ചു. കാരിച്ചാൽ നിന്നു.

മീനം 5. നമ്പ്ര 162. ചേപ്പാട്ടു പള്ളി ഇടവകക്കാരായ മുട്ടത്ത കൊച്ചുകോയിക്കൽ കൊച്ചിട്ടിക്കും തെരുവിൽപീടികയിൽ കൊച്ചപ്പിക്കും തറയിൽ തോമ്മായ്ക്കും കൂടി അവർ ഇവിടെ വരുവാൻ എഴുതി അയച്ചു. ടി സ്ഥലത്തു നിന്നും (കാരിച്ചാൽ).

മീനം 6. നമ്പ്ര 163. ടി ഇടവകക്കാരായ ആറാട്ടിൻ മേപ്പറമ്പിൽ ഇരുപ്പൂട്ടിക്കും കടവിൽ കൊച്ചുഞ്ഞിനും തൂമ്പിൽ ചെറിയാനും മണിങ്ങാലിൽ കൊച്ചുഞ്ഞിനും ടി ഗീവറുഗീസിനും കൊയ്പ്പള്ളി മൈക്കു വർക്കിക്കും കൂടി ടിയാന്മാർ അടുത്ത ദിവസം വന്നുചേരുവാൻ എഴുതി അയച്ചു. ടി സ്ഥലത്തു നിന്നും.

മീനം 6. നമ്പ്ര 164. ചേപ്പാട്ടു പള്ളിയിൽ പ്രധാനികളായ വഞ്ചിയിൽ കൊച്ചു കോശിക്കും പുത്തൻവീട്ടിൽ കൊച്ചുകുഞ്ഞിനും കുരുമ്പോലിൽ മൂപ്പനും വടക്കടത്തു കൊച്ചു മുതൽപേരും ഇവിടെ അടുത്തെ രാവിലെ വരുന്നതിനു എഴുതി അയച്ചു. കാരിച്ചാൽ പള്ളിയിൽ നിന്നും.

മീനം 6. നമ്പ്ര 165. പള്ളിപ്പാട്ടു പള്ളിക്കാർക്കു. അവർ ഇവിടെ വന്നു ചേരുവാൻ എഴുതി. ടി സ്ഥലം.

മീനം 6. നമ്പ്ര 166. കരുവാറ്റാ പള്ളിക്കാർക്കു. അടുത്ത ദിവസം ശനിയാഴ്ച അവിടെ എത്തുമെന്നും മറ്റും എഴുതി. ടി.

മീനം 7. നമ്പ്ര 167. കോട്ടയത്തു വട്ടച്ചേരിൽ ഗീവറുഗീസ് മല്പാനു. കണ്ണമ്പുള്ളിൽ ശെമ്മാശനെ അവിടെ പഠിപ്പിക്കുന്നതിനായി എഴുതി. കാരിച്ചാൽ പള്ളിയിൽ നിന്നും.

മീനം 7. നമ്പ്ര 168. പുത്തൻകാവിൽ രണ്ടു പള്ളികളിലെയും കപ്യാർ മാത്തന്നു. റീശിസാ പിരിവിന്നു കണക്കു എഴുതി കൊള്ളുന്നതിന്നു എഴുതി. കാരിച്ചാൽ നിന്നും.

മീനം 8. നമ്പ്ര 169. 9-ന് പള്ളിപ്പാട്ടു പള്ളിയിൽ എത്തുന്നതാണെന്നു ആ പള്ളിക്കാർക്കു കരുവാറ്റാ പള്ളിയിൽ നിന്നും എഴുതി.

മീനം 8. നമ്പ്ര 170. വീയാപുരം മുറിയിൽ കന്നിമേൽ കോണിൽ ഈഴവ കേശവൻ കുമാരൻ തന്റെ ഈഴത്തിയെ കുന്നത്തു കിഴക്കേതിൽ അവുസേപ്പ് അന്യായമായി കൊണ്ടുപോയി പാർപ്പിച്ചിരിക്കുന്നു എന്നും മറ്റും ഇന്നേ ദിവസവും ബോധിപ്പിച്ചിരിക്കുന്ന ഹർജിയും 4-ന് ബോധിപ്പിച്ച ഹർജിയും കൂടി വിചാരണ നടത്തി ശനിയാഴ്ചയ്ക്കകം വിചാരണകളും ഹർജികളും തിരെ്യ അയക്കണമെന്നു ഹർജി പുറത്ത് ഇണ്ടാസ് ചെയ്ത് എരുതോടു പള്ളിയിൽ വിഗാരിക്കു അയച്ചു. കരുവാറ്റാ പള്ളിയിൽ നിന്നും.

മീനം 9. നമ്പ്ര 171. ഇന്നേ ദിവസം പരുമലക്കു പോകുന്നു എന്നും ബുധനാഴ്ച കഴിഞ്ഞു ശനിയാഴ്ചക്കകമോ അല്ലെങ്കിൽ ഒരുവേള നാളെ വൈകുന്നേരമോ അവിടെ എത്തുമെന്നും വിവരം കണ്ടു പള്ളിപ്പാട്ടു പള്ളിക്കാർക്കു കരുവാറ്റാ പള്ളിയിൽ നിന്നും എഴുതി അയച്ചു.

മീനം 10. നമ്പ്ര 172. കല്ലുംകതറെ ചാലകച്ചേരി യെഔസേപ്പ കത്തനാർക്കു ടി കൊച്ചു കത്തനാരുടെ സിമ്മനാരിദിന വർത്തമാനത്തെപ്പറ്റി എഴുതി അയച്ചു. പള്ളിപ്പാട്ടു പള്ളിയിൽ നിന്നും.

മീനം 10. നമ്പ്ര 173. ത്രിശൂരിരിക്കുന്ന തോമസ് അക്രിയാക്കോനു വർത്തമാനത്തിനായി എഴുതി അയച്ചു. പള്ളിപ്പാട്ടു പള്ളിയിൽ നിന്നും.

മീനം 11. നമ്പ്ര 174. തുമ്പമൺ പള്ളിക്കാര് തിരുമേനി അങ്ങോട്ടെഴുന്നള്ളുന്നതിനു സാധനം അയച്ചതിൽ തല്ക്കാലം കോതമങ്ങലത്തു പോകുന്നതിനാൽ അങ്ങോട്ടെത്തുന്നതിനു പാടില്ലെന്നു മറുപടി അയച്ചു. പള്ളിപ്പാട്ടു പള്ളിയിൽ നിന്നും.

മീനം 11. നമ്പ്ര 175. കോതമംഗലത്തു ചെറിയപള്ളിക്കാർക്കു. നോമ്പിന്റെ അവസാന ദിവസങ്ങളിൽ നാം അവിടെ എത്തണമെന്നുള്ള അവരുടെ അപേക്ഷ പ്രകാരം വരുന്ന ആഴ്ചയ്ക്കകമായി അങ്ങോട്ടു പുറപ്പെട്ടുകൊള്ളാമെന്നു എഴുതി. പള്ളിപ്പാട്ടു നിന്നും.

മീനം 12. നമ്പ്ര 175. ചേപ്പാട്ടു പള്ളിക്കാർക്കു. കോതമംഗലത്തേക്കു പോകുവാൻ ആവശ്യപ്പെടുകയാൽ വരുന്ന ശനിയാഴ്ചക്കു അങ്ങോട്ടു യാത്ര ചെയ്വാൻ പാടില്ലെന്നു എഴുതി. ടി.

മീനം 12. നമ്പ്ര 176. മൂലമണ്ണിൽ ചെറിയാൻ ചെറിയാന്നു. പുളുക്കിൽ വച്ചു പറഞ്ഞപ്രകാരമുള്ള പണം കൊടുത്തയയ്ക്കുന്നതിന്നു എഴുതി. ഔസേപ്പു വശം. ടി.

മീനം 12. നമ്പ്ര 177. വളഞ്ഞവട്ടത്തു പള്ളിക്കാർക്കു. പരുമലസിമ്മനാരിക്കായി അവിടെ വരിയിട്ട പണം അയക്കുന്നതിന്നു ഔസേപ്പു വശം കല്പന അയച്ചു. ടി.

മീനം 12. നമ്പ്ര 178. എരിതൊടു പള്ളിയിൽ വികാരിക്കു. 150-ാം നമ്പരില് ഹർജ്ജിക്കാരൻ മൂന്നാമതും ഹർജ്ജി വയ്ക്കയാൽ സംഗതി 2 ദിവസിക്കകം ആയതിന്റെ സത്യസ്തിതിക്കു റിപ്പോർട്ടു അയപ്പാൻ ഹർജ്ജിപ്പുറത്തു ഇൻഡാസ് ചെയ്തു അയച്ചു. പള്ളിപ്പാട്ടു പള്ളിയിൽ നിന്നു.

മീനം 13. നമ്പ്ര 179. ഏവൂർ തെക്കുംമുറിയിൽ കടമ്പാട്ട് പടീറ്റതിൽ പീലിപ്പോസ് മുതൽപേരുടെ അടിയന്തിരാദികൾ നടത്തി കൊടുക്കുന്നതിനു ചേപ്പാട്ടു പള്ളിയിൽ മ്മ്അരുറോനൊ വികാരി മത്തായി കത്തനാർക്ക് എഴുതി അയച്ചു. പള്ളിപ്പാട്ടു പള്ളിയിൽ നിന്നും.

മീനം 15. നമ്പ്ര 180. കൊടച്ചനാടു പള്ളിയിൽ എരിവിനാൽ കത്തനാർക്കും വരിപ്രെ കത്തനാർക്കും കരിമ്പൂട്ടിൽ കത്തനാർക്കും റീശീസാ പിരിച്ച് അവർ മൂവരുടെ കയൊപ്പോടുകൂടി അയയ്ക്കുന്നതിനു സാധനം അയച്ചു. പരിമലെ സിമ്മനാരി.

മീനം 16. നമ്പ്ര 181. സിമ്മനാരി വകയ്ക്കു അവർ സമ്മതിച്ചിട്ടുള്ള തുക കൊടുത്തയക്കുന്നതിനു വളഞ്ഞവട്ടത്തു പള്ളിക്കു സാധനം എഴുതി. പരിമലെ സിമ്മനാരി.

മീനം 16. നമ്പ്ര 182. റാന്നി പള്ളിയിലെ പ്രധാനന്മാർ സിമ്മനാരി വകയ്ക്കു ധർമ്മശേഖരം കൊടുക്കാമെന്നു പറഞ്ഞതു താമസിയാതെ കൊടുപ്പാൻ സാധനം എഴുതി. പരുമല സിമ്മനാരി.

മീനം 16. നമ്പ്ര 183. റാന്നി - വൈക്കം ഈ പള്ളികളിലെ പ്രധാനന്മാരിൽനിന്നും തടി കൊടുക്കാമെന്നു പറഞ്ഞവർ എളുപ്പം എത്തിക്കുന്നതിനു സാധനം എഴുതി. പരുമല സിമ്മനാരി.

മീനം 16. നമ്പ്ര 184. പള്ളിപ്പാട്ടു മാളൂർ പീലിപ്പോസിനു തരുവാനുള്ള രൂപായിയ്ക്കു സാധനം എഴുതി. പരിമലെ സിമ്മനാരി.

മീനം 18. നമ്പ്ര 185. മണർകാട്ടു പള്ളിയിലെ റിശീസാ പിരിവിനു ഉറവയ്ക്കൽ മാത്തനെ എപ്പിത്രൊപ്പൊ ആയി നിയമിച്ച് സാധനം അയച്ചു. പിറവത്തു നിന്നും.

മീനം 19. നമ്പ്ര 186. പുത്തൻപള്ളിയിലെ റിശീസാ കുമ്പസാരത്തിൽ വയ്പിക്കുന്നതിനു അവിടത്തെക്കു സാധനം അയച്ചു.

മീനം 19. നമ്പ്ര 187. കുരിശുപള്ളിയിലെ റിശീസാ കുമ്പസാരത്തിൽ വയ്പിക്കുന്നതിനു അവർക്കു സാധനം അയച്ചു.

മീനം 19. നമ്പ്ര 188. പുത്തൻപള്ളിയിൽ കൂടുന്നവരിൽ വല്യപള്ളിയിൽ പോയി കുമ്പസാരിക്കുന്നവരുടെ റിശീസാ കണക്കെഴുതി സൂക്ഷിക്കുന്നതിനു ഇടവഴിക്കൽ ഗീവറുഗീസു കത്തനാർക്കു സാധനം അയച്ചു.

മീനം 20. നമ്പ്ര 189. വരുന്ന തിങ്കളാഴ്ച കോതമംഗലത്തു പോകുന്നതിനു അവിടെ എത്തുമെന്നു കാരകുന്നത്തു പള്ളിക്കാർക്കു സാധനം അയച്ചു. കീഴുമുറി പള്ളി.

മീനം 26. നമ്പ്ര 190. ഇലവിലാമണ്ണിൽ സ്കറിയാ കത്തനാരു വശം ഈയ്യാണ്ടത്തെ റിശീസാ അയയ്ക്കണമെന്നുള്ളതിനു പഴഞ്ഞിപ്പള്ളിക്കാർക്കു സാധനം എഴുതി. കോതമംഗലത്തു ചെറിയപള്ളി.

മീനം 26. നമ്പ്ര 191. ഇലവിലാമണ്ണിൽ സ്കറിയാ കത്തനാർക്കു കുന്നംകുളങ്ങര മുതലായ പള്ളികളിലെ റിശീസാ പിരിച്ചുകൊണ്ടുവരുന്നതിനു കല്പന അയച്ചു. ടി

മീനം 26. നമ്പ്ര 192. ഈയാണ്ടത്തെ റിശീസാ ഇലവിലാമണ്ണിൽ സ്കറിയാ കത്തനാരുവശം ഏല്പിക്കുന്നതിനു സാധനം അയച്ചു. ടി

മീനം 26. നമ്പ്ര 193. ആർത്താറ്റു കുന്നംകുളം മുതലായ പള്ളികളിലെ റീശീസാ ഇലവിലാമണ്ണിൽ കത്തനാരുവശം ഏല്പിക്കുന്നതിനു സാധനം അയച്ചു. ടി

മീനം 26. നമ്പ്ര 194. ആർത്താറ്റു പള്ളിയിലെയും പൈങ്ങാമുക്കു പള്ളിയിലെയും റീശീസാ പിരിക്കുന്നതിനു താല്പര്യപ്പെടുന്നതിനു പനയ്ക്കൽ മാത്തുവിനു സാധനം അയച്ചു. ടി

മീനം 26. നമ്പ്ര 195. ആർത്താറ്റെയും പഴഞ്ഞിയിലെയും റീശീസാ പിരിക്കുന്നതിനു താല്പര്യപ്പെടുന്നതിനു പനയ്ക്കൽ പാത്തപ്പനു സാധനം അയച്ചു. ടി

മീനം 26. നമ്പ്ര 196. പനയ്ക്കൽ മാത്തുവിനു റീശീസാ പിരിക്കുന്നതിനു താല്പര്യപ്പെടുന്നതിനു സാധനം അയച്ചു. കൊതമംഗലത്തു ചെറിയപള്ളി.

മേടം 6. നമ്പ്ര 197. പോത്താനിക്കാട്ടു പള്ളിക്കാർക്കു. അവിടത്തെ റീശീസാ ഉടനെ കൊടുത്തയയ്ക്കണമെന്ന് സാധനം. കൊതമംഗലം ചെറിയപള്ളിയിൽ നിന്നും.

മേടം 8. നമ്പ്ര 198. പാലാൽ വടക്കേവീട്ടിൽ ഇത്താപ്പിരിക്കു വർത്തമാനത്തിനു സാധനം എഴുതി. കൊതമംഗലത്തു ചെറിയപള്ളി.

മേടം 9. നമ്പ്ര 199. ചെലാട്ടു പത്രൊസു യൌസേഫിനും പുതുക്കയിൽ മാത്തു ശെമഓനും മാലിയിൽ മാണി മാത്തുവിനും ചെലാട്ടു പുരവത്ത വർക്കിക്കും ചെമ്മനത്തു വർക്കി വറുഗീസിനും പള്ളികളിലും പുറജാതികളിലും പ്രസംഗത്തിനു സാധനം കൊടുത്തു. കൊതമംഗലത്തു ചെറിയപള്ളി.

മേടം 9. നമ്പ്ര 200. നമുക്കു എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കൊടിയാട്ടു യാക്കോബു കത്തനാർക്കു വാഴ്വു.

നമ്മുടെ പാലീക്കര പള്ളിയുടെ ജീർണതയെപ്പറ്റി ഞങ്ങൾ പല പ്രാവശ്യം അവിടെ വന്നു കണ്ടു വ്യസനിച്ചും ദുഃഖിച്ചും പോരുന്ന സമയം നമ്മിൽ ആർക്കെങ്കിലും ഭക്തിവൈരാഗ്യം തോന്നി അതിന്റെ ജീർണ്ണോദ്ധാരണം വരുത്തിക്കാണ്മാൻ ഇടവരുന്നതു വല്യ ഭാഗ്യമായിരുന്നു എന്നും മറ്റും പറയാറുണ്ടല്ലോ. നിങ്ങൾ മുഖാന്തിരം ഓടിളക്കിച്ചു പള്ളിമുറ്റത്തു വയ്പിച്ചപ്പോൾ അതിലുണ്ടായ വിരുദ്ധങ്ങളും തർക്കങ്ങളും കേട്ടിട്ടുണ്ട്. അതു കൂടാതെ ചാലക്കുഴിയിൽ പൌലോസു മുതൽ പേരു ഒരു ആഞ്ഞലിത്തടി പള്ളിയുടെ പടിഞ്ഞാറെ വഴിയിൽ കൊണ്ടുവന്നിട്ട വിവരവും അറിയുന്നു. അതിനുമുമ്പു തേക്കുതടി നിങ്ങൾ മുഖാന്തിരം ലേലത്തിൽ പിടിച്ച വിവരവും അവൻ തേക്കു തടിക്കു അപേക്ഷിച്ചിട്ടുണ്ടെന്ന വിവരവും അറിയുന്നു. ആരായാലും ഏതു പ്രകാരമായാലും ഒരുമിച്ചു കൂടിയാകട്ടെ

കൂടാതെയാകട്ടെ ഈ വർഷത്തിന്നകമായിട്ടു പണി നടത്തിച്ചു ഭംഗിയാക്കുന്നതിൽ അത്രേ നമുക്കുള്ള സന്തോഷം. ഇതിനു ഒരു പ്രത്യേക കല്പനക്കു ആവശ്യമില്ലംകിലും നിങ്ങൾ വരുത്തിയിട്ടിരിക്കുന്ന തേക്കുതടികൾ അറപ്പിച്ചു പണി നടത്തിച്ചു പള്ളി ഓടിടുന്നതിനു കല്പന വേണമെന്നു നിങ്ങളുടെ വചനപ്രകാരം അമ്പാട്ടു കൊച്ചുവർക്കിയും പുലീപ്ര കൊച്ചിടിക്കുളയും ഇവിടെ വന്നു നമ്മോടു അറിയിക്കയാൽ ഈ അനുവാദകല്പനയും നിങ്ങൾക്കയക്കുന്നു. പണി നടത്തിച്ചു കൊള്ളണം.

മീനം 14. നമ്പ്ര 201. ശ്രായിൽ വല്യപള്ളിയിൽ വിഗാരി ഈരാളിൽ കോരുതു കത്തനാർക്കു അവിടത്തെ റീശീസാ പിരിച്ചു അവിടെ എഴുന്നെള്ളുമ്പോളേക്കു കൊടുക്കാൻ കല്പന അയച്ചു. പറവൂർ പള്ളിയിൽ നിന്നും.

മീനം 14. നമ്പ്ര 202. ശ്രായിൽ ചെറിയപള്ളിയിൽ കൈക്കാരൻ മഴുവഞ്ചേരിപ്പറമ്പത്തു പീലിപ്പൊസിനു അവിടെ എഴുന്നെള്ളുമ്പോളേക്കു റീശീസാ പിരിച്ചു തയ്യാറാക്കാൻ തക്ക സ്ഥിതിയിൽ കല്പന അയച്ചു. പറവൂർ പള്ളിയിൽ നിന്നു.

മീനം 16. നമ്പ്ര 203. ആർത്താറ്റു കുന്നംകുളം മുതലായ പള്ളികൾക്കും പഴഞ്ഞി, ചാലച്ചേരി, പൈങ്ങാമുക്ക്, കോട്ടപ്പടി മുതലായ പള്ളികൾക്കും അവിടത്തെ റീശീസാ പിരിച്ചു പൂതക്കുഴിയിൽ അബ്രഹാം ശെമ്മാച്ചന്റെ കയ്യിൽ കൊടുത്തയക്കുന്നതിനു അയാളുടെ കയ്യിൽ കല്പന കൊടുത്തയച്ചു. പറവൂർ പള്ളിയിൽ നിന്നും.

മീനം 16. നമ്പ്ര 204. കുന്നംകുളം മുതലായ പള്ളികളിലെ റീശീസാ താല്പര്യപ്പെട്ടു പിരിപ്പിച്ചു പൂതക്കുഴിക്കൽ അബ്രഹാം ശെമ്മാച്ചന്റെ കൈവശം കൊടുത്തയക്കുന്നതിനു പനക്കൽ ഇട്ടി മാത്തുവിനു കല്പന അയച്ചു. പറവൂർ പള്ളിയിൽ നിന്നും.

മീനം 16. നമ്പ്ര 205. കൊട്ടയം ഇടവകയിൽ ഉൾപ്പെട്ട പള്ളികളിലെ റീശീസാ പിരിപ്പിച്ചു അയക്കുന്നതിനു കൊച്ചി റമ്പാച്ചനെ ചുമതലപ്പെടുത്തി ആ പള്ളികൾക്കു കല്പന അയച്ചു. പറവൂർ പള്ളിയിൽ നിന്നും.

മീനം 16. നമ്പ്ര 206. അങ്കമാലി മുതലായ പള്ളികളിലെ റീശീസാ പിരിക്കുന്നതിനു കണ്ടനാട്ടു കരവട്ടു യൂയാക്കീം കത്തനാരെ ചുമതലപ്പെടുത്തിയും ആ പള്ളികൾക്കു കല്പന അയച്ചു. പറവൂർ പള്ളിയിൽ നിന്നും.

മീനം 16. നമ്പ്ര 207. കണ്ടനാട്ടു കരവട്ടു യൂയാക്കിം കത്തനാർ അങ്കമാലി മുതലായ പള്ളികളിലെ റിശീസാ പിരിച്ചു കൊച്ചീ റമ്പാച്ചന്റെ പേർക്കു അയക്കുന്ന വിവരത്തിന്നു എഴുതി അയക്കുന്നതിനു അദ്ദേഹത്തെ ചുമതലപ്പെടുത്തി കല്പന അയച്ചു. പറവൂർ പള്ളിയിൽ നിന്നും.

മീനം 18. നമ്പ്ര 208. ചാലച്ചേരിൽ മെത്രാക്കക്ഷികളും മറ്റും ദുരുപദേശം ജനിപ്പിക്കയും അതിനാൽ പൊട്ടൻ കുറിയാക്കോസ് കത്തനാരെ അയച്ചു അവിടെ പ്രസംഗിപ്പിക്കുകയും മറ്റും ചെയ്യണമെന്നു തോംപ്ര കുഞ്ഞിപ്പൗലോ എഴുതി അയച്ചിരുന്നപ്രകാരം അവിടെ പോയി പ്രസംഗിക്കയും മറ്റും ചെയ്യുന്നതിനും റീശീസാ പിരിച്ചയക്കുന്നതിനും പൊട്ടൻ കുറിയാക്കോസു കത്തനാർക്കു കല്പന അയച്ചു. പറവൂർ പള്ളിയിൽ നിന്നും.

മീനം 18. നമ്പ്ര 209. ചാലച്ചേരിൽ മെത്രാക്കക്ഷികളും മറ്റും വേദവിപരീതം ഉണ്ടാക്കുന്നു എന്നും ചീരൻ കൊച്ചച്ചൻ അതിനോടു സംബന്ധിക്കുന്നു എന്നും അതിനാൽ അതിനു നിധാനം ഉണ്ടാക്കി കൊടുക്കണമെന്നും എഴുതി അയച്ചിരുന്നതിനു മറുപടിയായി പൊട്ടൻ കുറിയാക്കോസു കത്തനാരു അവിടെ പോയി പ്രസംഗിക്കുന്നതിനു അയാളുടെ പേർക്കു അയച്ചു എന്നും വേഗത്തിൽ റീശീസാ പിരിച്ചയക്കണമെന്നും തോംപ്ര കുഞ്ഞിപ്പൗലോക്കു കല്പന അയച്ചു.

മീനം 18. നമ്പ്ര 210. കോനാട്ടു മാത്തൻ മല്പാനു സുറിയാനി പ്രുമിയൊൻ പുസ്തകം അയച്ചതിനെക്കുറിച്ചും മറ്റും സന്തൊഷത്തിന്റെ മറുപടി അയച്ചു. പറവൂർ നിന്നും.

മീനം 22. നമ്പ്ര 211. വടക്കൻപറവൂർ പള്ളിക്കാർക്കു. അവിടെനിന്നും സന്തോഷമായി അയച്ചതിനെക്കുറിച്ച് സ്തുത്യമായി സിമ്മനാരിയിൽ നിന്നും കല്പന അയച്ചു.

മീനം 23. നമ്പ്ര 212. കണ്ടനാട്ടു എടവകയിൽ നിന്നും റീശീസാ പിരിക്കുന്നതിന്നു ടി പള്ളിക്കാർക്കു എഴുതി. ചക്കരകടവുകാരൻ പുതുച്ചെരിൽ യൌസെപ്പു ശെമ്മാശനെ അയക്കുന്നുയെന്നും ഈവാനിയോസു ആബൂൻ ഇതുവരെ പിരിച്ചുയെങ്കിലും ഇപ്പോൾ ഇങ്ങൊട്ടു ഭരമേല്പിച്ചൂയെന്നും അദ്ദെഹം നിങ്ങൾക്കു എഴുതിക്കൊള്ളുമെന്നും മറ്റും എഴുതി. കോട്ടയത്തു നിന്നും.

മീനം 23. നമ്പ്ര 213. മുളന്തുരുത്തി, കരിങ്ങാശ്ര, നടമെൽ, മാന്തുരുത്തു, കാഞ്ഞരമറ്റം ഈ പള്ളിക്കാർക്കും റീശീസാക്കു മേൽപ്രകാരം ടി ശെമ്മാശൻ വശം എഴുതി അയച്ചു. ടി.

മീനം 23. നമ്പ്ര 213. കല്ലൂച്ചേരിൽ പടിഞ്ഞാറെപുരയിൽ കൊച്ചുകുരുവിളക്കു. ഇവിടെനിന്നും അവനൊടുകൂടെ കൂടീട്ടുള്ള ശിട്ടിയിൽ അര പിടിക്കുന്നതിന്നു ഔസേപ്പിനെ അയക്കുന്നു. വേണ്ടുംപ്രകാരം നടത്തിക്കൊള്ളണമെന്നും മറ്റും എഴുതി.

മീനം 23. നമ്പ്ര 214. അരികുപുറത്തെ കൊച്ചുകുഞ്ഞിന്നും ഔസേപ്പിന്നും. ടി ശിട്ടി പിടിക്കുന്ന കാര്യത്തിന്നു സാധനം അയക്കുന്നൂയെന്നും മറ്റും എഴുതി. ടി.

മീനം 24. നമ്പ്ര 215. തുമ്പമൺ, കയ്പട്ടൂർ, ഓമല്ലൂർ, മാക്കാംകുന്നു, കിഴവള്ളൂർ, പരിയാരത്തു, മയിലപ്രാൽ, വാഴമുട്ടത്തു, കുമ്പഴെ, ചന്ദനപ്പള്ളി, കുടശനാട്ടു, മാന്തിളിർ, അറുത്തി, കടമ്പനാട്ടു, പറക്കൊടു, കലഞ്ഞൂർ, ചൂരനാടു കിഴക്കെപള്ളി, .....ത്തൊറെപള്ളി, തഴവ, പുത്തൂർ, തെവലക്കര, കലയപുരം, കല്ലട, തലവൂർ, പട്ടമല, കൊട്ടാരക്കര, ചൊക്കളം, മുകത്തല, ആദിച്ചനല്ലൂർ, ചാത്തന്നൂർ, കുണ്ടറപ്പള്ളി, ടി പുത്തൻപള്ളി, പെരിനാടു, വെൺമണി പുത്തൻപള്ളി ഈ പള്ളികളിൽനിന്നും റീശീസാ ....... പിരിവിന്നു താനൂവേലിൽ ഗീവറുഗീസ് കത്തനാരു വശം ടി പള്ളികൾക്കു സാധനം.

മെടം 25. നമ്പ്ര 216. നിരണം മുതലായ എല്ലാ പള്ളികൾക്കും. ചെന്നിട്ട ഗീവറുഗീസ് ഉപദേശിക്കു ദ്രവ്യസഹായം ചെയ്യുന്നതിന്നു കല്പന. പരുമല നിന്നും.

മെടം 26. നമ്പ്ര 217. കടമറ്റത്തുകാരൻ കാവികുന്നെൽ ഐപ്പക്കു. ഒരു യാചന പത്രം കൊടുത്തു. പരുമല നിന്നും.

മെടം 27. നമ്പ്ര 218. മാവേലിക്കര പുതിയകാവു, ടി പുത്തൻപള്ളി, തേവലക്കര, ബുധനൂരു, എടവങ്കാടു, പത്തിച്ചെറ, കായംകുളം, കാർത്തികപള്ളി, കറൊണു, ചെപ്പാടു, പള്ളിപ്പാടു, കരുവാറ്റാ, കാരിച്ചാൽ, ചെന്നിത്തല ഈ പള്ളികളിലെക്കു റീശീസാ പിരിവിന്നായി യൊഹന്നാൻ വശം സാധനം അയച്ചു.

മെടം 27. നമ്പ്ര 219. ഇരവുപേരൂർ പള്ളിക്കാർക്കു. അവിടത്തെ തവണവിഗാരി കൊന്നയിൽ യാക്കൊബു കത്തനാർ കല്ലൂചെരി എടവക ജനങ്ങളിൽ നൂറ്റിചില്വാനം പെരെ ന്യായരഹിതമായി കുമ്പസാരിപ്പിച്ചു കുർബാന കൊടുക്കയും റീശീസാ മുതലായതു അപഹരിക്കയും ചെയ്തന്നു സങ്കടം വരികയാൽ ടി പള്ളിക്കാരും തവണ വിഗാരിയും എടവം 4 – നു നിരണത്തു എത്തണമെന്നു എഴുതി. പരുമല നിന്നും.

മെടം 28. നമ്പ്ര 220. പനയ്ക്കൽ ഇട്ടി മാത്തുവിന്നു. അവൻ അയച്ചിരുന്ന രണ്ടു എഴുത്തുകൾക്കും മറ്റു വർത്തമാനങ്ങൾക്കും മറുപടി അയച്ചു.

**1898 ന്നു കൊല്ലം 1073**

ഇടവം 2. നമ്പ്ര 221. കരുവാറ്റാ പള്ളിക്കാർക്കു. ജനങ്ങൾ കൊടുപ്പാനുള്ള വരിവീതങ്ങൾ ശരിയായി വൈപ്പിച്ചും കണക്കുകൾ കേട്ടു തിരട്ടു അയച്ചുകൊള്ളണമെന്നും മറ്റും വിവരങ്ങൾക്കു എഴുതി അയച്ചു. നിരണത്തു നിന്നും.

ഇടവം 4. നമ്പ്ര 222. പറക്കോടു പള്ളിക്കാർക്കു. ആ ഇടവകയിൽ ആലുമ്മൂട്ടിൽ ഉമ്മൻ എന്ന ആളിനു അവരുടെ ശക്തിപോലെ വല്ലതും സഹായിക്കണമെന്ന് എഴുതി. നിരണത്തു നിന്നും.

ഇടവം 4. നമ്പ്ര 223. പൊൻവാണിഭക്കാരൻ മൂത്തകുഞ്ഞിനു. ടിയാന്റെ അപ്പന്റെ മരണവർത്തമാനത്തെ പറ്റി അയച്ചിരുന്ന എഴുത്തിനു മറുപടി അയച്ചു.

ഇടവം 4. നമ്പ്ര 224. മണ്ണിൽ തൊമ്മാസ വക്കീലിനു. ഓമല്ലൂരെ കാര്യത്തെപ്പറ്റി അയച്ചിരുന്ന എഴുത്തിനു മറുപടി അയച്ചു.

ഇടവം 4. നമ്പ്ര 225. അക്കരപ്പാടത്തു കൊച്ചു പാലത്തുങ്കൽ വർക്കി മാത്തുള്ളയ്ക്കു. ടിയാന്റെ അപ്പന്റെ മരണവർത്തമാനത്തെപ്പറ്റി അയച്ചിരുന്ന എഴുത്തിനു മറുപടി അയച്ചു.

ഇടവം 4. നമ്പ്ര 226. തിരുവല്ലാ വടക്കെ പുത്തൻപള്ളി, തെക്കെ പുത്തൻപള്ളി, കാരക്കൽ, കവിയിൽ, കല്ലൂപ്പാറ, എരവുപേരൂർ, തുരുത്തിക്കാട്ടു, വെണ്ണിക്കുളം, മല്ലപ്പള്ളി, ടി പുത്തൻപള്ളി, ചെങ്ങന്നൂർ എന്നീ പള്ളികൾക്കു റീശീസാ പിരിവിനു ഇടവം 4 –നു യോഹന്നാൻ വശം കല്പന അയച്ചു.

ഇടവം 5. നമ്പ്ര 227. പാവുക്കരെ മുറിക്കാർക്കു തിരുമുമ്പാകെ വരുവാൻ എഴുതി.

ഇടവം 5. നമ്പ്ര 228. വളഞ്ഞവട്ടം മുറിക്കാർക്കു. ടി സംഗതിക്കു എഴുതി.

ഇടവം 5. നമ്പ്ര 229. പരുമല മുറിക്കാർക്കു ടി സംഗതിക്കു എഴുതി.

ഇടവം 5. നമ്പ്ര 230. പാണ്ടങ്കേരിക്കാർക്കു ടി സംഗതിക്കു എഴുതി.

ഇടവം 6. നമ്പ്ര 231. പള്ളിഭാഗം നെർച്ചക്കാർക്കു. പെരകത്തു തെക്കെതിൽ ചെറിയാന്റെ മുടക്കു തീർത്തു എന്നു.

ഇടവം 7. നമ്പ്ര 232. കല്ലങ്ക മുറിക്കാർക്കു തിരുമുമ്പാകെ വരുവാൻ എഴുതി.

ഇടവം 7. നമ്പ്ര 233. വീയപുരത്തു പള്ളിയിൽ വികാരി പുരയ്ക്കൽ മത്തായി കത്തനാർക്കു ആ പള്ളിയിൽ എത്തുന്ന കാര്യത്തെ സംബന്ധിച്ചു എഴുതി. നിരണം.

ഇടവം 7. നമ്പ്ര 234. കേളപറമ്പിൽ ഗീവറുഗീസ് ഇത്രടം വരുവാൻ എഴുതി അയച്ചു.

ഇടവം 7. നമ്പ്ര 235. ചെങ്ങന്നൂർ, കല്ലൂശെരി, പുത്തൻകാവ്, ടി പുത്തൻപള്ളി, ഉമയാറ്റുകര, നെല്ലിക്കൽ, മെഴുവേലി, കോഴഞ്ചേരി പുത്തൻപള്ളി, വഞ്ചിത്ര പള്ളി, കാട്ടൂർ, കടമ്മനിട്ട, അയിരൂർ പഴയപള്ളി, ടി പുത്തൻപള്ളി, ടി മതാപ്പാറ പള്ളി, റാന്നി ഈ പള്ളികളിലെ റീശീസാ പിരിവിന്നായി കപ്യാരു ചാക്കോയെ അയയ്ക്കുന്നൂ എന്ന് എഴുതി അയച്ചു. നിരണം.

ഇടവം 7. നമ്പ്ര 236. കല്ലൂശ്ശേരി പള്ളിക്കാർക്കു. ആ ഇടവകയിൽ കൂടുന്ന വള്ളംകുളം മുറിക്കാരെ കൊന്നയ്ക്കൽ യാക്കൊബു കത്തനാർ കുമ്പസാരിപ്പിച്ചതു ന്യായരഹിതമാണെന്നും മേലാൽ കത്തനാർ അപ്രകാരമുള്ള ന്യായരഹിതമായ കാര്യം ചെയ്യരുതെന്നു കത്തനാർക്കു കല്പന അയച്ചിരിക്കുന്നൂ എന്നും മറ്റും പള്ളിക്കാർക്കു എഴുതി.

ഇടവം 7. നമ്പ്ര 237. ഇരവിപേരൂർ തവണ വികാരി കൊന്നയ്ക്കൽ യാക്കോബു കത്തനാർക്കു. വള്ളംകുളം മുറിക്കാർ കല്ലൂശേരി ഇടവകക്കാരാകയാൽ ന്യായരഹിതമായി കുമ്പസാരിപ്പിച്ചതു ശരിയല്ലെന്നും മേലാൽ അത്യാവശ്യമായാൽ ഉപ്രീശ്മാ മാത്രം ചെയ്യണമെന്നും എഴുതി.

ഇടവം 7. നമ്പ്ര 238. കൊട്ടാരക്കര കോട്ടപ്പ്രത്തു പള്ളിക്കാർക്കു മുൻ കീഴൂട്ടു നൈനാ മുതലായി അഞ്ചുപേർ കൂടി നൂറു രൂപായെടുത്തു പള്ളി കെട്ടിയൊരുക്കു നടത്തുവാൻ കല്പന അയച്ചതിൽ കണ്ടത്തിൽ ഈപ്പൻ വക്കീലിനെയും കണിയാന്ത്ര പള്ളത്ത് ഇടിച്ചാണ്ടി വക്കീലിനേയും അതിനു ചേർത്തിട്ടില്ലാഞ്ഞതിനാൽ മുമ്പിലത്തേതിൽ കൂടിയ തുകയായ ഇരുപത്തഞ്ചീതു രൂപാ ഇവരുംകൂടി എടുത്ത് പള്ളി പണി മുതലായ്തു നടത്തുവാനും ഇവർ ഏഴു പേരും ഒരു ആലോചന സംഘമായിരിപ്പാനും മുതൽചുമതല മാറി മാറി വഹിപ്പാനും എഴുതി. നിരണം.

ഇടവം 7. നമ്പ്ര 239. നിരണം, തുമ്പമൺ, കൊല്ലം എന്നീ ഭദ്രാസന ഇടവകകൾക്കു. കോനാട്ടു മല്പാൻ അടിപ്പിച്ച ഹാശായുടെ പ്രുമ്യോൻ പുസ്തകം എല്ലാ പള്ളിക്കാരും പട്ടക്കാരും ശെമ്മാശന്മാരും പ്രത്യേകം വാങ്ങണമെന്നും മറ്റും എഴുതി.

ഇടവം 8. നമ്പ്ര 240. തേവർക്കുടിയിൽ ചാക്കോയ്ക്കു. അവൻ ആ പള്ളിക്കു എറക്കിവച്ചിട്ടുള്ള കല്ലു പരുമലക്കായി, ഔസേപ്പിന്റെ പറ്റിൽ അയക്കണമെന്നും വെള്ളം പൊങ്ങുമ്പോൾ ഈ 30–ാനുയൊടുകൂടെ അവൻ തന്നെ അവിടെ എറക്കിപ്പാൻ ചട്ടം കെട്ടീട്ടുണ്ടെന്നും എഴുതി. നിരണത്തു നിന്നും.

ഇടവം 8. നമ്പ്ര 241. ഇടവങ്കാട്ടു പള്ളിക്കാർക്കു. ആ പള്ളിയിൽനിന്നും ഈ ആണ്ടത്തെ ഉൾപ്പെടെ മൂന്നു സംവത്സരത്തെ റീശ്ശീസ്സാ അയക്കായ്ക നിമിത്തം ആയത് ഇവിടെ എത്തിക്കുന്നതു വരയും ആ പള്ളിയിൽ വച്ച് മാമൊദീസാ നടത്തി പൊകരുതെന്നും അതിനെ ലംഘിച്ചു നടത്തുന്ന പട്ടക്കാരൻ ആരൊ അവൻ

പട്ടത്വത്തിന്നടുത്ത സകല അംശങ്ങളിൽ നിന്നും മുടക്കപ്പെട്ടവനായിരിക്കുമെന്നും 68 മുതൽ ഇതേവരെയുള്ള ടി പള്ളിയുടെ കണക്കുകൾ ഈ മാസം 30-ാനു ക്കകം തീർത്തു അടുത്ത ഞായറാഴ്ച യൊഗത്തിൽ വായിച്ചു കേൾപ്പിച്ചു അടയാളം വയ്പിച്ച് അയയ്ക്കണമെന്നും എഴുതി. നിരണത്തു നിന്നും.

ഇടവം 9. നമ്പ്ര 242. വാകത്താനത്തു പള്ളിക്കാർക്കു. ധർമശേഖര പിരിവുകൾ മുതലായ്തും ദാനമായിട്ടുള്ളതും നിലത്തിൽ നിന്നുള്ള ആദായം കൊണ്ടും മറ്റും കടം വീട്ടിയ്തുകൊണ്ടും അതുകൂടാതെ അനേക ദൈവീക ഗുണദോഷങ്ങളും മറ്റുമായി ഒരു വാഴ്‌വു കല്പന പുന്നൻ വശം എഴുതി അയച്ചു.

ഇടവം 11. നമ്പ്ര 243. കുറിച്ചിയിൽ പള്ളിക്കാർക്കു. റീശീസാ ശരിയായി കൊടുക്കണമെന്നും മറ്റും ഗുണദോഷമായും കൊടുക്കാത്തവരെ ശരിയായി പള്ളിക്കുറ്റത്തിൽ നിറുത്തണമെന്നും എഴുതി അയച്ചു.

ഇടവം 11. നമ്പ്ര 244. കൈപ്പട്ടൂർ പള്ളിക്കാർക്കു. സിമ്മനാരിക്കും പള്ളിക്കും മേല്ക്കൂട്ടു കയറ്റുവാൻ സമയമടുത്തുപോയതുകൊണ്ട് തല്ക്കാലം അവിടെത്തുവാൻ ഏനമില്ലെന്നും അവർക്കു നിർബന്ധമാണെങ്കിൽ പെന്തിക്കോസ്തിക്കു അവിടെ എത്തി ഉടൻതന്നെ തിരിച്ചുപോരാമെന്നും എഴുതി അയച്ചു.

ഇടവം 12. നമ്പ്ര 245. മല്പാൻ വട്ടശ്ശെരിൽ ഗീവറുഗീസു കത്തനാരുടെ പെർക്കു വർത്തമാനങ്ങൾ എഴുതി അയച്ചു.

ഇടവം 12. നമ്പ്ര 246. തുകലൻ അബ്രഹാം കത്തനാർക്കു. ധർമയാചനക്കാരായി നടക്കുന്നവരും ഇടയ്ക്കൽ മത്തായിയുടെ പുരയിടത്തിൽ താമസിച്ചുവരുന്നവരും ആയ ചെറിയ, ചെർച്ചി എന്നിവരെ ധർമ്മമായി വിവാഹം കഴിപ്പിക്കണമെന്നുള്ള വിവരത്തിനു എഴുതി അയച്ചു.

ഇടവം 12. നമ്പ്ര 247. കൊറ്റാത്തുവിളയിൽ കത്തനാർക്കു ഉടനെ വരുവാൻ എഴുതി അയച്ചു.

ഇടവം 12. നമ്പ്ര 248. മുൻ 221-ാം നമ്പ്രായി അയച്ച സാധനത്തിലെ സംഗതികളെക്കുറിച്ച വാദമുണ്ടായതിനാൽ ആ സംഗതികളെക്കുറിച്ചു കേട്ടു തീരുമാനിക്കേണ്ടതിലെക്കായി പട്ടക്കാർ ഇരുവരും ശേഷം വേണ്ടപ്പെടുന്നവരും വരുന്ന തിങ്കളാഴ്ച വീയപുരത്തു പള്ളിയിൽ ഹാജരാകുന്നതിനു എഴുതി അയച്ചു.

ഇടവം 13. നമ്പ്ര 249. ചെന്നിത്തല, പള്ളിപ്പാട്, കാറിച്ചാ എന്നീ പള്ളികളിൽ നിന്നും പരുമല ഓടുമേച്ചിൽ വകക്കുള്ള പണം പിരിക്കുവാനായി കൊറ്റാത്തുവിള ഗീവറുഗീസു കത്തനാരെ അയാൾ വശം പണം അയയ്ക്കണമെന്നു എഴുതി.

ഇടവം 14. നമ്പ്ര 250. കൊരട്ടിക്കാടു, കുട്ടംപേരൂർ, പരുമല, കടപ്ര, ഈ മുറിക്കാർക്കു പരുമല സിമ്മനാരിയുടെ ഓടുമേച്ചിൽ വകക്കു സമ്മതിച്ചിട്ടുള്ള പണം മട്ടയ്ക്കൽ പത്രൊസു കത്തനാരെ ഏല്പിച്ചയയ്ക്കണമെന്നു എഴുതി.

ഇടവം 14. നമ്പ്ര 251. മണ്ണന്തോട്ടു വഴി, നിരണം, വളഞ്ഞവട്ടം, തലവടി, പാണ്ടങ്കേരി എന്നീ മുറിക്കാർക്കു ടി സംഗതിക്കു മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാരെ അയയ്ക്കുന്നു എന്നു എഴുതി.

ഇടവം 14. നമ്പ്ര 252. വളഞ്ഞവട്ടം, പരുമല, കല്ലുങ്കൽ എന്നീ മുറിക്കാർക്കു ടി സംഗതിക്കു കിഴക്കേടത്തു അബ്രാഹം കത്തനാർ വശം അയയ്ക്കണമെന്നു എഴുതി.

ഇടവം 15. നമ്പ്ര 253. പാപ്പി വക്കീലിന്നു. താഴത്തെ പീടികയിൽ പി. സി. അലക്സാണ്ടറും പത്തറത്തുമഠത്തിൽ സി. ചാണ്ടിയും മെഡിക്കൽ ഹോസ്പ്പിറ്റൽ അസിസ്റ്റന്റ വേലക്കു പഠിപ്പാൻ ഹർജി കൊടുക്കുന്നതിനായി തിരുവനന്തപുരത്തു വരുന്നതുകൊണ്ടു അതിലേക്കു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുന്നതിന്നു. നിരണത്തു നിന്നും.

ഇടവം 15. നമ്പ്ര 254. അരികുപിറത്തു കൊച്ചുകുഞ്ഞിനു. ടി ഈപ്പച്ചനു തടി കൊടുക്കുന്ന കാര്യത്തെ സംബന്ധിച്ച് എഴുതി.

ഇടവം 17. നമ്പ്ര 255. കാരിച്ചാൽ പള്ളിക്കാർക്കു. മുൻ കണക്കു തീർത്തിരിക്കയാൽ അതു സംബന്ധമായ സകലവും തീർത്തു തീരട്ടുംകൊണ്ടു ഒരാഴ്ചയ്ക്കകം ഇവിടെ വരുന്നതിന്നു എഴുതി. വീയപുരത്തു നിന്നും.

ഇടവം 18. നമ്പ്ര 256. നാക്കോലയ്ക്കൽ കൊച്ചുകോശി കത്തനാർ എഴുത്തു കിട്ടിയാലുടൻ ഇവിടെ വരുന്നതിന്നു എഴുതി. വീയപുരം.

ഇടവം 18. നമ്പ്ര 257. കരുവാറ്റാ പള്ളിക്കാർക്കു. മണച്ചിറ പുത്തൻപുരയ്ക്കൽ കൊച്ചുവർക്കി മുതൽപേരുടെ കാര്യ തീർച്ച പള്ളിക്കണക്കുകൾ നാൾതാമസം കൂടാതെ തീർപ്പിച്ചു കൊണ്ടുവരുമ്പൊൾ അവരിൽ നിന്നുള്ള വരിവീതം വയ്പിക്കാമെന്നും അതുവരേയ്ക്കും അവരുടെ അടിയന്തിരാതികൾ നടത്താതിരിക്കരുതെന്നും എഴുതി.

ഇടവം 18. നമ്പ്ര 258. ചെന്നിത്തല വരിക്കോത്ര ഈപ്പൻ മുതൽ പേർക്കു. ഓടിന്റെ പണത്തിന്നു എഴുതി. വീയപുരത്തു നിന്നും.

ഇടവം 18. നമ്പ്ര 259. മാവെലിക്കര പുതിയകാവു പള്ളിക്കാർക്കു. ചെന്നിത്തലെ ചെങ്കിലാത്തു വറുഗീസ്സിനെ ന്യായരഹിതമായി ചെർത്തതിനെ സംബന്ധിച്ചും മേലാൽ ചെർത്തു നടത്താതിരിക്കുന്നതിനുമായി കല്പന അയച്ചു. വീയപുരത്തു പള്ളിയിൽ നിന്നും.

ഇടവം 19. നമ്പ്ര 260. കണക്കു കേട്ടു മുതൽപിടി മാറുന്നതിനെയും പള്ളിപണി നടത്തുന്നതിനേയും 3 ആണ്ടത്തെ റീശീസാ അയയ്ക്കുന്നതിനെയും കുറിച്ച മാന്തിളിർ പള്ളിക്കാർക്കു കല്പന അയച്ചു. വീയപുരത്തു പള്ളിയിൽ നിന്നും.

ഇടവം 19. നമ്പ്ര 261. മാവേലിക്കര പുതിയകാവു പള്ളിക്കാർക്കു. വരുന്ന 23 - നു ശനിയാഴ്ച അസ്ഥമനത്തിന്നകം അവിടെ എത്തുമെന്നും ഒരുക്കമുള്ളവരായിരിക്കണമെന്നും എഴുതി. വീയപുരത്തു നിന്നും.

ഇടവം 19. നമ്പ്ര 262. പായിപ്പാട്ടു മുറിക്കാർക്കു. ഓടു വകയ്ക്കു ബുക്കൊടു കൂടി വികാരി മത്തായി കത്തനാരെ ഏല്പിച്ചയയ്ക്കുന്നുയെന്നും പണം അയക്കണമെന്നും എഴുതി. വീയപുരത്തു പള്ളിയിൽ നിന്നും.

ഇടവം 22. നമ്പ്ര 263. പൂവത്തൂർ കത്തനാർക്കു. രണ്ടു ദിവസത്തിന്നകം ബുധന്നൂക്കാരെയും കൂട്ടിക്കൊണ്ടു ഇവിടെ വരണമെന്നെഴുതി. മാവേലിക്കര പള്ളിയിൽ നിന്നും.

ഇടവം 25. നമ്പ്ര 264. പുളിന്താനത്തു തകടിയിൽ കൊച്ചു മാത്തന്നു അവന്റെ അമ്മ മരിച്ചതിനു അയച്ച കുറിക്കു മറുപടിയായി ഒരാശ്വാസ കത്തയച്ചു. ടി പള്ളിയിൽ നിന്നും.

ഇടവം 25. നമ്പ്ര 265. തിരുവിനാൽ കത്തനാർക്കു. കീപ്പള്ളി ചാണ്ടപ്പിള്ളയുടെ മകന്റെ വിവാഹം കൊഴപ്പം കൂടാതെ നടത്തികൊടുപ്പാൻ കല്പന അയച്ചു. മാവെലിക്കര പുതിയകാവു പള്ളിയിൽ നിന്നും.

ഇടവം 26. നമ്പ്ര 266. കുടച്ചനാട്ടു പള്ളിക്കാർക്കു. .... കുറെ നാളായി ആ പള്ളിയിൽ മുതൽപിടിവേല നടത്തിപ്പിൽ ഉണ്ടായിരുന്ന കുഴപ്പം നിമിത്തം പള്ളിക്കു വളരെ നഷ്ടങ്ങളും ജനത്തിൽ സമാധാനലംഘനങ്ങളും നേരിട്ടിരുന്നതിൽ ഞങ്ങൾ വളരെ വ്യസനത്തിൽ ഇരിക്ക ആയിരുന്നു. എന്നാൽ ഇപ്പോൾ നിങ്ങൾ ഒരുംപെട്ടു ഒരു കരാർ എഴുതി ഒപ്പിട്ടു അതു പ്രകാരം സന്തോഷപൂർവ്വം നടക്കുന്നു എന്നറിവിക്കയും ടി കരാർ ഇവിടെ ഹാജരാക്കി കാണിക്കയും ചെയ്തതിൽ അത്യന്തം സന്തോഷമായിരിക്കുന്നു. മേൽ അതുപ്രകാരംതന്നെ വീഴ്ച കൂടാതെ ക്രമമായും കർത്താവിൽ ഐക്യതയായും നടന്നും നടത്തിച്ചും കൊള്ളുകയും വേണം. ടി പള്ളിയിൽ നിന്നും.

ഇടവം 27. നമ്പ്ര 267. കടവിലെ മെത്രാച്ചന്നു. വർത്തമാനത്തിന്നു. മാവേലിക്കര.

ഇടവം 27. നമ്പ്ര 268. കാർത്തികപ്പള്ളി പള്ളിക്കാർക്കു. പരുമല സിമ്മനാരിക്കു ഓടിന്നായി 80 രൂപാ കൊടുത്തയക്കയോ അല്ലെങ്കിൽ എപ്പോൾ അങ്ങോട്ടു വരണമെന്നു എഴുതി അയക്കയൊ ചെയ്യണമെന്നും മറ്റും എഴുതി. പുതിയകാവു പള്ളിയിൽ നിന്നും.

ഇടവം 27. നമ്പ്ര 269. പത്തിച്ചിറെ പള്ളിക്കാർക്കു. മൂന്നു വർഷത്തെ റീശീസാ അവർ കൊണ്ടുവരായ്കയാൽ ആ പള്ളിയിൽ വച്ചു മാമോദീസാ കഴിച്ചുകൂടാ എന്നു എഴുതിയിരിക്കുന്നു. പുതിയകാവു പള്ളിയിൽ നിന്നും.

ഇടവം 29. നമ്പ്ര 270. ചേപ്പാട്ടു പള്ളിക്കാർക്കു ഓടിന്റെ കാര്യം ആലോചിപ്പാൻ അവർ ഇവിടെ വരുന്നതിനു എഴുതി. പുതിയകാവു പള്ളിയിൽ നിന്നും.

ഇടവം 30. നമ്പ്ര 271. കല്ലൂശേരിൽ പടിഞ്ഞാറെപുരയ്ക്കൽ ചാക്കോ കുരുവിളയും പുരെക്കൽ കുരുവിള ചാക്കോയും കൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വു. നിങ്ങൾ രണ്ടാളും കൂടി മുന്നാൽ നിന്ന 21 ചിട്ടിയും ചിട്ടി ഒന്നുക്കു 4 നമ്പരും നമ്പർ ഒന്നുക്കു 25 രൂപാ വീതം 24 നമ്പരും 2100 രൂപാ മുതലും ആണ്ടിൽ രണ്ടു ചിട്ടിയും ആയ്ത തുലാം, മേടം ഈ മാസങ്ങളിൽ 25 – നു തോറും അന്നു ഞായറാഴ്ച വന്നാൽ അടുത്ത ദിവസവും നടത്തുന്നതിനു നിശ്ചയിച്ച് 69–ാമാണ്ടു തുലാമാസം 25–നു മുതലിച്ച് നടത്തിവരുന്ന ചിട്ടിയിൽ നാം കൂടി ഒരു ചിട്ടിക്കു 4 നമ്പരു ചേർന്നു രൂപാ വച്ച് നടന്നു വരവെ 10 –ാമതു ചിട്ടി ഈയാണ്ടു മേടമാസം 25–നു നടന്ന ചിട്ടിയിൽ നമ്മുടെ 213 –ാം നമ്പ്ര കല്പന അനുസരിച്ചു കാര്യസ്ഥൻ പള്ളികിഴക്കേതിൽ മാത്തു യൌസേപ്പ് നാം കൂടിട്ടുള്ള നമ്പരിൽ 2 നമ്പരിനു 272 രൂപാ കുറച്ചു ലേലം പിടിച്ചു രസീതു തന്നതും നമ്പർ 2–ക്കു മുതലുള്ള രൂപാ 1050 – ൽ ലേലതുക രൂപ 272 – ഉം ടി ചിട്ടിക്കു നമ്പർ 4 – ക്കു നാം വയ്ക്കവേണ്ടും രൂപാ 55 ഉം മകരത്തിൽ പറ്റു രൂപാ 327 – ഉം നീക്കി വരവേണ്ടും രൂപാ 722 ഉം നമ്മുടെ കാര്യസ്ഥൻ പള്ളികിഴക്കേതിൽ മാത്തു യൌസേപ്പിനെ ഏൾപ്പിച്ചുകൊടുത്ത് ഈ കല്പനയിൽ പതിപ്പിച്ചു വാങ്ങിച്ചുകൊള്ളണം. നാം പരുമല എത്തിയാൽ ഉടനെ കൂട്ടുനിബന്ധന അനുസരിച്ചു ഉടമ്പടി എഴുതി അയച്ച്

ഈ കല്പന തിരികെ വരുത്തിക്കൊള്ളാമെന്ന് കർത്താവിൽ ശരണപ്പെട്ടിരിക്കുന്നു. എന്ന് 1898 -നു കൊല്ലം 1073 ഇടവം 30 - നു പുതിയകാവുപള്ളിയിൽ നിന്നും.

ഇടവം 30. നമ്പ്ര 272. പരുമല ഔസേപ്പിനു. കല്ലൂശേരിലെ ചിട്ടിപ്പണം ടി കല്പനപ്രകാരം പോയി വാങ്ങുന്നതിനും സിംനാരി പണിയുടെ വിവരത്തിനും മറ്റും പുതിയകാവു പള്ളിയിൽനിന്നും എഴുതി.

ഇടവം 30. നമ്പ്ര 273. പന്തളത്ത തയിൽ ഇസ്ഹാക്കു കത്തനാർക്കു വർത്ത മാനത്തിനും മറ്റുമായി പുതിയകാവു പള്ളിയിൽനിന്നും എഴുതി.

മിഥുനം 1. നമ്പ്ര 274. നിരണത്തു പനയ്ക്കാമിറ്റത്തു അബ്രഹാം കത്തനാർക്കും മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാർക്കും ഓടിനുള്ള അവിടുത്തെ പിരിവു ക്ഷണത്തിൽ കഴിച്ചുകൊള്ളുവാൻ എഴുതി അയച്ചു. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 2. നമ്പ്ര 275. കല്ലാച്ചേരിൽ കുഞ്ഞിന്നു. അരിപുറത്തു ഉമ്മച്ചന്റെ മകളെ ടി കുഞ്ഞിന്റെ മകൻ പാപ്പിയെക്കൊണ്ടു ഈ മാസം 7 - നു ഞായറാഴ്ച പരുമല വച്ചു കല്യാണം നടത്തുന്നതിനു പറഞ്ഞു ബോധിച്ചിരിക്കുന്ന 450 രൂപായും കല്യാണത്തിനായി അവർ ഇവിടെ വരുമ്പോൾ ശനിയാഴ്ച അവർ താമസിക്കുന്ന സ്ഥലത്തു നാം തന്നെ ഒരാളിന്റെ പറ്റിൽ അവിടെ അയച്ചുകൊള്ളാമെന്നു എഴുതി. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 3. നമ്പ്ര 276. കരുവാറ്റാ പള്ളിക്കാർക്കു. കഴിഞ്ഞമാസം 18 -നു 257-ാം നമ്പ്രായി അയച്ചിട്ടുള്ള കല്പനയിലെ താല്പര്യപ്രകാരം പള്ളികണക്കുകൾ തീർത്തു തിരട്ടൊടു കൂടെ റിപ്പൊർട്ടു സഹിതം വിഗാരി മുതൽപെരു വരികയും കണക്കു പരിശൊധിച്ചു തിരട്ടുകൾക്കു അടയാളം വൈക്കയും ചെയ്തു അയ ക്കുന്നു. എന്നാൽ നാളത മുതൽ മുതൽകെട്ടു വേലക്കു വല്യപറമ്പിൽ ചെറിയാ നെയും കണക്കെഴുത്തു ജോലിക്കു പുത്തൻപുരക്കൽ പൌലൊസിനെയും നിയ മിച്ചിരിക്കയാൽ അവരെ കൊണ്ടു നടത്തിക്കയും മുൻ ചുമതലയിൽ ഇരിക്കുന്ന പണങ്ങൾ ട്രസ്റ്റികളെ ഏല്പിക്കയും സാമാനങ്ങൾ തിട്ടപ്പെടുത്തി തന്നാണ്ടു മുതൽപിടിക്കാറനെ ഏൾപിക്കയും അതിനു അയാൾ കണക്കെഴുതി ഒപ്പിട്ടു ട്രസ്റ്റി കളെ ഏൾപിക്കയും ആ വക സാമാനങ്ങൾ പള്ളി നടപടികൾക്കു ആവശ്യപ്പെ ട്ടാൽ യൊഗ്യമായി നടത്തിക്കൊള്ളുകയും ചെയ്യെണ്ടതാണെന്നും മണച്ചിറ പുത്തൻ പുരക്കൽ കൊച്ചുവർക്കി മുതൽപെരു പെരുനാൾ വകക്കു കൊടുപ്പാനുള്ള വരി വീതം കണക്കു കേൾക്കുന്ന സമയം കൊടുത്തുകൊള്ളാമെന്നു നമ്മുടെ അടു ക്കൽ ഏറ്റുപറഞ്ഞിട്ടുള്ളപ്രകാരം ഇപ്പോഴത്തെ മുതൽപിടിയിൽ ഏൾപിക്കെണ്ട താണെന്നും മെൽ പള്ളിയുടെ ആവശ്യങ്ങൾക്കായി നടന്നും നടത്തിച്ചും വരുന്ന തായ വരിവീതങ്ങൾ ആരും കുഴപ്പവും തടസ്സവും കൂടാതെ കൊടുക്കയും പള്ളി കാര്യാദികൾ വിരുദ്ധത്തിനു ഇടവരാതെ പ്രത്യെകം സൂക്ഷിച്ചും പള്ളിയുടെ പണി ഒരു കൊല്ലത്തിനകം തീർത്തു കൂദാശ ചെയ്തും നടത്തണമെന്നും വിവരം കണ്ടു എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

മിഥുനം 3. നമ്പ്ര 277. ചേപ്പാട്ടു പള്ളിക്കാർക്കു ഓടിന്റെ കാര്യത്തിന്നു എഴുതി അയച്ചു. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 3. നമ്പ്ര 278. മാവേലിക്കര പുതിയകാവുപള്ളിയിൽ വിഗാരി വടക്കേ

തലയ്ക്കൽ അലക്സന്ത്രയോസു കത്തനാർക്കു ഓടിന്റെ കാര്യത്തിന്നു എഴുതി അയച്ചു. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 3. നമ്പ്ര 279. കാർത്തികപ്പള്ളിൽ താശിയിൽ കൊച്ചുകത്തനാർക്കു ഓടിന്റെ കാര്യത്തിന്നു എഴുതി അയച്ചു. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 4. നമ്പ്ര 280. ചെന്നിത്തല പള്ളിയിൽ വിഗാരി കൊറ്റാത്തുവിളയിൽ ഗീവറുഗീസു കത്തനാർക്കു ഓടിന്റെ കാര്യത്തിന്നു എഴുതി അയച്ചു. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 4. നമ്പ്ര 281. ഏനാത്തു, ഇളമങ്ങലം, കിഴക്കുപുറം, പട്ടാഴി ഈ മുറിക്കാർക്കു. അവിടെ കെട്ടിവരിഞ്ഞിട്ടുള്ള പള്ളിയുടെ ശേഷം പണികൾ വേഗം തീർക്കണമെന്നും അധികതാമസം കൂടാതെ നാം അവിടെ എത്തുമ്പോൾ പള്ളി യായി പ്രദിഷ്ഠിച്ചുകൊള്ളാമെന്നും അതുവരെക്കും ഈ കെട്ടിടത്തിന്റെ തെക്കു വശത്തു സ്ഥലം വേർതിരിച്ചു ശവം അടക്കിക്കൊള്ളണമെന്നും എഴുതി. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 4. നമ്പ്ര 282. കുറ്റിക്കാട്ടു പൌലൂസു ശെമ്മാശന്നു അയാളുടെ സൌഖ്യ ത്തെക്കുറിച്ചും എറമ്പാനാകുന്ന സംഗതിയെക്കുറിച്ചും എഴുതി അയച്ചു. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 5. നമ്പ്ര 283. പനയ്ക്കൽ ഇട്ടി മാത്തുവിനു. റീശീസാ കൊടുത്തയ പ്പാൻ എഴുതി. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 5. നമ്പ്ര 284. കോഴിമണ്ണിൽ അപ്പോത്തിക്കിരിക്കു വിശേഷവർത്തമാന ത്തിനു മറുപടി അയച്ചു. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 5. നമ്പ്ര 285. കൊച്ചുപറമ്പിൽ യാക്കോബു ശെമ്മാശന്നു വർത്തമാന ത്തിനു മറുപടി. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 5. നമ്പ്ര 286. യൂയാക്കീം കത്തനാർക്കു റീശീസാ കോട്ടയത്തേക്കു എത്തിപ്പാൻ. പരുമല സിംനാരിയിൽ നിന്നും എഴുതി.

മിഥുനം 5. നമ്പ്ര 287. കരപ്പള്ളിൽ തോമ്മാസിന്നു. അവന്റെ പഠിത്വ വർത്തമാ നത്തെക്കുറിച്ചും മറ്റും മറുപടി. പരുമല.

മിഥുനം 8. നമ്പ്ര 288. നിരണത്തു പള്ളിക്കാർക്കു. ഇന്നൊ രാവിലെയോ അവിടെ എത്തുമെന്നു എഴുതി. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 8. നമ്പ്ര 289. പള്ളിക്കൽ പുളിന്താനത്തു തകടിയിൽ ഗീവറുഗീസിന്നു വിശേഷവർത്തമാനങ്ങൾക്കു മറുപടി. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 8. നമ്പ്ര 290. ചാത്തുരുത്തിൽ കൊച്ചുമാത്തുവിന്നു. വർത്തമാനത്തെ കുറിച്ചു എഴുതി. പരുമല സിംനാരിയിൽ നിന്നും.

മിഥുനം 9. നമ്പ്ര 291. കൊച്ചോയി കത്തനാർക്കു വർത്തമാനത്തിനു എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 9. നമ്പ്ര 292. മക്കുദിശായ്ക്കു. അമ്മറീക്കായിൽ നിന്നു വന്ന എഴു ത്തിനെക്കുറിച്ചും മറ്റും എഴുതി അയച്ചു. നിരണം പള്ളി.

മിഥുനം 9. നമ്പ്ര 293. യൂയാക്കീം കത്തനാർക്കു റീശീസാ ഉടനെ കൊട്ടയ ത്തേക്കു അയപ്പാൻ എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 11. നമ്പ്ര 294. മാവേലിക്കര താലൂക്കു കച്ചെരിയിലേക്കു കുന്നത്തു മുറിയിൽ ഒരു പള്ളി പ്രതിഷ്ഠിക്കേണ്ടതിലേക്കു ടി മുറിക്കാർ മുതലായവരുടെ ഹർജി സഹിതം ഒരു സാധനം അയച്ചു.

മിഥുനം 12. നമ്പ്ര 295. തലവടിയിൽ കളീക്കൽ ഗീവറുഗീസിനെ ഉപദേശിയായി നിശ്ചയിച്ചു കല്പന കൊടുത്തു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 12. നമ്പ്ര 296. നെല്ലിമൂട്ടിൽ ചാവടിയിൽ കൊച്ചുതൊമ്മിക്കു. വിശേഷവർത്തമാനത്തിനു എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 13. നമ്പ്ര 297. ആറ്റുമാലിൽ കുഡുംബക്കാർക്കു. പരുമല സിംനാരി പണിയ്ക്കായി അമ്പതു പറ നെല്ലിന്നു എഴുതി. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 13. നമ്പ്ര 298. തലവടിയിൽ കിഴക്കേക്കര പള്ളിക്കാർക്കു. പരുമല സിംനാരിക്കു ഓടുമേച്ചിൽ വകയ്ക്കു അവർ സമ്മതിച്ച തുകയ്ക്കു കല്പന അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 13. നമ്പ്ര 299. തലവടിയിൽ അമ്പറയിൽ കൊച്ചുകുഞ്ഞിനു പരുമല സിംനാരിയുടെ ഓടുമേച്ചിൽ വകയ്ക്കു പണം അയയ്ക്കുന്നതിനു എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 13. നമ്പ്ര 300. തലവടിയിൽ ചക്കാലയിൽ കൊച്ചുവർക്കിക്കു പരുമല സിംനാരിയുടെ ഓടുമേച്ചിൽ വകയ്ക്കു പണം അയയ്ക്കുന്നതിനു എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 13. നമ്പ്ര 301. പുരെക്കൽ മത്തായി കത്തനാർക്കു പരുമല സിംനാരിയുടെ ഓടുമേച്ചിൽ വകയ്ക്കു പായിപ്പാട്ടുകാരിൽ നിന്നും മറ്റും പണം വാങ്ങിച്ചു കൊണ്ടുവരുന്നതിനു കല്പന അയച്ചു. നിരണം.

മിഥുനം 16. നമ്പ്ര 302. മാവേലിക്കര പുതിയകാവു പള്ളിക്കാർക്കു. നിരണത്തു പൊളിച്ചുവച്ചിരിക്കുന്ന ഓടു ആവശ്യമാണെങ്കിൽ കൊണ്ടുപോകണമെന്നും മറ്റും എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 16. നമ്പ്ര 303. ചാലിൽ കോര കൊച്ചുകുഞ്ഞിക്കോരയ്ക്കു. അവന്റെ കൊച്ചുപെങ്ങൾ മരിച്ചതിനു വന്ന കുറിയ്ക്കു ആശ്വാസത്തിനു ഒരു കല്പന അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 18. നമ്പ്ര 304. പൂക്കോട്ടു ഗീവറുഗീസു കത്തനാർക്കു. നിരണം മുതൽ തെക്കിന്നടുത്ത പള്ളി ഇടവകകളിൽ നിന്നും ധർമ്മശേഖര പിരിവിന്നായി കല്പന കൊടുത്തു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 19. നമ്പ്ര 305. തിരുവല്ലാ കോടിയാട്ടു കത്തനാർക്കു. റീശീസാ അയപ്പാനായിട്ടു എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 19. നമ്പ്ര 306. മൂലമണ്ണിൽ ചെറിയാൻ ചെറിയാന്നു വാഴ്വിന്റെ ഒരു മറുപടി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 19. നമ്പ്ര 307. തിരുവല്ലാ കോടിയാട്ടു യാക്കോബു കത്തനാരു മുതൽ പേർക്കു പുളിമൂട്ടിൽ തോമ്മായുടെ കാര്യത്തെക്കുറിച്ചു ഒരു എഴുത്തു എഴുതി. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 20. നമ്പ്ര 308. കുന്നക്കുരുടി പള്ളിക്കാർക്കു. റീശീസാ യൂയാക്കിം കത്തനാരു മുഖാന്തിരം അയച്ചു തരണമെന്നും മറ്റും ഒരു കല്പന എഴുതി. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 20. നമ്പ്ര 309. കൊറ്റാത്തുവിളയിൽ ഗീവറുഗീസു കത്തനാർക്കു. പരുമല സിംനാരിക്കു ഓടിന്നായി ആ ഇടവകയിലുള്ള ജനങ്ങൾ സമ്മതിച്ചിട്ടുള്ള തുക അയച്ചുതരണമെന്നു ഒരു കല്പന എഴുതി. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 20. നമ്പ്ര 310. യൂയാക്കീം കത്തനാർക്കു കുന്നക്കുരുടിയിലെ റീശീസായെക്കുറിച്ചു എഴുതി. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 23. നമ്പ്ര 311. താശിയിൽ മത്തായി കത്തനാർക്കു. മാത്തൻ കപ്പിയാർക്കു യാചനപത്രം കൊടുക്കുന്ന സംഗതിയെക്കുറിച്ചു എഴുതി അയച്ചു. നിരണത്തു പള്ളിയിൽ നിന്നും.

മിഥുനം 23. നമ്പ്ര 312. ആന്നിയിൽ തോമ്മാസു വൈദ്യന്നു. കറ്റാനത്തെ നിലത്തിനു നാളത്തന്നെ കരം ഒടുക്കണം എന്നു എഴുതി. നിരണം.

മിഥുനം 26 നമ്പ്ര 313. കടവിലെ മെത്രാച്ചനു കാസാ കൊടുത്തയക്കുന്ന കാര്യത്തിനു എഴുതി. കോട്ടയത്തുനിന്നും.

മിഥുനം 26. നമ്പ്ര 314. മീനടത്തു പള്ളിയിൽ പുത്തൻപുരെക്കൽ കുര്യനു റീശീസാ അയക്കുന്നതിന്നു എഴുതി അയച്ചു. കോട്ടയം സിംനാരി.

മിഥുനം 26. നമ്പ്ര 315. പാക്കിൽ പള്ളിയിൽ പഴനിലത്ത് കത്തനാർക്കു റീശീസാ അയച്ചുതരുന്നതിനു എഴുതി. കോട്ടയത്തു സിംനാരിയിൽനിന്നും.

മിഥുനം 27. നമ്പ്ര 316. പനയ്ക്കൽ ഇട്ടിമാത്തുവിന്നു. റീശീസാ അയച്ചുതരണമെന്നു എഴുതി അയച്ചു. കോട്ടയത്തു സിംനാരിയിൽനിന്നും.

മിഥുനം 27. നമ്പ്ര 317. മൂക്കഞ്ചേരിൽ കുഞ്ഞൌസേപ്പിനു. റമ്പാച്ചന്റെ ദീനവിവരത്തിനു വന്ന എഴുത്തിനു മറുപടി അയച്ചു.

മിഥുനം 30. നമ്പ്ര 318. മീനടത്തു കിഴക്കേ പള്ളിക്കാർക്കു റീശീസാ കൊടുത്തയക്കുന്നതിനു സാധനം എഴുതി. കോട്ടയം സിമ്മനാരിയിൽനിന്നും.

കർക്കടകം 1. നമ്പ്ര 319. മാളിയേക്കൽ ചാണ്ടിക്കു ഓടിന്റെ കാര്യത്തെക്കുറിച്ചു.

കർക്കടകം 1. നമ്പ്ര 320. വല്യമെത്രാച്ചനു. പാത്രിയർക്കീസു ബാവായിൽനിന്നു വന്ന കല്പനയെക്കുറിച്ചും മറ്റും എഴുതി. കോട്ടയം.

കർക്കടകം 1. നമ്പ്ര 321. വല്യമെത്രാച്ചനു കണ്ണംകോട്ടു പള്ളിയുടെ നമ്പർ നമുക്കു ഗുണമായിട്ടു വിധിച്ചു എന്നു നെല്ലിമൂട്ടിൽ തൊമ്മി ഇവിടെ വന്നു അറിവിച്ചു എന്നു എഴുതി അയച്ചു. കോട്ടയത്തുനിന്നും.

കർക്കടകം 1. നമ്പ്ര 322. യൂയാക്കീം കത്തനാർക്കു. അവരുടെ കുഡുംബസംബന്ധമായ സംഗതികളിൽ നിരപ്പോടും സമാധാനത്തോടും ആയിരുന്നു ഭാഗകാര്യങ്ങളും മറ്റും യോഗ്യമായി തീർച്ചപ്പെടുത്തുവാൻ അയാളെത്തന്നെ ചുമതലയായി ഭരമേല്പ്പിച്ചിരിക്കുന്നു എന്നും മറ്റും എഴുതി. കോട്ടയം സിമ്മനാരിയിൽ നിന്നും.

കർക്കടകം 1. നമ്പ്ര 323. ബൊംബായിലെ ദാവീദു സാസൂന്നു. മുൻ 350 രൂപാ റീശീസാ ബഹദാദിലെ കോജാജബൂറിബൈത്തോൻ മുഖാന്തിരം പാത്രിയർക്കീസു ബാവായ്ക്കു അയപ്പാൻ അയച്ചിരുന്നതു ഈ ഇടവമാസം 30-നു മാത്രമേ വന്നു ചേർന്നിട്ടുള്ളു എന്നും അപ്പോൾ തന്നെ അയച്ചു എന്നും വന്ന എഴുത്തിന്നു സന്തോഷത്തിന്റെ ഒരു മറുപടി അയച്ചു. കോട്ടയം.

കർക്കടകം 1. നമ്പ്ര 323. ബഹദാദിലെ ജബൂറിബൈത്തോന്റെ സഹോദരൻ അബ്ദൽ അസീസിൽ നിന്നും ടി പണം അവിടെ എത്തുന്നതിനുള്ള താമസം എന്തെന്നു അറിയുന്നില്ല എന്ന പാത്രിയർക്കീസുബാവായിൽനിന്നും ഉള്ള തെരക്കം മൂലം ഇങ്ങോട്ടു തിരക്കം വന്നതിനു ടി ദാവൂദ് സാസൂന്റെ എഴുത്തിലെ പരിഹാരത്തോടുകൂടെ സന്തോഷത്തിന്റെ മറുപടി അയച്ചു. കോട്ടയം.

കർക്കടകം 1. നമ്പ്ര 324. പാത്രിയർക്കീസു ബാവായ്ക്കു ഇന്നേ ദിവസം 550 രൂപാ അയച്ചിരിക്കുന്നു എന്നും ബോംബായിലെ ദാവീദു സാസൂൻ മുഖാന്തിരം അബ്ദൽ അസീസ ബയാത്തൂൻ വഴി അവിടെ എത്തുമെന്നും എഴുതി. കോട്ടയം.

കർക്കടകം 1. നമ്പ്ര 325. ദാവീദു സാസോന്നു. പാത്രിയർക്കീസു ബാവയ്ക്കായി 550 രൂപാ നിങ്ങളുടെ അടുക്കലേക്കു ഇന്നു മണിയാടറായി അയച്ചിരിക്കുന്നു എന്നും ബഹദാദിലെ ജബൂറിബൈത്തോന്നു എത്തിച്ചുകൊടുക്കണമെന്നും മറ്റും ഒരു എഴുത്തയച്ചു. കോട്ടയം.

കർക്കടകം 1. നമ്പ്ര 326. ബഹദാദിലെ അബ്ദൽ അസീസ് ബയിത്തോന്നു. പാത്രിയർക്കീസു ബാവായ്ക്കായി 550 രൂപ ബംബായിലെ ദാവീദുസാസോൻ മുഖാന്തിരം നിങ്ങളുടെ അടുക്കലേക്കായി ഇന്നു ഇവിടെനിന്നും അയച്ചിട്ടുണ്ടെന്നും നിങ്ങളുടെ അടുക്കൽ എത്തിയാൽ ഉടൻ ബാവായ്ക്കു എത്തിച്ചുകൊള്ളുമെല്ലൊ എന്നും എഴുതി. കോട്ടയം.

കർക്കടകം 1. നമ്പ്ര 327. അൽവാറീസു മെത്രാച്ചനു. ഇവിടെനിന്നും അദ്ദേഹം ഗോവയ്ക്കു പോയതിൽ പിന്നെ ബെൽഗറീസിൽ എത്തി സമാധാനത്തിൽ താമസിക്കുന്നു എന്നും മറ്റും വന്ന എഴുത്തിന് സന്തോഷത്തിന്റെ ഒരു മറുപടി അയച്ചു. കോട്ടയം.

കർക്കടകം 3. നമ്പ്ര 328. പുതുപ്പള്ളിൽ എളന്തുരുത്തിൽ പീലിപ്പോസു കോറെപ്പിസ്കോപ്പായിക്കു സന്തോഷത്തിന്റെ ഒരു മറുപടി അയച്ചു. കോട്ടയം.

കർക്കടകം 4. നമ്പ്ര 329. കാരിച്ചാൽ പള്ളിക്കാർക്കു. പുത്തൻപുരക്കൽ ഉമ്മൻ ചെറിയാനെ നാളതു മുതൽ ടി പള്ളിയിൽ മുതൽചുമതലെക്കു നിശ്ചയിച്ചും ടി പള്ളി പുരയിടത്തിലെ പള്ളിക്കുടത്തിൽ വാദ്ധ്യാരായിട്ടു കണിയാൻ വടക്കേതിൽ ചാക്കോയെ നിയമിച്ചും മറ്റും സാധനം അയച്ചു. നിരണത്തുനിന്നും.

കർക്കടകം 6. നമ്പ്ര 330. മാക്കാംകുന്നു പള്ളിക്കാർക്കു. ആ പള്ളി വീണു കിടക്കുന്നതിനെ രണ്ടാഴ്ചയ്ക്കകമായി പ്രധാനികളു കൂടി താല്പര്യം ചെയ്തു തീർപ്പിച്ചു ഓടിടാൻ തക്കവിധത്തിൽ ആക്കണമെന്നു കല്പന അയച്ചു. നിരണത്തു പള്ളിയിൽനിന്നും.

കർക്കടകം 7. നമ്പ്ര 331. പത്തിച്ചേരിൽ കുഞ്ഞമ്മനു. വിളക്കുവട്ടത്തു കുഞ്ഞമ്മനും കൊച്ചു കുറ്റിക്കാട്ടിൽ കുഞ്ഞുവർക്കിക്കും കരുവേലിൽ കൊച്ചു

കൊളന്തയ്ക്കും പരിമല സിമ്മനാരി മേച്ചിലിനു ഓടു വകയ്ക്കു തരുവാൻ നിശ്ച യിച്ചിട്ടുള്ള പണം തരുന്നതിനു എഴുതി അയച്ചു.

കർക്കടകം 7. നമ്പ്ര 332. ഇലഞ്ഞിക്കൽ ഇട്ടിച്ചെറിയക്കു. ടി. കാര്യം.

കർക്കടകം 7. നമ്പ്ര 333. വെങ്ങാഴിയിൽ കുഞ്ഞിനു. ടി. കാര്യം.

കർക്കടകം 7. നമ്പ്ര 334. തെക്കേതിൽ പൗലോസിന്നു. ടി. കാര്യം.

കർക്കടകം 7. നമ്പ്ര 335. കരിമ്പിൽ മാമ്മനു. ടി. കാര്യം.

കർക്കടകം 7. നമ്പ്ര 336. വല്യകുറ്റിക്കാട്ടിൽ ചെറിയക്കു. ടി. കാര്യം.

കർക്കടകം 7. നമ്പ്ര 337. മണലേൽ തുണ്ടിയിൽ കുര്യനും ടി. ചാക്കോയി യ്ക്കും മണലേൽ മടത്തിൽ കുര്യനും കൂടി ടി. കാര്യം.

കർക്കടകം 7. നമ്പ്ര 338. കൊടുചളയിൽ കുര്യനും വള്ളക്കാലിൽ ചാക്കോ യ്ക്കും പട്ടേരിപുരയ്ക്കൽ മാത്തുവിനും ആകേലിൽ ചാക്കോയിക്കും ടി. കാര്യം.

കർക്കടകം 7. നമ്പ്ര 339. പടനിലം നേർച്ചക്കാർക്കു. ടി. കാര്യം.

കർക്കടകം 7. നമ്പ്ര 340. പുളിമെള്ളിൽ ഗീവറുഗീസ്. ടി. കാര്യം.

കർക്കടകം 7. നമ്പ്ര 341. പുത്തുപെള്ളിൽ തോമ്മാ മുതൽ പേർക്കു. ടി. കാര്യം.

കർക്കടകം 8. നമ്പ്ര 342. മാത്തു വക്കീലിന്നു. കൊല്ലത്തു ആപ്പീസിൽ ചുഴി ക്കോടിക്കു വയ്പാൻ തക്ക ഓടുണ്ടെന്നു കേട്ടതിനാൽ അതിന്റെ വിലയും മറ്റും അറിഞ്ഞു എഴുതി അയപ്പാൻ കല്പന അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 8. നമ്പ്ര 343. മാളിയയ്ക്കൽ ചാണ്ടിക്കു. പറഞ്ഞിട്ടുള്ള ഓടു ഈ എഴുത്തു കണ്ടാൽ ഉടനെ വള്ളത്തിൽ കയറ്റി അയച്ചുതരണം എന്നും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 8. നമ്പ്ര 344. മൂക്കഞ്ചേരിൽ കുഞ്ഞവുസേപ്പിന്നു. റമ്പാച്ചൻ കർത്താവിൽ നിദ്രയെ പ്രാപിച്ചു എന്ന ദുഃഖകരമായ ഒരു എഴുത്തു വന്നതിനു ആശ്വാസത്തിന്റെ ഒരു കല്പന അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 11. നമ്പ്ര 345. കോടിയാട്ടു യാക്കോബു കത്തനാർക്കു. അവിടുത്തെ റീശീസാ കൊടുത്തയയ്ക്കണമെന്നു എഴുതി. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 11. നമ്പ്ര 346. വളഞ്ഞവട്ടത്തു പള്ളിക്കാർക്കു. ടി. കാര്യത്തിനു എഴുതി. ടി. സ്ഥലത്തുനിന്നും.

കർക്കടകം 11. നമ്പ്ര 347. മട്ടയ്ക്കൽ കൊച്ചുകത്തനാർക്കു. അവിടെ പിരി ഞ്ഞിട്ടുള്ള ഓടിന്റെ പണം കൊടുത്തയയ്ക്കുന്നതിനു എഴുതി. ടി. സ്ഥലത്തു നിന്നും.

കർക്കടകം 11. നമ്പ്ര 348. പുരെക്കൽ മത്തായി കത്തനാർക്കു. പായിപ്പാട്ടു കാരു ഓടിനു തരാമെന്നു നിശ്ചയിച്ച പണം വാങ്ങിച്ചയപ്പാൻ എഴുതി. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 13. നമ്പ്ര 349. മാളിയയ്ക്കൽ ചാണ്ടിക്കു. പുളുക്കീഴിൽ ഇരിക്കുന്ന ഓട് തരഭേതമുള്ളതിനാൽ ആ ഓട് വേണ്ടാ എന്നും മറ്റു നല്ല ഓടു അന്വേഷിച്ചും എഴുതി അയയ്ക്കണം എന്നും മറ്റും എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 14. നമ്പ്ര 350. യൂയാക്കീം കത്തനാർക്കു. അവരുടെ ഭാഗകാര്യത്തെക്കുറിച്ചു ആലോചിച്ചു ഒരു എഴുത്തു അയപ്പാൻ ഒരു മറുപടി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 14. നമ്പ്ര 351. കരവട്ടു അയിപ്പു കോരയ്ക്കു, അവരുടെ ഭാഗകാര്യത്തെക്കുറിച്ചു യൂയാക്കീം കത്തനാർക്കു എഴുതിയ എഴുത്തിന്റെ മറുപടി വരുന്നതുപോലെ ചെയ്യാം എന്നു എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 15. നമ്പ്ര 352. പുത്തൂർ പള്ളി ഇടവകക്കാരായ കിണറ്റുംകര കോരുത കോരുതിനും ആലുമ്മൂട്ടിൽ ഈപ്പൻ ഇടിക്കുളയ്ക്കും നീലത്തഴികത്തു മള്ളിക്കാട്ട ഇടിക്കുള ഇടിക്കുളയ്ക്കും പറംകുമാമ്മൂട്ടിൽ കിഴക്കേതിൽ ഇടിക്കുള കോശിക്കും ആ പള്ളികാര്യത്തെക്കുറിച്ചുള്ള കുഴപ്പത്തിനു കൈപ്പട്ടൂർ പള്ളിയിൽ അടുക്കെ എഴുന്നെള്ളുമ്പോൾ അവിടെ വരുത്തി തീർപ്പിക്കാമെന്നു എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 15. നമ്പ്ര 353. വലിയ മെത്രാച്ചനു വർത്തമാനങ്ങൾക്കും മറ്റുമായി എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 16. നമ്പ്ര 354. പുത്തൻപുരയിൽ കൊച്ചുകുഞ്ഞിനു. തല്ക്കാലം 2000 മടൽ ഓലക്കു ആവശ്യപ്പെട്ടിരിക്കുന്നതിനാൽ ആയത് ശട്ടംകെട്ടി തരണമെന്നു എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 18. നമ്പ്ര 355. കണ്ടത്തിൽ ഈപ്പൻ വക്കീലിനു ഈ വരുന്ന കടമിറ്റത്തുകാറൻ കാവികുന്നേൽ അയിപ്പ എന്നവനു ഒരു അപ്പീൽ കൊടുക്കണമെന്നു പറയുന്നതിനാൽ അവൻെറ കേസുകൾ വാങ്ങിച്ചുനോക്കി ഗുണമാണെംകിൽ അതിനു താല്പര്യം ചെയ്യണമെന്നു എഴുതി. പരുമല നിന്നും.

കർക്കടകം 18. നമ്പ്ര 356. റെമ്പാച്ചനു. വടക്കോട്ടു പോയ കാര്യത്തെക്കുറിച്ചും പുസ്തകം കുത്തികെട്ടിച്ചു കൊടുത്തയക്കുന്ന കാര്യത്തെക്കുറിച്ചും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 20. നമ്പ്ര 357. മാളിയയ്ക്കൽ ചാണ്ടിക്കു. ഓടു വേഗത്തിൽ അയപ്പിക്കുന്നതിനു താല്പര്യം ചെയ്യണം എന്ന് എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 20. നമ്പ്ര 358. റെമ്പാച്ചനു. കടമറ്റത്തുകാരൻ കാവികുന്നേൽ അയിപ്പു വശം അയച്ച ക്രാസു അവിടെ കിട്ടിക്കാണുമെന്നും കുന്നംകുളങ്ങര നിന്നും യൂയാക്കിം കത്തനാരിൽനിന്നും ഉള്ള പണം വന്നു എംകിൽ ആ വിവരത്തിനും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 20. നമ്പ്ര 359. അക്കര കൊച്ചുകുഞ്ഞിനു. കോട്ടാമ്പിള്ളിക്കുവേണ്ടി എഴുതി അയച്ചു. പരുമല സിമ്മനാരിയിൽനിന്നും.

കർക്കടകം 20. നമ്പ്ര 360. മാളിയക്കൽ ചാണ്ടിക്കു. മുമ്പ് എഴുതി അയച്ച ഓടിന്റെ കൂടെ ആ ഇനത്തിൽ വേറെ കുറെ ഓടു കൂടെ അയക്കണമെന്നു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 20. നമ്പ്ര 361. പാപ്പി വക്കീലിനു. ഈ വരുന്ന കടമിറ്റത്തുകാറൻ കാവികുന്നേൽ അയിപ്പു എന്നവനു ഒരു വ്യവഹാരമുണ്ടായതിൽ ദോഷപ്പെട്ടതി

നാൽ അപ്പീൽ കൊടുക്കണമെന്നു വിചാരിച്ചു വരുന്നു. അവന്നു സഹായിക്കണമെന്നു എഴുതി അയച്ചു.

കർക്കടകം 21. നമ്പ്ര 362. മൂക്കഞ്ചേരിൽ കുഞ്ഞവുസേപ്പിന്നു റെമ്പാച്ചന്റെ 40-ാം അടിയന്തിരത്തിനു സദ്ധ്യ കൂടാതെ അച്ചന്മാർക്കു മാത്രം കൊടുക്കുന്നതു കൊള്ളാമെന്നും അല്ലാത്തപക്ഷം ഒരു നേർച്ചയായിട്ടു ആകുന്നതും വിരോധമില്ലെന്നും കബറടം കെട്ടുന്നതിനു വിരോധമില്ലെന്നും എഴുതി. പരുമല നിന്നും.

കർക്കടകം 21. നമ്പ്ര 363. മൂക്കഞ്ചേരിൽ കുഞ്ഞുമാത്തുവിന്നു. റെമ്പാച്ചന്റെ 40-ാം അടിയന്തിരത്തിനു വന്ന എഴുത്തിനു ആശ്വാസത്തിന്റെ മറുപടി അയച്ചു. പരുമല.

കർക്കടകം 21. നമ്പ്ര 364. കല്ലൂശേരിൽ പടിഞ്ഞാറെപുരയ്ക്കൽ കൊച്ചു കുരുവിളയ്ക്കു. അഖിൽത്തടി അയച്ചുതരണമെന്നും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 21. നമ്പ്ര 365. ചെന്നിത്തല ഇടവകയിൽ ഏരമത്തൂർ മുറിയിൽ ചാമക്കു കിഴക്കേതിൽ അച്ചാര എന്നവൾ അവളുടെ ഭർത്താവു ഇടവംകാട്ടു പള്ളി ഇടവകയിൽ ചിറയിൽ വർക്കി ഗീവറുഗീസു എന്നവൻ കൊണ്ടുപോയി താമസിപ്പിക്കുന്നില്ലെന്നും മറ്റും ടിയാണ്ടു കർക്കട മാസം 19-ാനു ഇവിടെ എഴുതിവച്ച ബോധിപ്പിച്ച ഹർജിപുറത്തു ടി പള്ളിയോഗക്കാർക്കു ഇണ്ടാസു. ഈ സംകടത്തിനു ഇവളുടെ ഭർത്താവിനെയും വീട്ടുകാരെയും വരുത്തി കേട്ടു ദൈവം ഇണ ചേർത്തതു മനുഷ്യൻ വേർതിരിക്കരുതു എന്നുള്ള കല്പന പോലെ ദൈവത്തെ ഭയന്നു ആ ഭർത്താവു ഇവളെ കൊണ്ടുപോയി മര്യാദയ്ക്കു ദൈവകല്പനപോലെ താമസിപ്പിപ്പാൻ തക്കവണ്ണം പറഞ്ഞു തീർച്ചപ്പെടുത്തി യോജിപ്പിച്ചു വിട്ടയക്കയും ആ വിവരത്തിനു നമുക്കു റീപ്പോർട്ടു അയക്കയും വേണം.

കർക്കടകം 22. നമ്പ്ര 366. മല്പാനച്ചനു ഓടിന്റെ കാര്യത്തിനും മറ്റും എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 23. നമ്പ്ര 367. കാട്ടുമങ്ങാട്ട് ഉലഹന്നനു പള്ളത്തിട്ട കാര്യത്തെക്കുറിച്ചും മറ്റും വർത്തമാനങ്ങൾക്കായി മറുപടി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 23. നമ്പ്ര 368. വമ്പുഴവേലി മാത്തുണ്ണി മുതൽപേർക്കു ഓടു ഇവിടെ വന്നിരിക്കുന്നതിനാൽ ഇന്നുതന്നെ പണവും കൊണ്ടുവരണമെന്നു എഴുതി. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 23. നമ്പ്ര 369. യൂയാക്കീം കത്തനാർക്കു. ഭാഗകാര്യത്തെക്കുറിച്ചു എഴുതി വന്നതിനും റിശീസാ അയക്കണമെന്നും മറ്റും മറുപടി അയച്ചു. പരുമല നിന്നും.

കർക്കടകം 23. നമ്പ്ര 370. കരവട്ടുവീട്ടിൽ അയ്പ കോരയ്ക്കു ഭാഗകാര്യത്തെക്കുറിച്ചു കത്തനാർക്കു എഴുതി അയച്ച എഴുത്തിന്റെ മറുപടി വന്നു എന്നും അതിൽ പറയുന്നതു സത്യമാകുന്നു എംകിൽ അയാൾ പറഞ്ഞതുതന്നെ വേണമെന്നും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 24. നമ്പ്ര 371. കോടിയാട്ടു യാക്കോബു കത്തനാർക്കു റീശീസാ

പണം കൊടുത്തയക്കണമെന്നെഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 24. നമ്പ്ര 372. മക്കുദിശായ്ക്കു. ശീലക്കുട കൂദാശ ചെയ്യുന്നതും മറ്റുമായ പുസ്തകം കൊടുത്തയക്കണമെന്നെഴുതി. പരുമല നിന്നും.

കർക്കടകം 24. നമ്പ്ര 373. നമ്മുടെ റാന്നീൽ പള്ളിയിൽ വിഗാരിയും ദേശത്തു പട്ടക്കാററും പള്ളികൈക്കാററും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്. പ്രിയരേ, വൈക്കത്തു പള്ളിയിൽ നടത്തപ്പെടുന്ന മതവിരോധം നിമിത്തം അവിടെനിന്നും പിരിഞ്ഞു നമ്മുടെ റാന്നീൽ പള്ളിയിൽ കുറഞ്ഞോരു നാളായി വന്നു മുട്ടുദിഷ്ഠതി അടിയന്തിരങ്ങൾ നടത്തി വരുന്നു എന്നും അടുത്ത ദിവസങ്ങളിൽ കല്യാണം നേർച്ച മുതലായ പ്രധാന അടിയന്തിരങ്ങൾ നടത്തുവാൻ അവർക്കു ആവശ്യപ്പെട്ടിരിക്കയാൽ ആയത് വീഴ്ച വരുത്താതെ നടത്തുവാൻ നിങ്ങൾക്കായി കല്പന അയയ്ക്കണമെന്നും മറ്റും മഞ്ചേരിക്കുഴിയിൽ ചാണ്ടിയും തോമ്പിൽ മത്തായിയും മറ്റും നമ്മുടെ അടുക്കൽ വന്നു എഴുതി ബോധിപ്പിച്ചിരിക്കയാലും ടി മതവിരോധം നടത്തപ്പെടുന്ന പള്ളിയിൽ ആ പട്ടക്കാരനെക്കൊണ്ടു ഇവരുടെ കർമ്മാദികൾ നടത്തുവാൻ ഒരിക്കലും മനസ്സില്ലെന്നു നമ്മുടെ മുമ്പാകെ ഏറ്റു പറഞ്ഞിരിക്കയാലും ടി. ചാണ്ടി മുതൽപേരുടെ ആത്മദിഷ്ഠതികളും പള്ളിയിലും അവരുടെ ഭവനങ്ങളിലും വച്ചു നടത്തപ്പെടേണ്ടുന്നതായ സകല കാര്യാദികളും നിങ്ങൾ വീഴ്ച കൂടാതെ ക്രമമായി നടത്തിക്കൊടുത്തു കൊള്ളുകയും വേണം. നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ കൃപയും വാഴ്വും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അത് കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ. എന്നു പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 27. നമ്പ്ര 374. മക്കുദിശായ്ക്കു. വിശേഷ വർത്തമാനങ്ങൾക്കും മറ്റും മറുപടി അയച്ചു. പരുമല നിന്നും.

കർക്കടകം 28. നമ്പ്ര 375. കൊച്ചിയിൽ കച്ചവടം ശംകരശേട്ടു രായശേട്ടു മുതലാളി അവർകൾക്കു ഈ മാസം 16-നു വള്ളക്കാരൻ കറുമ്പൻ പക്കലും അറുഛണു ശെട്ടി മുഖാന്തിരവും അയച്ച രണ്ടു ലെററും കിട്ടി. അയ്യപ്പൻ കറുമ്പൻ മുതൽ പേരു വക മൂന്നു വള്ളത്തിലായി അയച്ച ഓടുകൾ എത്തി. ഓടിറക്കിയതിൽ 28 പാത്തി ഓടു കുറവുണ്ട്. പൊട്ടയായി മറ്റും 121 ഓടു കണ്ടതിലേക്കു വകവച്ച ഓടു 81 ഉം നീക്കി അതിൽ ഓടു 40 വക 2-ൽ ഓടു 68 ക്കു വില രൂപാ 2. അ. 12. പൈ. 8. ഇത അവിടുത്തെ ലറ്റർ പ്രകാരമുള്ള 417 രൂപയിൽ കഴിച്ചു 414 രൂപാ 3 അ. 4 പൈ. അയക്കേണ്ടതിൽ ഇരുന്നൂറു രൂപാ അറുഛണ ശെട്ടി പക്കൽ കൊടുത്തു ടി ആൾ കൊണ്ടുവന്ന ലെററിൽ പററുവച്ചു വാങ്ങിയിരിക്കുന്നു. ശേഷമുള്ള ഇരുന്നുററി പതിനാല് രൂപാ മൂന്നു അ. നാലു പൈ. കഴിയുന്ന ഉടനെ അയച്ചുതന്നുകൊള്ളാം. ഓടു ഇവിടുത്തെ ആവശ്യത്തിന്നു മതിയായിട്ടില്ലാത്തതിനാൽ എത്ര ഓടു കൂടി വേണ്ടിവരുമെന്നു നോക്കി അയക്കേണ്ട വിവരത്തിനു എഴുതി അയക്കാം. താംകളുടെ സ്നേഹത്തെപറ്റി വളരെ കൃതജ്ഞതയായി വിചാരിച്ചു കൊള്ളുന്നു എന്നു എഴുതി. പരുമല നിന്നും.

കർക്കടകം 28. നമ്പ്ര 376. കിളന്നമണ്ണിൽ മൂപ്പൻ കത്തനാർക്കു. പമ്പൂരേത്തു കൊച്ചുകത്തനാരെ അയാളുടെ തവണയിൽ പള്ളിയിൽ പ്രവേശിപ്പിക്കാതെ പള്ളി

പൂട്ടിക്കളഞ്ഞു എന്നും മറ്റും അയാൾ എഴുതിയറുവിച്ചിരിക്കുന്നു. അതിനാൽ സമാധാനപ്പെട്ടിരിക്കേണമെന്നും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 29. നമ്പ്ര 377. മാവേലിക്കരെ കുന്നത്തുപള്ളി വൈക്കുന്നതിനു വേണ്ടി വിചാരണ നടക്കുന്നതിൽ തെളിവു ഹാജരാക്കുന്നതിനായി ബുധനൂർ പള്ളി വൈക്കുന്നതിലേക്കുണ്ടായ ഉത്തരവും ശേഷം റിക്കാട്ടുകളും നൈനാൻ കത്തനാരെ ഏല്പിച്ചയക്കണമെന്നു ബുധനൂർ പള്ളിക്കാർക്കു കല്പന അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 29. നമ്പ്ര 378. പമ്പൂരെത്തു അലക്സന്ത്രയോസു കൊച്ചുകത്തനാർക്കു. തന്നെ പള്ളിയിൽ പ്രവേശിപ്പിക്കാതെ പള്ളി പൂട്ടിക്കളഞ്ഞു എന്നു താൻ എഴുതി അയച്ചതിനാൽ ഈ വിവരവും മറ്റും കാണിച്ചു മൂപ്പൻ കത്തനാർക്കു ഒന്നെഴുതീട്ടുണ്ടെന്നും ധൃതിയിൽ ഒന്നും പ്രവൃത്തിക്കരുതെന്നും മറ്റും മറുപടി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 29. നമ്പ്ര 379. മല്പാനച്ചനു. വിശേഷവർത്തമാനങ്ങൾക്കും മറ്റും മറുപടി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 29. നമ്പ്ര 380. റെമ്പാച്ചനു. പുസ്തകത്തിന്റെ പുറം മുഴുവനും അടെച്ചു നല്ല തുണിയിടുവിച്ചാൽ മതിയെന്നും അടുക്കേ അങ്ങോട്ടു വരുമെന്നും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

കർക്കടകം 31. നമ്പ്ര 381. മാത്യൂ വക്കീലിനു ചുഴി കോടിയോടു വാങ്ങിച്ചു അയക്കണമെന്നും വില ഇവർ കൊടുത്തുകൊള്ളുമെന്നും മറ്റും എഴുതി അയച്ചു. പരുമല സിമ്മനാരിയിൽ നിന്നും.

1074 ചിങ്ങം 1. നമ്പ്ര 1. കൊച്ചിയിൽ കച്ചവടം ശംകരശേട്ടു രായശേട്ടു മുതലാളി അവർകൾക്കു. നിങ്ങളുടെ കാര്യസ്ഥൻ ആചരണു വശം ഓടിന്റെ വക 200 രൂപാ അയച്ചു എന്നും മറ്റും മറുപടി എഴുതി. കോട്ടയത്തു നിന്നും.

ചിങ്ങം 2. നമ്പ്ര 2. മല്ലപ്പള്ളിൽ പുത്തൻപള്ളിക്കാർക്കു. ടി. പള്ളി ഇടവകയിൽ പ്ലാപ്പറമ്പിൽ പോത്ത ഇട്ടി എഴുതിവച്ച ഹർജ്ജിയുടെ പുറത്തു ടി. പള്ളിക്കാർക്കായി എഴുതി അയച്ചു. സംഗതി. ടി. ഇട്ടിയും അനുജന്മാരു രണ്ടു പേരും ഇങ്ങനെ മൂന്നു പേരുള്ളതിൽ മൂന്നാമൻ മക്കളില്ലാതെ മരിക്കയും അവന്റെ ഭാര്യയ്ക്കു അവകാശം തീർത്തയക്കയും അവളെ വേറൊരു സ്ഥലത്തു കെട്ടിച്ചുവിടുകയും ചെയ്തു എന്നും ആ മരിച്ചവന്റെ ഭാഗത്തിൽ ഉള്ള അവകാശം ഈ ടി. ഹർജ്ജിക്കാറനു ഒന്നും കൊടുക്കാതെ രണ്ടാമൻ പോത്ത കോര എന്നവൻ തന്നെ അനുഭവിച്ചു വരുന്നതിനാൽ ഹർജ്ജിക്കാരനുള്ള പകുതി അവകാശം ടി. പള്ളിയോഗക്കാർ മുഖാന്തിരം തരുവിക്കേണമെന്നുള്ള അപേക്ഷ ആകുന്നു.

ചിങ്ങം 4. നമ്പ്ര 3. മീനടത്തു കിഴക്കേ പള്ളിയിൽ മുതൽപിടിക്കാററു പുത്തൻപുരെക്കൽ ചാക്കോയിക്കും പുഞ്ചാലിൽ പൌലൂസിനുംകൂടി അവിടുത്തെ റീശീസാവേഗത്തിൽ കൊടുത്തയപ്പാൻ എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 4. നമ്പ്ര 4. പുതുപ്പള്ളി പള്ളി ഇടവകക്കാരായ വായനസംഘക്കാർക്കു. എല്ലാ ഞായറാഴ്ചകളിലും രണ്ടു മണി മുതൽ തുടങ്ങി വായന, നമസ്കാരം മുത

ലായതു നടത്തി സന്ധ്യനമസ്കാരവും കഴിച്ചു പിരിയണമെന്നു എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 5. നമ്പ്ര 5. വെട്ടിപ്പറമ്പിൽ തെക്കെപ്പുറത്തു പീലിപ്പോസുലഹന്നാന്നു. ഈ സാധനം കണ്ടാലുടനെ ഇവിടെ വരണമെന്നു എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 4. നമ്പ്ര 6. മനയിൽ കൊച്ചുകത്തനാർക്കു മുളന്തുരുത്തിക്കാറൻ തോമ്മാസു എന്നവനോടുകൂടെ അവന്റെ ഭാര്യയെ പറഞ്ഞയക്കണമെന്നും അലക്കുകാറൻ ഏലിയാസിനെ വരുത്തി ചോദിച്ചു സന്തോഷത്തോടുകൂടി ആയിരിക്കണമെന്നും മറ്റും എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 7. മൂക്കംഞ്ചേരിൽ കുഞ്ഞവുസേപ്പിന്നു. റെമ്പാച്ചന്റെ 40 അടിയന്തിരത്തിന്നു ഈ മാസം 10-നു ഇവിടെനിന്നു പുറപ്പെടുമെന്നും മറ്റും എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 8. അരികുപ്രത്തു കൊച്ചുകുഞ്ഞിനു വർത്തമാനത്തിനു ഒരു കല്പന അയച്ചു. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 9. തേവർകുഴിയിൽ ചാക്കോയിക്കു വർത്തമാനത്തിനു എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 10. പനയ്ക്കാവിൽ കൊച്ചോയി കത്തനാർക്കു. വർത്തമാനത്തിന്നു എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 11. എ. എം. ഉമ്മൻ വാദ്ധ്യാർക്കു. പുസ്തകം അടിപ്പിക്കുന്നതിനു കണ്ടതിനുമേലെ അനുവദിക്കുന്നതിനു പറ്റുള്ളൂ എന്നും മറ്റും മറുപടി അയച്ചു. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 12. കൊച്ചുമാത്തുവിന്നു. ഈ മാസം 10-ാം തീയതിയോടുകൂടെ അങ്ങോട്ടു പുറപ്പെടുമെന്നും മറ്റും എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 13. കിണറ്റുംകര കോരുതിന്നു. മൂപ്പിന്നു മരിച്ചതിനെക്കുറിച്ചു അയച്ച എഴുത്തിന്റെ മറുപടി എഴുതി. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 6. നമ്പ്ര 14. കല്ലൂപ്പാറ പള്ളിമുറിയിൽ പള്ളിക്കൂടം 2-ാം വാദ്ധ്യാർക്കു. നീ അയച്ച അപേക്ഷയ്ക്കു വല്യ മെത്രാപ്പോലീത്താ അവർകൾക്കു എഴുതീട്ടുണ്ടെന്നും മറ്റും മറുപടി അയച്ചു. പുതുപ്പള്ളി പള്ളിയിൽ നിന്നും.

ചിങ്ങം 7. നമ്പ്ര 15. വാഗത്താനത്തു പള്ളി ഇടവകയിൽ കൊച്ചുകേരിൽ ആയറാപ്പഴ കോരതു കുര്യൻ അവരുടെ പകുതി സംബന്ധമായ കാര്യങ്ങളെക്കുറിച്ചു ബോധിപ്പിച്ച ഹർജ്ജിയിൽ പറഞ്ഞിരിക്കുന്നപ്രകാരം ഉള്ളവകൾ സത്യമൊ എന്നും ആയതു യോഗ്യമായവിധത്തിൽ തീർച്ച വരുത്തി റിപ്പോർട്ടു സഹിതം ഹർജ്ജി തിരികെ അയക്കുന്നതിനു കാട്ടിൽ ഗീവറുഗീസു കത്തനാർക്കും ഓണാട്ടു പുന്നനും കാട്ടിൽ പുന്നനും പഴയാറ്റുംകൽ ചെറിയയ്ക്കും കൂടി പുതുപ്പള്ളി പള്ളിയിൽ നിന്നും എഴുതി അയച്ചു.

ചിങ്ങം 10. നമ്പ്ര 16. അരികുപ്രത്തു കൊച്ചുകുഞ്ഞിനു. യൌസേപ്പിന്റെ എഴുത്തു വന്നു. 154 രൂപ യോഹന്നാൻ വശം കൊടുത്തയക്കുന്നു. 100 രൂപാ എടുത്തുകൊണ്ടു ശേഷം 54 രൂപാ പണിക്കായി ഔസേപ്പിനെ ഏല്പിക്കണ

മെന്നും മറ്റും എഴുതി. കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

ചിങ്ങം 10. നമ്പ്ര 17. പരുമല യൌസേപ്പിന്നു. അവിടുത്തെ പണിക്കാര്യത്തെപ്പറ്റി നീ അയച്ച എഴുത്തിൻപ്രകാരം 154 രൂപാ അയക്കുന്നു എന്നും മറ്റും എഴുതി. കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

ചിങ്ങം 10. നമ്പ്ര 18. വല്യമെത്രാച്ചനു. പാലപ്പെള്ളിലച്ചൻ അപേക്ഷിച്ച കൊച്ചനു പട്ടം കൊടുക്കുന്നതു അവിടെനിന്നു തന്നെയാണു നല്ലതെന്നും മറ്റും. സിമ്മനാരിയിൽ നിന്നും.

ചിങ്ങം 13. നമ്പ്ര 19. കണ്ടനാടു പള്ളിക്കാർക്കു. അങ്ങോട്ടു നീങ്ങുന്നതിനെക്കുറിച്ചു. നടമേൽ.

ചിങ്ങം 13. നമ്പ്ര 20. ആനിക്കാശ്ശേരിൽ യൗസേപ്പു കത്തനാർക്കു റീശീസാ അയയ്ക്കുന്നതിനെക്കുറിച്ചു എഴുതി. നടമേൽ.

ചിങ്ങം 17. നമ്പ്ര 21. ചെറത്തല യൂഹന്നാൻ കത്തനാർക്കു. തന്നെ കാണുന്നതിനു നാം എപ്പോഴും ഒരുങ്ങിയിരിക്കുന്നു എന്നു മറുപടി അയച്ചു. കണ്ടനാട്ടു വലിയപള്ളിയിൽ നിന്നും.

ചിങ്ങം 21. നമ്പ്ര 22. രാമങ്ങലം, കിഴുമുറി, പാമ്പാക്കുടെ, ടി. ചെറിയപള്ളി, വടകരെ, മണ്ണത്തൂര ഈ പള്ളികളിലെ റീശീസാ പിരിക്കുന്നതിനു ഇലവിനാമണ്ണിൽ സ്കറിയാ കത്തനാരെ അയയ്ക്കുന്നു എന്നു. മുളന്തുരുത്തീൽ നിന്നും.

ചിങ്ങം 22. നമ്പ്ര 23. കുന്നക്കുരുടി പള്ളിക്കാർക്കു. കല്ലക്കടമ്പിൽ ഗീവറുഗീസു കത്തനാരു വശം ആ പള്ളിയിലെ റീശീസാ കൊടുത്തയക്കണമെന്നു മുളന്തുരുത്തി പള്ളിയിൽ നിന്നും എഴുതി.

ചിങ്ങം 22. നമ്പ്ര 24. പള്ളിക്കര പള്ളിക്കാർക്കു. ടി. യാരു വശം റീശീസാ കൊടുത്തയക്കണമെന്നു. മുളന്തുരുത്തി പള്ളിയിൽ നിന്നും എഴുതി.

ചിങ്ങം 22. നമ്പ്ര 25. കുറിഞ്ഞീപള്ളി, കുറ്റുമാന്നൂപള്ളി, കാരക്കുന്നത്തു പള്ളി ഈ പള്ളികളിലെ റീശീസായിക്കായി കല്ലക്കടമ്പിൽ ഗീവറുഗീസു കത്തനാരെ അയക്കുന്നു എന്നു മുളന്തുരുത്തി പള്ളിയിൽ നിന്നും എഴുതി.

ചിങ്ങം 24. നമ്പ്ര 26. പമ്പൂരെത്തു കൊച്ചുകത്തനാർക്കു. അപ്പൻ മരിച്ചു എന്നു അയച്ച കുറിക്കു ആശ്വാസത്തിന്റെ ഒരു കല്പന അയച്ചു. മുളന്തുരുത്തിൽ പള്ളിയിൽ നിന്നും.

ചിങ്ങം 25. നമ്പ്ര 27. ശംകരശേട്ടു രായാശേട്ടു മുതലാളിക്കു. വന്ന എഴുത്തിന്നു ഒരു മറുപടി അയച്ചു. മുളന്തുരുത്തിൽ പള്ളിയിൽ നിന്നും.

ചിങ്ങം 29. നമ്പ്ര 28. കോട്ടൂ കാക്കിക്കു. വർത്തമാനങ്ങൾക്കു സന്തോഷങ്ങളുടെ ഒരു കല്പന അയച്ചു. മുളന്തുരുത്തി പള്ളിയിൽ നിന്നും.

ചിങ്ങം 31. നമ്പ്ര 29. കരവട്ടുവീട്ടിൽ മത്തയ്ക്കു. യൂയാക്കീം കത്തനാരച്ചൻ ഏല്പിച്ചേച്ചു പോയ റീശീസാ പണം കൊടുത്തയപ്പാൻ. മുളന്തുരുത്തി പള്ളിയിൽ നിന്നും എഴുതി.

ചിങ്ങം 31. നമ്പ്ര 30. നെടിയാത്തു പത്രോസിന്നു. റീശീസാ പണം കൊടുത്തയപ്പാൻ മുളന്തുരുത്തി പള്ളിയിൽ നിന്നും എഴുതി.

കന്നി 5. നമ്പ്ര 31. വെണ്മിണി പുത്തൻപള്ളിക്കാർക്കു 8-നു പള്ളിക്കു കല്ലിടണമെന്നു അവർ അപേക്ഷിച്ചതിനാൽ അതിനായിട്ടു ഇവിടെ വരണമെന്നു പരുമല സിമ്മനാരിയിൽ നിന്നും എഴുതി അയച്ചു.

കന്നി 7. നമ്പ്ര 32. ശംകരശേട്ടു രായശേട്ടു മുതലാളിക്കു. പണം അധികതാമസം കൂടാതെ അയക്കാമെന്നു പരുമല സിമ്മനാരിയിൽ നിന്നും കല്പന അയച്ചു.

കന്നി 7. നമ്പ്ര 33. കറത്തേടത്ത കൊച്ചുമ്മന്നു. നിങ്ങൾ മുമ്പു നിശ്ചയിച്ച പണം യൌസേപ്പിനെ ഏല്പിച്ചയപ്പാൻ പരുമല സിമ്മനാരിയിൽ നിന്നും എഴുതി.

കന്നി 8. നമ്പ്ര 34. തുമ്പമൺ പള്ളിക്കാർക്കു അടുത്തെ ദിവസംതന്നെ അങ്ങോട്ടു പുറപ്പെടണമെന്നു കല്പന അയച്ചു.

കന്നി 9. നമ്പ്ര 35. കാരയ്ക്കൽ പള്ളിയിൽ വികാരി കിഴക്കേഅറ്റത്തു യാക്കോബു കത്തനാർക്കു അവിടുത്തെ ചിട്ടി പള്ളിക്കു വന്നിരിക്കുന്നു എന്നും ആയത പാപ്പി വാങ്ങി മദുബഹാ പണിക്കു ഉപയോഗിക്കുമെന്നും മറ്റും വന്ന എഴുത്തിന്നു അധികതാമസം കൂടാതെ അവിടെ എത്തുമ്പോൾ സകലവും സമാധാനപ്പെടുത്തി കൊടുക്കാമെന്നു കല്പന അയച്ചു. വെണ്മണിയിൽ പുത്തൻപള്ളിയിൽ നിന്നും.

കന്നി 9. നമ്പ്ര 36. പടിഞ്ഞാറെവീട്ടിൽ തര്യതു പണിക്കർക്കു അമ്മ മരിച്ച വിവരത്തിനു വന്ന എഴുത്തിന്നു ആശ്വാസത്തിന്റെ ഒരു മറുപടി അയച്ചു. ടി. പള്ളിയിൽ നിന്നും.

കന്നി 9. നമ്പ്ര 37. മാവേലിക്കര കപ്പിയാരു കൊച്ചെറിയക്കു. ഇന്നു ഇവിടെ നിന്നും തിരുവല്ലായ്ക്കു പോകണമെന്നു നിശ്ചയിച്ചിരിക്കകൊണ്ട് ഒരു വള്ളം ശട്ടംകെട്ടി അയക്കണമെന്നു വെണ്മണിയിൽ പുത്തൻപള്ളിയിൽ നിന്നും എഴുതി.

കന്നി 9. നമ്പ്ര 38. മൂലമണ്ണിൽ ചെറിയാൻ ചെറിയാന്നു. ചിട്ടി പണം പള്ളിക്കു വന്നിട്ടുള്ളതു ടിയാൻ ആരോടും ആലോചിക്കാതെ വാങ്ങിപ്പാൻ ഭാവിക്കുന്നു എന്നും മറ്റും വികാരിയുടെ എഴുത്തു വന്നതിനാൽ ആ സംഗതിയെ കാണിച്ചു വഴക്കു കൂടാതെയിരിപ്പാൻ വേണ്ടി എഴുതി അയച്ചു. ടി. പള്ളിയിൽ നിന്നും.

കന്നി 11. നമ്പ്ര 39. പള്ളിചിറമേൽ പീലിപ്പോസ അയ്പയ്ക്കു. നിരണത്തു പള്ളി വകക്കായി നീ മുതലായ ആളുകളുടെ പേർക്കു എഴുതി വാങ്ങിച്ചിരിക്കുന്ന ഒറ്റി ആധാരവഴി കേളപ്പറമ്പിൽ ഉമ്മൻ ഗീവറുഗീസിൽ നിന്നു വരേണ്ട ഒറ്റി അർത്ഥം ഒഴി മാറി കൊടുത്തു വാങ്ങി പള്ളിപണി വകയ്ക്കായി നീ ചിലവു ചെയ്കയോ അതിനു ഏനമില്ലാത്തപക്ഷം നമ്മുടെ യോഗത്തിൽ പെട്ടതിൽ രണ്ടാളുകളുടെ പക്കൽ കൊടുത്തു അവരോടു രസീതു വാങ്ങിക്കൊള്ളുകയോ ചെയ്യണമെന്നു തിരുവല്ലാ തെക്കെപള്ളിയിൽ നിന്നും എഴുതി അയച്ചു.

കന്നി 11. നമ്പ്ര 40. കാരയ്ക്കൽ പള്ളിക്കാർക്കു. ആ പള്ളി കാര്യത്തെക്കുറിച്ചു കേൾപാനായി അടുത്തെ ദിവസം തന്നെ ഇവിടെ വരണമെന്നു തിരുവല്ലാ തെക്കെ പള്ളിയിൽ നിന്നും എഴുതി.

കന്നി 12. നമ്പ്ര 41. ശംകരശേട്ടു രായശേട്ടു മുതലാളി അവർകൾക്കു. മുമ്പു അയച്ചിരുന്ന എഴുത്തിൻപ്രകാരം ഇന്നു നൂറു രൂപാ അയച്ചിരിക്കുന്നു എന്നും മറ്റും.

തിരുവല്ലാ തെക്കെ പള്ളിയിൽ നിന്നും എഴുതി അയച്ചു.

കന്നി 12. നമ്പ്ര 42. മേപ്രാ പള്ളിക്കാരായ നമ്മുടെ ആത്മിക മക്കൾക്കു. തല്ക്കാലം മേപ്രാ പള്ളിയിൽ വച്ചു നിങ്ങളുടെ കർമ്മാദികൾ നടത്തുന്നതിനു സൌകര്യമില്ലാതെ തീരുക നിമിത്തം കാരയ്ക്കൽ പള്ളിയിൽ വച്ചു നിങ്ങളുടെ കർമ്മാദികൾ നടത്തുന്നതിനു മുൻ അയച്ചിട്ടുള്ള സാധനപ്രകാരം നിങ്ങളിൽ ഉണ്ടാകുന്ന വരുമാനങ്ങൾ എടുത്തു സൂക്ഷിക്കുന്നതിനു നിങ്ങളുടെ അപേക്ഷ പ്രകാരം കണിയാന്ത്ര പുല്ലുകാട്ടു ചാണ്ടി ഔസേപ്പിനെ മുതൽചുമതലയ്ക്കും വെണ്ണേലിൽ ഉമ്മമ്മൻ കൊച്ചെറിയയെ കണക്കെഴുത്തിന്നും നിശ്ചയിച്ചു എഴുതി അയച്ചു. തിരുവല്ലാ തെക്കെപള്ളിയിൽ നിന്നും.

കന്നി 16. നമ്പ്ര 43. മാക്കാംകുന്നേൽ തെങ്ങുംതറയിൽ കോറിക്കു ഓമല്ലൂരെ ത്തുമ്പോൾ അങ്ങോട്ടുള്ള യാത്രയെക്കുറിച്ചു ആലോചിക്കുമെന്നും മറ്റും. മാന്തി ളിർ.

കന്നി 16. നമ്പ്ര 44. മാരാട്ടു അബ്രഹാം കത്തനാർക്കു. ചാലക്കുഴിയിൽ മല് ക്കിന്റെ മകളെ അടങ്ങപ്രത്തു കുഞ്ഞിന്റെ മകനെക്കൊണ്ടു വിവാഹം കഴിപ്പിക്ക ണമെന്നു മല്ക്കു ആലോചിക്കയാൽ അവരുടെ ഗതം അറിഞ്ഞു എഴുതി അയ ക്കണമെന്നു. തുമ്പമൺ പള്ളിയിൽ നിന്നും എഴുതി അയച്ചു.

കന്നി 16. നമ്പ്ര 45. വട്ടശ്ശേരിൽ മല്പാൻ ഗീവറുഗീസു കത്തനാർക്കു. പരുമല സിമ്മനാരിയുടെ ഓടിട്ടു. ഔസേപ്പിന്നു ഏഴു രൂപാ കൊടുത്തു എന്നും മറ്റും ഒരു എഴുത്തയച്ചു. തുമ്പമൺ പള്ളിയിൽ നിന്നും.

കന്നി 16. നമ്പ്ര 46. പരുമലെ യൌസേപ്പിന്നു വർത്തമാനത്തിന്നു എഴുതി. തുമ്പമൺ നിന്നു.

കന്നി 16. നമ്പ്ര 47. കാരയ്ക്കൽ പള്ളിയിൽ കൈസ്ഥാനി മൂലമണ്ണിൽ ചെറി യാൻ ചെറിയാന്നു വാഴ്വ്. ആ പള്ളിയ്ക്കായി കൊഴിമണ്ണിക്കാരോടു കൂടെ കൂടീ ട്ടുള്ള ചിട്ടി ഇപ്പോൾ പള്ളിക്കു വന്നിരിക്കുന്നതിനാൽ ആയതു മുൻ ആലോചി ട്ടുള്ളപ്രകാരം ഹൈക്കലാ പണി വകയ്ക്കു തൽക്ഷണം ചിലവു ചെയ്തു പണി നടത്തുന്നതിനു എല്ലാവരുടെയും സമ്മതപ്രകാരം പള്ളി മുതൽപിടി ഇത്താക്കിനെ ഏല്പിച്ചു കൊടുത്താൽ ആയതുകൊണ്ടും ശേഷം പോരാതെ വരുന്നതു ജന ത്തിൽനിന്നുള്ള പിരിവു കൊണ്ടും കാലതാമസം കൂടാതെ ഉടൻ പണി നിറവേ റ്റാമെന്നും ആയതു ചിട്ടി വട്ടമെത്തിയതിനുമേൽ അല്ലാതെ നിനക്കു മനസ്സില്ലെ ന്നുള്ള ഭാവത്തോടുകൂടെ ചിട്ടി മുതലാളനോടു പണം വാങ്ങിപ്പാൻ നീ ഭാവിച്ചി രിക്കുന്നുയെന്നും വിഗാരി യാക്കോബു കത്തനാർ, കൊച്ചുകുഞ്ഞ്, ചെറിയാൻ കുഞ്ഞ് മുതൽപേർ നാം തിരുവല്ലായിൽ ഇരുന്ന സമയം അവിടെ വന്നു അറി വിച്ച വിവരം നാം നിന്നെയും കണ്ട് സംഗതികൾ പറഞ്ഞ് ഗ്രഹിപ്പിച്ചിട്ടുണ്ടല്ലോ. എന്നാൽ ആ ചിട്ടി പള്ളിവകയിൽ നിന്നു അഞ്ചോ എട്ടോ നടത്തുകയും ശേഷം നടത്തുവാൻ പള്ളിയിൽ പണമില്ലാതെയിരുന്ന സമയം പള്ളിവകയ്ക്കായി നിന്റെ സ്വന്തത്തിൽനിന്നു എടുത്തു നടത്തുകയും ചെയ്തിട്ടുണ്ടെന്നു നീ നമ്മോടു അറി വിച്ചിട്ടുള്ളതിനു എതിരായി അവർ ആരും തർക്കിച്ചിട്ടുമില്ലാ. നീ ആ പള്ളിയുടെ ട്രെസ്റ്റി ആയിരിക്കുന്ന സ്ഥിതിക്കു പള്ളിയുടെ ആവശ്യങ്ങൾക്കു തല്ക്കാലം തിക യാതെ വരുന്നതിനെ എടുത്തു നിറവേറ്റുവാൻ നിനക്കു ചുമതലയുള്ളതും

അങ്ങിനെ എതെംകിലും മുൻപിന്ന്യമായി ചിലവു ചെയ്‌വാൻ ഇടവരുന്നതു പിന്ന ത്തേതിൽ പണമുണ്ടാകുന്ന സമയം പള്ളി കണക്കിൻപ്രകാരം എടുത്തുകൊള്ളാ വുന്നതുമാണ്. ഇപ്പോൾ അവരെല്ലാവരും പ്രത്യേകം പണിമേൽ താല്പര്യം തോന്നി യിരിക്കുന്നതാകയാൽ അതിന്നു അനുകൂലിയും അത്യുത്സാഹിയും ആയിരിക്കേ ണ്ടതത്രെ നിന്റെ മുറ. മദ്ബഹായുടെ പണി നിങ്ങളുടെ സ്വന്തചിലവിന്മേൽ കഴി പ്പിച്ചുകൊള്ളാമെന്നു നിങ്ങളുടെ അപ്പൻ ഏറ്റു പറഞ്ഞു പണി നടത്തിവന്നതും ഇപ്പോൾ ഇനി ഉടനടി അതിന്റെ പണി നിറവേറ്റുവാൻ ഭാവിച്ചിരിക്കുന്നതായി നീ നമ്മോടു അറിവിച്ചിട്ടുള്ളതും അതോടുകൂടെ ഹൈക്കലായുടെ പണി പൊതു വായി തീർക്കപ്പെടേണ്ടതും അതിന്നു ഈ ചിട്ടി മുൻപെ തന്നെ ആലോചിച്ചു വച്ചിട്ടുള്ളതും ആകയാൽ അവരുടെ താല്പര്യപ്രകാരം പണിക്കു ഉതകുവാൻ തക്കവണ്ണം ആയതു വാങ്ങിച്ചു കൊടുക്കേണ്ടതു ആവശ്യമെന്നു തന്നെ നമുക്കും തോന്നിയിരിക്കുന്നു. അതിനാൽ ടി. ചിട്ടീടെ പണം നീ തന്നെ പ്രമാണം കൊടുത്തു വാങ്ങിച്ചു ഹൈക്കലാ പണി വകയ്ക്കായി എല്ലാവരുടെയും തൃപ്തിപ്രകാരം പള്ളി മുതൽപിടിക്കാരൻ ഇത്താക്കിന്റെ പറ്റിൽ ഏല്പിച്ചുകൊടുക്കയും വേണം. ഇനിയും അഞ്ചു ചിട്ടി നടത്തുവാനുള്ളതിനു പള്ളിവകയിൽ പണമുണ്ടാകാതെയിരിക്കുന്ന സ്ഥിതിക്കു നിനക്കു ഭാരമെന്നു തോന്നുന്നതായിരുന്നാൽ അടപ്പാനുള്ള സംഖ്യ എത്രയോ അത്രയും നിന്റെ പറ്റിൽ നിർത്തിക്കൊണ്ട് ശേഷം കൊടുക്കാമെന്നു കരുതുന്നതായിരുന്നാൽ അതിന്നും വിരോധമില്ല. മുഴുവൻ സംഖ്യ കൊടുക്കുന്നതും ചിട്ടി മേൽപ്രകാരം പള്ളിവകയിൽ നിന്നു നടത്താമെന്നു വയ്ക്കുന്നതും വളരെ ഉത്തമമായിരിക്കയും ചെയ്യും. വിശേഷിച്ചു വിഗാരിക്കു ഏഴെഴു രൂപാ മാസം തോറും പടികൊടുപ്പാൻ യോഗം നിശ്ചയിച്ചിട്ടുള്ളത് കൊടുക്കായ്ക നിമിത്തം പള്ളി വരു മാനങ്ങൾ അയാൾതന്നെ എടുത്തു വരുന്നതായിട്ടാണ് നാം കേൾക്കുന്നത്. അതൊ രിക്കലും യോഗ്യമായിട്ടുള്ളതല്ലാ.



## 1899

1899 തുലാം 3 നമ്പ്ര 371. 370–ാം നമ്പ്ര കല്പന അനുസരിച്ചു പള്ളി കണക്കു കൾ കേട്ടു തീരുമാനിക്കുന്ന സമയം പാല്യേക്കര പള്ളിവക വസ്തുക്കളിലെ ആദായം മുതലായി ഹർജ്ജിക്കാററരായ കറഞ്ഞിരക്കാട്ടു പുലിപ്ര കുര്യൻ ഇടി ക്കുള മുതൽപേർ വരവിനും ചിലവിനും എഴുതിട്ടുള്ള കണക്കുകൾ കേട്ടു തീരു മാനിക്കണമെന്നു ടി യാൻ ബോധിപ്പിച്ച ഹർജ്ജിക്കു ഇണ്ടാസു.

370–ാം നമ്പ്ര കല്പനപ്രകാരം പള്ളി കണക്കു കേട്ടു തീരുമാനിക്കുന്ന സമയം ഹർജ്ജിയിൽ പറയുന്ന കണക്കുകളും കേട്ടു തീരുമാനിക്കുന്നതാകുന്നു.

തുലാം 3. നമ്പ്ര 372. തിരുവല്ലാ വടക്കെ പുത്തൻപള്ളി, തെക്കെ പുത്തൻപ ള്ളി, കാരക്കൽ പള്ളി, തലവടിപള്ളി, പടിഞ്ഞാറെകര പള്ളി, ഇടത്വാപള്ളി ഈ പള്ളികളിൽനിന്നും റീശീസാ അയപ്പാനായി യോഹന്നാന്റെ പറ്റിൽ സാദനം അയച്ചു. നിരണത്തു പള്ളിയിൽ നിന്നു.

തുലാം 3. നമ്പ്ര 373. കുപ്പായത്തിനു ശീല വാങ്ങിച്ചു അയക്കണമെന്നു കൊടി യാണ്ടു കൊച്ചുകത്തനാർക്കു എഴുതിയയച്ചു. നിരണത്തു പള്ളിയിൽ.

തുലാം 8. നമ്പ്ര 374. ചെങ്ങന്നൂർ, ഇടവങ്കാട്ടു, ഉമയാറ്റുകര, ബുധനൂർ, തോനയ്ക്കാട് ഈ പള്ളികളിലെ റീശീസാ തുണ്ടിയിൽ ഇത്താക്കു വശം കൊടുത്തയപ്പാൻ എഴുതി. നിരണത്തു പള്ളിയിൽ നിന്നും.

1075 തുലാം 8. നമ്പ്ര 375. മരത്തുമ്മൂട്ടിൽ ശെമ്മാശനു പട്ടം കൊടുക്കുന്നു. യാത്രയെപറ്റിയും മറ്റും വലിയ മെത്രാച്ചന്റെ പേർക്ക് എഴുതി. നിരണത്തു നിന്നും.

തുലാം 8. നമ്പ്ര 376. പയ്യമ്പള്ളിൽ ദാവീദു കത്തനാർക്കും മാരേട്ട് അബ്രഹാം കത്തനാർക്കും. പള്ളിയുടെ കണക്കു കേൾവിയെ സംബന്ധിച്ചും പണിയെ സംബന്ധിച്ചും മറ്റും എഴുതി. നിരണത്തു.

തുലാം 9. നമ്പ്ര 377. പനയ്ക്കൽ ഇയാക്കുവിന്നു. എലഞ്ഞിക്കൽ പെൺകുട്ടിയുടെ കല്യാണം നടത്തുന്നത് എല്ലാ അംശങ്ങളിൽ നോക്കിയാലും തരക്കേടില്ലെന്നു മറുപടി കല്പന അയച്ചു. നിരണത്തു പള്ളി.

തുലാം 9. നമ്പ്ര 378. താനുവേലിൽ അച്ചനു റീശീസാ വകയ്ക്കു കല്പന അയച്ചു. നിരണത്തു നിന്നു.

തുലാം 11. നമ്പ്ര 379. മല്പാനച്ചനു തിരുവല്ലാക്കാരുടെ കാര്യത്തെക്കുറിച്ചും മറ്റും എഴുതി അയച്ചതിനു പൌലൂസു മുതൽപേര് അടങ്ങാതെ വിസ്ഥാരം നടത്തണമെന്നും മറ്റും ഒരുങ്ങി പോയി എന്നും മറ്റും. വീയപുരം.

തുലാം 11. നമ്പ്ര 380. കലയപുരത്തു മുണ്ടുവേലിക്കുഞ്ചാണ്ടിക്കു. കലയപുരത്തു പള്ളിയുടെ കണക്കിനെ സംബന്ധിച്ച്.



## അനുബന്ധം – 1

# ഗുരുവിനെക്കുറിച്ച് ശിഷ്യൻ

നമ്മുടെ ജീവിതം നന്നാക്കുന്നതിന് ശുദ്ധിമാന്മാരോടുള്ള സംസർഗ്ഗവും അവരുടെ ചരിത്രങ്ങളും ഏറ്റവും സഹായിക്കുന്ന ഒന്നാകുന്നുവല്ലോ. .... എന്നാൽ നമ്മുടെ അഭക്തിയുടെ ഈ കാലത്തിൽ പരിശുദ്ധന്മാർ ചെയ്തതായി പറയുന്ന അതിശയങ്ങളെപ്പറ്റി, എന്നിൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്നതിൽ അധികം അതിശയങ്ങളെ ചെയ്യും എന്നും മറ്റും കർത്താവു കല്പിച്ചിരിക്കുന്നതിനെ ആലോചിക്കാതെ അസംഭവ്യങ്ങളെന്നു പലരും സംശയിക്കുന്നു. ശുദ്ധിമാന്മാരുടെ ശക്തിയിലുള്ള സംശയം തീർക്കുവാനെന്നപ്രകാരം ദൈവം ഇക്കാലത്തിൽ ആർക്കും എതിർത്തുപറവാൻ പാടില്ലാത്തവണ്ണം കാലം ചെയ്ത നമ്മുടെ വിശുദ്ധ പിതാവ് (മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ) മുഖാന്തരം പല അത്ഭുതങ്ങളും ചെയ്കയാൽ വീണ്ടും ഈ ചരിത്രങ്ങൾ തർജ്ജമ ചെയ്വാൻ ധൈര്യമുണ്ടായി.

നമ്മുടെ കണ്ണുകൾക്കു മുമ്പാകെ ജീവിച്ചു കാലം ചെയ്ത ഈ പരിശുദ്ധന്റെ കബറുങ്കൽ അസംഖ്യം അത്ഭുതങ്ങൾ ഉണ്ടാകുന്നതിനു കൊച്ചി, തിരുവിതാംകൂറിലുള്ള നാനാജാതി മതസ്ഥന്മാരും സാക്ഷികളാകുന്നു. "സുറിയാനിക്കാർ, റോമാക്കാർ, ഇംഗ്ലീഷുകാർ മുതലായ ക്രിസ്ത്യാനികളും ബ്രാഹ്മണർ, ശൂദ്രർ, ഈഴവർ, പുലയർ മുതലായ ഹിന്ദുക്കളും മഹമ്മദീയരും" എന്നു വേണ്ടാ നാനാജാതികളും കബറുങ്കൽ വന്നു വഴിപാടു ഇടുന്നത് ഞാൻ കണ്ടിട്ടുണ്ട്. ദൈവകൃപയാൽ ഈ വിശുദ്ധന്റെ നാമത്തിൽ തങ്ങൾക്കായി സിദ്ധിച്ചിട്ടുള്ള അനുഗ്രഹങ്ങളെ ഓർത്തിട്ടു ചിലർ തങ്ങളുടെ സത്യ മാതാവിന്റെ മടിയിലേക്കു തന്നെ തിരിച്ചുവന്നിട്ടുണ്ട്. ചിലർ കാര്യം സാധിക്കുമ്പോൾ കുഷ്ഠരോഗികളെപ്പോലെ തങ്ങളുടെ വഴിക്കു പോകുന്നുമുണ്ട്. "സൗഖ്യമാക്കപ്പെട്ട പത്തു കുഷ്ഠരോഗികളിൽ ദൈവത്തെ മഹത്വപ്പെടുത്തുവാൻ ഒരു പുറജാതിക്കാരൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ" എന്നു കല്പിച്ചതുപോലെ പ്രവൃത്തിക്കുന്നവരാകുന്നു അധികവും, എങ്കിലും ഒഴികഴിവില്ലാ. മല്ലപ്പള്ളിയിലെ പിശാചു പുറപ്പെട്ടുപോയാറെ ആ കൊച്ചൻ രണ്ടു മൂന്നു മാസം ഞങ്ങളോടു കൂടെ താമസിച്ചു തിരുവനന്തപുരത്തു പോയി. ഒരു വടക്കൻ റോമാക്കാരൻ ഭ്രാന്തൻ സൗഖ്യമായി നേർച്ച തന്നു. കുഷ്ഠരോഗിയായ ഒരീഴവൻ മിക്കവാറും സൗഖ്യം പ്രാപിച്ചു ഇവിടെ വന്നു നേർച്ചകൾ കഴിച്ചു. തലെ ആണ്ടിൽ ആളുകളാൽ വഹിക്കപ്പെട്ടവൻ പിറ്റെ ആണ്ടിൽ നടന്നുവന്നു. തൊണ്ടയിൽ ഒരു ചൂണ്ടൽ കോർത്ത പുലയൻ ഇവിടെ വന്നു നേർച്ച ഇട്ടതിന്റെ ശേഷം ചൂണ്ടൽ താനേ ഊരിപ്പോയി. അയിരൂർ തെങ്ങുംതോട്ടത്തിൽ

ഒരു സ്ത്രീക്കു ആൺകുട്ടി ഇല്ലാഞ്ഞതിനാൽ ഗർഭമുണ്ടായതിനുശേഷം തിരുമേനിക്കു നേർച്ച നേരുകയും കുട്ടി ആണായിരിക്കണമെന്നു മാത്ര മല്ലാ നേർച്ചക്കുട്ടി എന്നറിവാൻ തിരുമേനിയിലുള്ള ഏതെങ്കിലും ഒരട യാളം ഉണ്ടായിരിക്കണമെന്നു അപേക്ഷിക്കയും ചെയ്തു. ആ കുട്ടി ആണും തിരുമനസ്സിലെ കാലിന്റെ വിരൽ പെട്ടയായിരുന്നതുപോലെ ആ കുട്ടിയുടെ കാലിന്റെ വിരലും പെട്ടയായിരിക്കയും ചെയ്തു. ആ കുട്ടിയെ ഇവിടെ കൊണ്ടുവന്നു "സ്പഹായിലേക്ക്" അവർ പണം കൊടുത്തു എന്നും കുർബാന ചൊല്ലത്തക്കവിധത്തിൽ അതിന്റെ പേരും എഴുതിച്ചു. അനേകം പിശാചുക്കൾ കബർ കാണുമ്പോൾ വിറച്ചു കരഞ്ഞുംകൊണ്ടു പുറപ്പെട്ടു പോകും. എല്ലാത്തരം ക്രിസ്ത്യാനികളിൽ നിന്നും പുറജാതി കളിൽ നിന്നും സംഖ്യയില്ലാതെ പിശാചുക്കൾ പുറപ്പെട്ടു പോയിട്ടുണ്ട്. അവയുടെ സംസാരം ആരോ ചോദിച്ചിട്ട് ഉത്തരം പറയുന്നതുപോലെ ആകുന്നു, ഇവിടെ വരുന്ന പിശാചുക്കളോടു ഞങ്ങൾ ഒന്നും ചോദിക്ക പതിവില്ല. എന്നാലും അവ ഇപ്രകാരം ദീർഘസ്വരത്തിൽ സംസാരിച്ചു പുറപ്പെട്ടു പോകുന്നു. ഈ തരത്തിൽ ഇവിടെ നടക്കുന്ന അത്ഭുതങ്ങൾ അവർണ്ണനീയങ്ങൾ തന്നെ, അതുകളെല്ലാം ഇപ്പോൾ വിവരിച്ചെഴുതുവാൻ ആവശ്യമില്ല. ആരും പറയാതെയും ആവശ്യപ്പെടാതെയും മനുഷ്യർ ഈ പണമെല്ലാം കൊണ്ടിടുന്നതു തന്നെ അവയ്ക്കു സാക്ഷിയാകുന്നു. അത്യാ വശ്യങ്ങൾക്കും കഴിവുപോലെ പണം ചുരുക്കുന്ന ആളുകൾ ഇത്ര അധികം പണമിടുന്നതു കാര്യമില്ലാഴിക അല്ലല്ലോ. ഉപായത്തിലോ സൂത്ര ത്തിലോ എടുക്കുന്നതിനും ആരും ഇതിനെപ്പറ്റി പറയുകയോ ഇതിലേക്കു ഉത്സാഹിക്കുകയോ ചെയ്തിട്ടില്ല. അസൂയകക്ഷികൾ "ശമരിയാക്കാരനാ ണെന്നും പിശാചുണ്ടെന്നും" പറയുമായിരിക്കും. പിശാചിനു ശക്തിയു ണ്ടെന്നും ദൈവത്തിനും തന്റെ മക്കൾക്കും ശക്തിയില്ലെന്നും പറയുന്ന ഇവർ ആരുടെ മക്കളാകുന്നു? പരിശുദ്ധന്മാർക്ക് ശക്തിയുണ്ടെങ്കിൽ അതു ദൈവത്തിന്റെ ആകുന്നു. ഇല്ലെങ്കിൽ തനിക്കു ശക്തി ഇല്ലാത്തതു കൊണ്ടും ആകുന്നു. അപ്പനു ശക്തിയുണ്ടെങ്കിൽ അതു നിശ്ചയമായിട്ടു മകനും കാണും.

ഇപ്പോൾ നടക്കുന്ന ഈ ശക്തി മുമ്പുള്ളവർക്കും സാക്ഷിയാണല്ലോ. ഈ പരിശുദ്ധനിൽ നാം കണ്ട വിശേഷം നോമ്പു നമസ്കാരം, വിനയം ഇത്യാദി ആയിരുന്നുവല്ലോ.

[*പരിശുദ്ധ പരുമല തിരുമേനിയെക്കുറിച്ച് ശിഷ്യനായ പുന്നൂസ് റമ്പാൻ – പിന്നീട് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ – പ. സ്ത്രീകളുടെ ചരിത്രം എന്ന ഗ്രന്ഥത്തിന്റെ (1080-ൽ കോട്ടയം മാർത്തോമ്മസ് അച്ചുകൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ച ഗ്രന്ഥം) മുഖവുരയിൽ എഴുതിയിരിക്കുന്നത്.*]

## അനുബന്ധം - 2

# അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ പ. പരുമല തിരുമേനിക്കയച്ച ഒരു കത്ത്

ഗോവ
സെപ്തംബർ 1893

മലബാറിൽ നിന്നു മേയി 28-ന് ഞാൻ പുറപ്പെട്ടു ജൂൺ 7-ന് ഞാൻ ഇവിടെ എത്തി. ഇവിടെ എത്തിയതിൽ എന്റെ കുടുംബത്തിൽ ഉള്ള 5 ആളുകൾ മരിച്ച സംഗതിയെക്കുറിച്ച് അറിഞ്ഞതിൽ വളരെ വ്യസനിക്കുന്നു. രണ്ടു സഹോദരിമാരും ഒരു സഹോദരപുത്രനും ഒരു സഹോദര പുത്രിയും ഒരു പേരപ്പനും തന്നെ. ഈ ദുഃഖത്തിൽ മുഴുകിയിരിക്കുമ്പോൾ സവാന്റുവാടി സംസ്ഥാനത്തെ ക്രിസ്ത്യാനികൾ വന്നു. അവരെപ്രതി അവരുടെ രാജ്യത്തേക്കു ഞാൻ ചെല്ലണമെന്നു അപേക്ഷിച്ചു. റോമാ അധികാരത്തോടു മുഷിഞ്ഞു അവർ അന്ത്യോഖ്യാ അധികാരത്തിനു കീഴ്പ്പെടുന്നതിനും പള്ളി എന്റെ കൈവശം ഭരമേൽപ്പിക്കുമാറും നിശ്ച യിച്ചു. വേണ്ട കരുതലോടു കൂടെ ഞാൻ അവിടെ എത്തി. റോമാ പാദ്രി വളരെ തടസ്സങ്ങൾ ഉണ്ടാക്കി. സർക്കാരിൽ അപേക്ഷിച്ച് അയാളുടെ കൈവശത്തെ നിലനിർത്തി. അവിടെ ഞാൻ രണ്ടുമാസം താമസിക്കേണ്ടി വന്നു പോയി. വളരെ ക്ഷീണിച്ചു ഈ മാസം 7-ന് ഞാൻ മടങ്ങിഎത്തി. സാവന്റുവാടി സഭയിൽ 6000 ക്രിസ്ത്യാനികൾ ഉണ്ട്. ഈ പട്ടണത്തിൽ ഏകദേശം 1000 ഉണ്ട്. അതിൽ 600-ൽ ചില്വാനം നമ്മുടെ ഭാഗത്തും 300-ൽ ചില്വാനം റോമാ ഭാഗത്തുമാണ്. ആകെയുള്ളതിൽ 2000 റോമാ ഭാഗത്തും 4000 നമ്മുടെ ഭാഗത്തുമാണ്. കോർട്ടുവിധി കിട്ടുന്നതുവരെ നമ്മുടെ ജനം തല്ക്കാലത്തേയ്ക്കു പള്ളികൾ കെട്ടിയിട്ടുമുണ്ട്. ഈ പുതിയ സഭയെ ദൈവം അനുഗ്രഹിക്കുന്നതിനു നിങ്ങളും അപേക്ഷിക്കണം ഇതിനാൽ എഴുത്തുകൾ അയപ്പാൻ താമസിച്ചതാണ്. കൊളമ്പു ഹൈക്കോർട്ടിൽ മന്നാർ പള്ളിക്കേസു വിധിച്ചു. നമ്മുടെ ലുവിസസോ ആറസു അച്ചൻ പള്ളി ഭരമേല്ക്കയും ചെയ്തു. അവിടെ കഴിഞ്ഞ ചിങ്ങത്തിൽ കന്യാസ്ത്രീ അമ്മയുടെ വാങ്ങിപ്പിന്റെ പെരുന്നാൾ ഘോഷിക്കുകയും ചെയ്തു. ഇപ്പോൾ ഞാൻ എന്റെ അച്ചടി പ്രസു ശരിയാക്കി വരുന്നു.

വിശുദ്ധ പാത്രിയർക്കീസു ബാവാ അയച്ചുതന്നിട്ടുള്ള എന്റെ സ്ഥാത്തിക്കോൻ ഇതേവരെ കിട്ടിയില്ല. വന്ദ്യ സഹോദരൻ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അതു അയയ്ക്കുമെന്നു വാഗ്ദത്തം ചെയ്തിട്ടുണ്ട്. അയക്കാതെ ഇരിക്കുന്നതു എന്റെ മേൽവിലാസം അറിയായ്കകൊണ്ടായിരിക്കാം. അത് അദ്ദേഹം വേഗം അയച്ചുതരുവാൻ നിങ്ങൾ ഉത്സാഹിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു. അതു വായിച്ചു കാണ്മാൻ ഞാൻ

വളരെ വാഞ്ചിക്കുന്നു. എന്റെ സഭയേയും എന്നെയും കുറിച്ചു നിങ്ങൾ പ്രാർത്ഥിക്കണം. എനിക്കു എഴുത്തയക്കുമാറാകണം. നമ്മുടെ പട്ടക്കാർക്കും ജനങ്ങൾക്കും ഒക്കെ എന്റെ വന്ദനം. വിശുദ്ധ ചുംബനത്തോടു ഞാൻ നിർത്തുന്നു.

അൽവാറീസ് മാർ യൂലിയോസ് (ഒപ്പ്)

*(1894 മീനം ലക്കം 'ഇടവകപത്രിക'യിൽ നിന്നും)*

## അനുബന്ധം – 3

# റെനിവിലാത്തി മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പ. പരുമല തിരുമേനിക്കയച്ച ഒരു കത്ത്

ആർച്ചുബിഷോപ്പിന്റെ വാസസ്ഥലം
ഡൂവൽ, കെവാനികൊ,
വിസകൊൻസിൻ
1894 ജനുവരി 29–ന്

ബഹുമാനപ്പെട്ട മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾക്കു.

എന്റെ കൈകളിൽ നിങ്ങളുടെ എത്രയും സന്തോഷകരമായ എഴുത്തു തക്കസമയത്തു കിട്ടുകയും അതു ഇനിക്കു സന്തോഷം ജനിപ്പിക്കുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ ഔദാര്യം നിമിത്തം കഴിയുവണ്ണം ഇനിക്കു കൂടെക്കൂടെ എഴുതി അയക്കുക. എന്റെ എഴുത്തുകളിൽ വല്ലതും നിങ്ങൾക്കു കിട്ടാതിരിക്കുന്നുണ്ടോ എന്നു ഇനിക്കു സന്ദേഹമുണ്ട്.

നമ്മുടെ സ്നേഹിക്കപ്പെട്ട സഹോദരൻ മാർ യൂലിയോസിൽ നിന്നു കുറെ ദിവസം മുമ്പു ഇനിക്കു ഒരു എഴുത്തു കിട്ടി. സത്യമുള്ള ആട്ടിൻ കൂട്ടത്തിലെ അനുഗ്രഹിക്കപ്പെട്ട മെത്രാന്മാരായ നിങ്ങളോടും അദ്ദേഹത്തോടും കൂടി ദൈവാനുഗ്രഹം ഉണ്ടായിരിക്കട്ടെ. കുറെ മുമ്പു വിശുദ്ധ പാത്രിയർക്കീസു ബാവാ അവർകളുടെ ഒരു കല്പന ഇനിക്കു കിട്ടി. അദ്ദേഹവുമായി നേരിട്ടും സ്വാതന്ത്ര്യമായും എഴുത്തുകുത്തുകൾ ചെയ്‌വാൻ ഇനിക്കു മനസ്സും താല്പര്യവും ഉണ്ട്. എന്നാൽ ബാവായുടെ എഴുത്തുകൾ നിങ്ങളുടെ സ്വന്ത കിഴക്കൻ ഭാഷയാണ്. ആയത് ഇനിക്കോ ഇവിടെയുള്ള ക്രിസ്ത്യാനികളിൽ വല്ലവർക്കുമോ വായിപ്പാൻ പാടില്ലാ. മുമ്പെത്തെ ഒരു എഴുത്ത് വാഷിംഗ്റ്റനിലെ തുർക്കി അമ്പാസിഡർ മുഖാന്തിരം ന്യൂയോർക്കിലെ തുർക്കി കോൺസലിനെക്കൊണ്ടു വളരെ താമസിച്ചതിന്റെ ശേഷം ഞാൻ തർജ്ജമ ചെയ്യിച്ചു. മേല്പറഞ്ഞ ആൾ ആദ്യത്തെ എഴുത്തു വളരെ മനസ്സുകേടോടുകൂടി തർജ്ജമ ചെയ്കയാൽ രണ്ടാമതു അയാളോടു ആവശ്യപ്പെടുന്നതിനു ഞാൻ ഭയപ്പെടുന്നു. ഇന്നു ഞാൻ ബാവായിക്കു എഴുതുന്നുണ്ട്. ഈ രാജ്യത്തു നടപ്പുള്ള ഫ്രെഞ്ചു, ഇംഗ്ലീഷ്, ജെർമൻ, ഡച്ച്, ലത്തീൻ എന്നീ ഭാഷകൾ ഒന്നിൽ ഇനിമേൽ ദയവു ചെയ്ത് എഴുതി അയയ്ക്കണമെന്നു ഞാൻ ബാവായോടു അപേക്ഷിക്കുന്നുണ്ട്. നിങ്ങളുടെ നിരന്തരമായ ക്ഷേമത്തിനുവേണ്ടി ഞാൻ ദൈവത്തെ സ്തുതിക്കയും നിങ്ങളുടെ ക്രിസ്ത്യാനികളുടെയും ഞങ്ങ

ളുടെയും ഉപകാരത്തിനായി നിങ്ങളെ ദീർഘമായി കാത്തു രക്ഷിക്കുന്ന തിനു പ്രാർത്ഥിക്കയും ചെയ്യുന്നു. നിങ്ങളുടെ ആഗ്രഹപ്രകാരം എന്റെ ദാരിദ്ര്യം എന്നെ ശക്തിപ്പെടുത്തി. ഞാൻ പ്രസിദ്ധം ചെയ്യുന്ന വർത്ത മാന പുസ്തകങ്ങൾ ഞാൻ നിങ്ങൾക്കു അയച്ചുതരാം. അധികം പ്രവൃ ത്തിക്കുന്നതിനു ഞാൻ മടിക്കുന്നതു മനസ്സുകേടു കൊണ്ടല്ല. എന്നാൽ ദ്രവ്യച്ചുരുക്കം കൊണ്ടാകുന്നു. എങ്കിലും ഞാൻ സദാ ആശയിൽ ഇരി ക്കുന്നു.

ക്രിസ്ഥമസ്സിനു (25 നോമ്പുവീടൽ) ഡെറ്റ്യോയിറ്റ എന്ന സ്ഥലത്തു ഞാൻ ഒരു പള്ളി പ്രതിഷ്ഠ കഴിച്ചു. ഞങ്ങളുടെ മേൽഗതിയെ പ്രൊത്തെ സ്ഥാന്തുകാരും റോമ്മാക്കാരും പുറമെ തടസ്സപ്പെടുത്തി പീഢിപ്പിച്ചു എങ്കിലും ഇനിമേൽ ശുഭമായി വരുമെന്നു ആശിപ്പാൻ കാരണമുണ്ട്. സമാ ധാനം എന്നാൽ നിശ്ചയമെന്നാണല്ലോ പ്രമാണം.

നൌവെൽസ പാദ്രിയുടെ സംഗതിക്കു അയാൾ പ്രായശ്ചിത്തം അനു ഭവിക്കുന്നപക്ഷം അയാളെ കൈക്കൊണ്ടു മുൻസ്ഥിതിയിൽ ആക്കാമെന്നു ഞാൻ പറഞ്ഞു. എന്നാൽ അയാൾ ചെവിക്കൊള്ളുന്നില്ലാ. അതിനാൽ അയാളെക്കൊണ്ടു ഇനിക്കു ഒരു കാര്യമില്ലെന്നു മാത്രം പറയുന്നു.

നിങ്ങളുടെ സ്ഥലങ്ങൾ സന്ദർശിക്കുന്നതിനു ആഗ്രഹമുള്ള നമ്മുടെ സഹോദരൻ അഗസ്ഥീൻ അധിക താമസം കൂടാതെ നിങ്ങളെ വന്നു കാണുന്നതിനു മനസ്സാകുന്നു. അദ്ദേഹം അങ്ങിനെ ചെയ്യുന്നപക്ഷം നിങ്ങൾ അദ്ദേഹത്തെ ദയയോടെ കൈക്കൊള്ളണമെന്നു ഞാൻ അദ്ദേ ഹത്തിനുവേണ്ടി മദ്ധ്യസ്ഥതയണക്കുന്നു.

അമ്മേറിക്കായിലെ ... യിൽ പണത്തിനു ഒരു മുഖ്യമായ ദുർല്ലഭമുണ്ട്. ഞങ്ങളുടെ പണക്കാരായ സഹോദരന്മാരേക്കാൾ അധികം ഇതു നിമിത്തം ഞങ്ങൾ ബുദ്ധിമുട്ടുന്നു.

ശുദ്ധ കുർബ്ബാനയിലും പ്രാർത്ഥനകളിലും ഞാൻ സദാ നിങ്ങളെ ഓർ ക്കുന്നു. എന്നെ നിങ്ങളും മറക്കരുതേ. പാത്രിയർക്കീസു ബാവാ പാപ്പാ മതം കൈക്കൊണ്ടു എന്നു പാപ്പാ മതക്കാർ പ്രസിദ്ധി ചെയ്ത ശ്രുതി അവരുടെ മറ്റൊരു കളവാണെന്നു ഞങ്ങളുടെ ക്രിസ്ത്യാനികൾ സന്തോ ഷപൂർവ്വം ഗ്രഹിച്ചു.

പട്ടക്കാരും ജനങ്ങളും എന്നോടു കൂടി നിങ്ങൾക്കു വന്ദനം പറകയും ഓർമ്മപ്പെടുത്തുകയും ചെയ്യുന്നു.

നിങ്ങളുടെ പ്രിയമുള്ള തീമോത്തിയോസ് റിനിവിലാത്തി (ഒപ്പ്)

*(1894 മീനം ഇടവക പത്രിക)*

## അനുബന്ധം - 4

# പ. പരുമല തിരുമേനി

## കാലാനുക്രമണിക

| | | |
|---|---|---|
| 1848 ജൂൺ 15 | : | മുളന്തുരുത്തിയിൽ ചാത്തുരുത്തി കൊച്ചുമത്തായിയുടെയും കൊച്ചുമറിയാമ്മയുടേയും ഇളയ പുത്രനായി ജനിച്ചു. |
| 1857 സെപ്തംബർ 26 | : | കരിങ്ങാശ്ര പള്ളിയിൽ വച്ച് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് കോറൂയോ പട്ടം നൽകി. |
| 1864 ഒക്ടോബർ-നവംബർ | : | യൂയാക്കിം മാർ കൂറിലോസിൽ നിന്നും ശംശോനാ പട്ടവും കശീശാ പട്ടവുമേറ്റു. |
| 1864-72 | : | കണ്ടനാട്, മുളന്തുരുത്തി ഇടവകകളിൽ വികാരിയും യൂയാക്കിം മാർ കൂറിലോസിന്റെ സെക്രട്ടറിയും. |
| 1872 ഏപ്രിൽ 7 | : | മുളന്തുരുത്തി ഇടവക പൊതുയോഗത്തിന്റെ ശുപാർശപ്രകാരം പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമൻ റമ്പാൻ സ്ഥാനം നൽകി. |
| 1872 ജൂലൈ | : | പരുമലയിൽ 30 സെന്റ് സ്ഥലം പുലിക്കോട്ടിൽ തിരുമേനിക്കു ലഭിച്ചു. അവിടെ അഴിപ്പുര സ്ഥാപിച്ചു. |
| 1873 സെപ്തംബർ | : | യൂയാക്കിം മാർ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ പരുമലയിൽ പള്ളിപ്രതിപുരുഷയോഗം. |
| 1875 - 1877 | : | കേരളം സന്ദർശിച്ച പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സെക്രട്ടറി. |
| 1876 ജൂൺ 27-29 | : | മുളന്തുരുത്തി സുന്നഹദോസിൽ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ ദ്വിഭാഷി. |
| 1876 ഓഗസ്റ്റ് 27 | : | മുളന്തുരുത്തിയിൽ മൂറോൻ കൂദാശ. |
| 1876 ഡിസംബർ 10 | : | വടക്കൻപറവൂർ പള്ളിയിൽ വച്ച് പത്രോസ് തൃതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് എന്ന പേരിൽ നിരണം ഭദ്രാസന മെത്രാപ്പോലീത്തായായി വാഴിച്ചു. |
| 1877 മെയ് 5 | : | നിരണം ഭദ്രാസനത്തിന്റെ 22 പള്ളികളുടെ മെത്രാപ്പോലീത്തായായി ചുമതലയേറ്റു. |

| | | |
|---|---|---|
| 1877 ജൂൺ | : | പരുമല അഴിപ്പുരയിൽ താമസിച്ച് ഭദ്രാസന ഭരണം ആരംഭിച്ചു. |
| 1878 | : | പ്രിന്റിംഗ് പ്രസ് വാങ്ങിക്കുവാൻ നിരണം മുതലായ പള്ളികളിൽ പിരിവ്. |
| 1878 ഫെബ്രുവരി 18 | : | പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് അഞ്ചാമന്റെ അദ്ധ്യക്ഷതയിൽ പള്ളിപ്രതിപുരുഷയോഗം. |
| 1884 | : | തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതലയേറ്റു. തുടർന്ന് കൊല്ലം ഭദ്രാസനത്തിന്റേതും. |
| 1888 | : | ഗോവ, ബോംബെ, സിലോൺ എന്നീ സ്ഥലങ്ങളിൽ പര്യടനം. |
| 1889 ജൂലൈ 29 തിങ്കൾ | : | കോട്ടയം പഴയസെമിനാരിയിൽ അൽവാറീസ് മാർ യൂലിയോസിന്റെ സ്ഥാനാഭിഷേകശുശ്രൂഷയിൽ സഹകാർമ്മികത്വം. |
| 1892 മെയ് 29 ഞായറാഴ്ച | : | കൊളംബോയിലെ സ്മരണമാതാവിന്റെ പള്ളിയിൽ റിനിവിലാത്തി മാർ തീമോത്തിയോസിന്റെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ സഹകാർമ്മികത്വം. |
| 1892 മെയ് | : | സിലോണിൽ വച്ച് 'കമാണ്ടർ ഓഫ് ദി ക്രൗൺ ഓഫ് ത്രോൺസ്' എന്ന ബഹുമതി ലഭിച്ചു. |
| 1892 | : | കേരളത്തിലെ തെക്കൻ ഭദ്രാസനങ്ങളിലെ വൈദികസമ്മേളനം പരുമലയിൽ. |
| 1895 ജനുവരി 27 ഞായർ | : | പരുമല പള്ളിയുടെ താൽക്കാലിക കൂദാശ. |
| 1895 ജനുവരി 28 തിങ്കൾ | : | പരുമലയിൽ നിന്നും ഊർശ്ലേമിലേക്ക് തിരിച്ചു. |
| 1895 മാർച്ച് 20 ബുധൻ | : | ബോംബെയിൽ നിന്നും ഊർശ്ലേമിലേക്ക്. |
| 1895 ഏപ്രിൽ 4 വ്യാഴം | : | പോർട്ടുസായിഡിൽ. |
| 1895 ഏപ്രിൽ 7 ഞായർ | : | യോപ്പാ തുറമുഖത്ത് – വിശുദ്ധ നാട്ടിൽ. |
| 1895 ഏപ്രിൽ 14 | : | ഈസ്റ്റർ. |
| 1895 ഏപ്രിൽ 25 വ്യാഴം | : | യോപ്പയിൽ നിന്നും കപ്പൽ കയറി. |
| 1895 ഏപ്രിൽ 26 വെള്ളി | : | പോർട്ടുസായിഡിൽ. |
| 1895 ഏപ്രിൽ 30 ചൊവ്വ | : | ബോംബെയ്ക്ക് പുറപ്പെട്ടു. |
| 1895 മെയ് 13 തിങ്കൾ | : | ബോംബെയിൽ. |
| 1895 മെയ് 17 വെള്ളി | : | ഊർശ്ലേം സന്ദർശനം കഴിഞ്ഞ് ഷൊർണ്ണൂരെത്തി. |
| 1895 ജൂൺ 4 | : | ഊർശ്ലേം സന്ദർശനം കഴിഞ്ഞ് എത്തിയ |

| | |
|---|---|
| | പ്പോൾ കോട്ടയം പട്ടണത്തിലും പഴയസെമിനാരിയിലും രാജകീയ സ്വീകരണം. |
| 1895 ജൂൺ 6 | : ഊർശ്ലേം സന്ദർശനം കഴിഞ്ഞ് തിരികെ പരുമലയിൽ എത്തി. |
| 1895 ജൂൺ | : ഊർശ്ലേം സന്ദർശനം കഴിഞ്ഞ് തിരികെയെത്തിയ ശേഷം പരുമല പൗരാവലി നൽകിയ സ്വീകരണത്തിൽ പ്രഭാഷണം നടത്തി. ഇത് ഭക്തവചനം എന്ന പേരിൽ അറിയപ്പെടുന്നു. |
| 1895 ജൂലൈ | : വിശുദ്ധ നാടു സന്ദർശനത്തെക്കുറിച്ച് '*ഊർശ്ലേം യാത്രാവിവരണം*' എന്ന ഗ്രന്ഥം എഴുതി പ്രസിദ്ധീകരിച്ചു. |
| 1895 ആഗസ്റ്റ് | : തുമ്പമൺ പള്ളിമേടയിൽ ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. |
| 1899 | : കുന്നംകുളത്ത് മാർ ഇഗ്നാത്തിയോസ് സ്കൂൾ ആരംഭിച്ചു. |
| 1900 | : കുന്നംകുളം പാറേൽ അങ്ങാടി സെന്റ് മേരീസ് സ്കൂളിന് പേർ നിർദ്ദേശിച്ചു. |
| 1901 ജനുവരി 23 | : തുമ്പമൺ പള്ളിമേടയിൽ ആരംഭിച്ച സ്കൂൾ പ്രത്യേകം കെട്ടിടത്തിൽ തുടങ്ങി. ഇതിന്റെ ശിലാസ്ഥാപനം നടത്തി. |
| 1902 ജനുവരി | : തിരുവനന്തപുരം സെന്റ് ജോർജ് പള്ളിയിൽ തിരുവിതാംകൂർ കൊട്ടാരത്തിലെ ഗവൺമെന്റ് ഫോട്ടോഗ്രാഫർ ഡിക്രൂസ് സായിപ്പ് *തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിലേക്ക്* പരുമല തിരുമേനിയുടെ ഫോട്ടോ എടുത്തു. |
| 1902 ഒക്ടോബർ | : പരുമല തിരുമേനിക്ക് ശാരീരിക ക്ഷീണം വർദ്ധിച്ചു. |
| 1902 നവംബർ 2 ഞായർ | : കന്തീലാ ശുശ്രൂഷ സ്വീകരിക്കുകയും വിശുദ്ധ കുർബ്ബാന അനുഭവിക്കുകയും ചെയ്തു. |
| 1902 നവംബർ 3 തിങ്കൾ | : രാത്രി ഒരു മണിക്ക് കാലം ചെയ്തു. |
| 1902 നവംബർ 4 ചൊവ്വ | : മുറിമറ്റത്തു പൗലോസ് മാർ ഈവാനിയോസിന്റെ പ്രധാന കാർമ്മികത്വത്തിൽ ഭൗതിക ശരീരം പരുമലയിൽ കബറടക്കി. |
| 1947 നവംബർ 2 | : പരുമല തിരുമേനിയെ വിശുദ്ധനായി മലങ്കരസഭ പ്രഖ്യാപിച്ചു. |